# കലാകൗമുദി

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

**457**

ജൂൺ 17, 1984

വില: 1 രൂപ 80 പൈസ









**എഡിററർ: എം. എസ്. മണി**

**സഹപത്രാധിപന്മാർ:**

**എസ്. ജയചന്ദ്രൻനായർ**

**എൻ. ആർ. എസ്. ബാബു**

**ഇലസ്ട്രേഷൻസ്: നമ്പൂതിരി**

Editor: M.S. Mani

Printed and Published by M.S. Sreenivasan on behalf of Laisa Publications (P) Ltd., Trivandrum 695 024, and Printed at the Kerala Kaumudi Press, Calicut 673 016. Cover processed and Printed at S.T. Reddiar & Sons, Ernakulam.

Postal Address: Kala Kaumudi Group of Publications, Kaumudi Buildings, Pettah, Trivandrum 24.


## സ്പെഷ്യൽറിപ്പോർട്ട്


6 ചർച്ചകളിൽനിന്ന് ഒഴിഞ്ഞുമാറാനാകുമോ?

ജസ്റ്റിസ് സുബ്രഹ്മണ്യൻപോററി ഒരു വലിയ രാഷ്ട്രീയ വിവാദത്തിലെ കഥാനായകനായിരിക്കുന്നു. ഒരിക്കലും അവസാനിക്കാത്ത ആ വിവാദത്തിന്റെ ഒരദ്ധ്യായം കൂടി.

10 പത്രസ്ഥാപനങ്ങളിൽ സമരത്തിന്റെ ഇരമ്പൽ

ഇടക്കാലാശ്വാസത്തിനു വേണ്ടി പത്രസ്ഥാപനങ്ങളിലെ ജീവനക്കാർ പ്രത്യക്ഷ സമര മാർഗ്ഗത്തിലെത്തി നില്ക്കുന്നു.

17 തോററവരുടെ ദുഃഖം

എസ്. എസ്. എൽ. സി. പരീക്ഷയ്ക്കു തോററ ലക്ഷക്കണക്കിനുള്ള വിദ്യാർത്ഥികളുടെ ദുഃഖത്തെക്കുറിച്ചാണ്

8 ചരിത്രസാക്ഷികളെത്തേടി

പ്രൊഫസർ വിപിൻചന്ദ്രയുടെ നേതൃത്വത്തിലൊരു സംഘം യഥാർത്ഥ ചരിത്രം എഴുതാനുള്ള ശ്രമത്തിലാണിപ്പോൾ.


## സ്പെഷ്യൽ ഫീച്ചർ


20 **സന്താളുമായി മുഖാമുഖം**

**നക്സൽബാരി പ്രസ്ഥാനത്തിന്റെ നെടുംതൂണുകളിലൊരാളായ ജങ്കൾ സന്താളുമായി നടത്തിയ കൂടിക്കാഴ്ചയുടെ അടിസ്ഥാനത്തിൽ ശ്രീ. കെ. പാനൂർ എഴുതുന്നു.**

12 **സമരം നയിക്കാൻ ദൈവത്തിന്റെ ഇടയന്മാർ**

**ആഴക്കടലിൽ മാത്രം മത്സ്യബന്ധനം നടത്തേണ്ട യന്ത്രബോട്ടുകൾ തീരക്കടലിലും അതിക്രമിച്ചു കടന്ന് മീൻ കൊയ്തുവാരുന്നതു കാരണം മത്സ്യസമ്പത്തു മാത്രമല്ല — അന്യംനിന്നു പോവുന്നത്, പരമ്പരാഗത മത്സ്യത്തൊഴിലാളികളുടെ ജീവിതസുരക്ഷിതത്വവും അതോടെ തകർക്കപ്പെടുന്നു.**


## സാഹിത്യവാരഫലം


42 ശ്രീ. എം. കൃഷ്ണൻനായർ


**ആത്മകഥ: ചില ഇതളുകൾ**


30 ശ്രീ. തകഴി


## കവിത


23 **ശീർഷകമില്ലാത്ത കവിതകൾ**
ശ്രീ. ശ്രീകുമാരൻ തമ്പി


## സിനിമ


11 **സിനിമയുടെ ലോകം**


## ലേഖനം


19 പാവം ഗലീലിയോ
ശ്രീ. എം. ഹരികുമാർ

24 വളർത്തുമീനുകൾ
ശ്രീ. എം. ടി. ബി. നായർ

40 കൃതിയൊരു കൃഷിഭൂമി
ഡോ: കെ. രാഘവൻപിള്ള


## കഥ


33 ഒരു ഗ്രന്ഥാലയത്തിനെന്തു ചെയ്യാൻ കഴിയും.
ശ്രീ. ഇ. വി. ശ്രീധരൻ

35 പഴയ താളുകളിൽ നിന്നൊരുരാത്രി
ശ്രീമതി ജാനമ്മ കുഞ്ഞുണ്ണി


## നീണ്ടകഥ


37 കുന്നത്തൂർ മേട്
ശ്രീ. മണർകാട്ട് വിജയൻ


## നോവൽ


26 രണ്ടാമൂഴം
ശ്രീ. എം. ടി. വാസുദേവൻ നായർ

50 ചിയേഴ്സ്

4 കത്തുകൾ

32 പുതിയ പുസ്തകങ്ങൾ


**മുഖചിത്രം**

**കുരിശാരോഹണം**

**റോജർ വാൻ ദെർ വെയ്ദൻ വരച്ച ചിത്രം**



## നക്സലൈററ് തടവുകാരുടെ പ്രശ്നം

'ജനാധിപത്യവിശ്വാസികളുടെ പ്രശ്നങ്ങൾ' എന്ന തലക്കെട്ടിൽ നക്സലൈററ് തടവുകാരെ വിട്ടയയ്ക്കുന്നതുമായി ബന്ധപ്പെട്ട് ഉയർന്നുവരുന്ന അഭിപ്രായങ്ങളെപ്പററി ഒരു കത്ത് 454-ാം ലക്കത്തിൽ കാണുകയുണ്ടായി. കത്തിൽ നിന്നും ഇ. എം. എസ്സിന്റെ 'ചിന്ത'യിലെ ഉത്തരത്തിൽ നിന്നും വ്യക്തമാകുന്നതുപോലെ ഈ പ്രശ്നം വളരെയേറെ വികൃതമായിട്ടാണ് അവതരിപ്പിക്കപ്പെടുന്നത്.

കേരളത്തിൽ കണ്ണൂർ ജയിലിൽ എം. എൻ. രാവുണ്ണി, എം. പി. ചന്ദ്രൻ, ഭാസ്കരൻ, നാണു എന്നിവരും തിരുവനന്തപുരം സെൻട്രൽ ജയിലിൽ സ്റ്റീഫൻ, സോമദത്തൻ, ദാമോദരൻ, അലക്സാണ്ടർ, അപ്പുക്കുട്ടൻ, രാജേന്ദ്രൻ എന്നിവരും ഉൾപ്പെടെ പത്ത് നക്സലൈററ് തടവുകാരുണ്ട്. കൊങ്ങാട്, വെള്ളത്തൂവൽ, നഗരൂർ-കമ്മിറം കേസുകളുമായി ബന്ധപ്പെട്ട '70-'71കാലത്ത് അറസ്റ്റ് ചെയ്യപ്പെട്ടവരും വിവിധകാലത്തായി ശിക്ഷിക്കപ്പെട്ടവരുമായ ഇവർ റിമാൻഡു കാലം ഉൾപ്പെടെ 12-13 വർഷക്കാലത്തിലേറെയായി തടവറയിൽ കഴിയുകയാണ്. ഇവർക്ക് സാധാരണയായി തടവുകാർക്ക് ലഭിക്കേണ്ട പരോൾ മുതലായ കാര്യങ്ങളിൽ നേരിടുന്ന വിവേചനത്തെപ്പററിയും ഇത്രയും ദീർഘകാലമായി തടവറയിൽ കഴിയുന്ന ഇവരെ വിട്ടയയ്ക്കുന്നതിനെപ്പററിയും പരാമർശം ഉണ്ടാകുമ്പോൾ കപടപ്രശ്നങ്ങൾ ഉന്നയിച്ച് കേന്ദ്രപ്രശ്നത്തിൽ നിന്ന് ശ്രദ്ധ തിരിച്ചുവിടുന്നത് അപലപിക്കേണ്ട ഒരു പ്രവണതയാണ്. പ്രത്യേകിച്ചും തടവുകാരോടുള്ള സമീപനത്തിന്റെ പ്രശ്നം ഒരു സമൂഹത്തിന്റെ, ഒരു വ്യക്തിയുടെ മൂല്യബോധത്തിന്റെ പ്രശ്നം തന്നെയാണെന്നു നാം പറയാറുള്ളപ്പോൾ.

ഇവർ രാഷ്ട്രീയതടവുകാരാണോ അല്ലയോ എന്നതിനെ സംബന്ധിച്ച് തീരുമാനിക്കാൻ, രാവുണ്ണി, ഭാസ്കരൻ, ചന്ദ്രൻ എന്നിവരെ വിചാരണചെയ്ത അഡീഷണൽ സെഷൻസ് ജഡ്ജി ബി. മാധവമേനോന്റെ 1976-ഏപ്രിൽ 10-ന്റെ വിധിയിൽനിന്നുള്ള ചില വാചകങ്ങൾ ഇവിടെ ഉദ്ധരിക്കട്ടെ. ''എന്നാൽ അവരുടെ വീക്ഷണമനുസരിച്ച് തൊഴിലാളി വർഗ്ഗത്തെയും കർഷകജനതയേയും സംബന്ധിച്ചിടത്തോളം ഇന്ന് ഇന്ത്യയിൽ നിലനില്ക്കുന്ന സാഹചര്യങ്ങൾമൂലം സ്ഥാപിത താല്പര്യക്കാരായ രാജ്യങ്ങളുടേയും ആളുകളുടേയും ചൂഷണത്തിൽനിന്ന് സാമ്പത്തിക സ്വാതന്ത്ര്യം നേടുന്നതിനുവേണ്ടി ജനങ്ങൾ സ്വയം സംഘടിക്കണം. അവരുടെ അഭിപ്രായമനുസരിച്ച് ഈ കേസിനാസ്പദമായ സംഭവം നടന്നത് ചൂഷകരായ ആളുകളുടെ അടിച്ചമർത്തൽ സഹിക്കാനാവാതെ ജനങ്ങൾ ഉയർത്തെഴുന്നേററു കൊണ്ടാണ്. മറെറാരുവിധത്തിൽ പറഞ്ഞാൽ, ഈ സംഭവം നടന്നതിന് ഉത്തരവാദിത്വം തങ്ങൾക്കാണെന്ന് അവർ പറയുന്നില്ലെങ്കിലും ഈ കേസിനാസ്പദമായ സംഭവങ്ങളെ അവർ ന്യായീകരിച്ചിട്ടുണ്ട്. അതുകൊണ്ട് തങ്ങൾ ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പാർട്ടി (മാർക്സിസ്റ്റ്-ലെനിനിസ്ററ്) അംഗങ്ങളാണെന്നും സായുധവിപ്ലവത്തിനായി സ്വയം സംഘടിക്കുന്നതിൽ തെറെറാന്നുമില്ലെന്നുമുള്ള ഒന്നുമുതൽ നാലുവരെ പ്രതികളുടെ പ്രസ്താവനകൾ അനുസരിച്ച്, ഈ തീരുമാനമനുസരിച്ചാണ് ഈ കേസിനാസ്പദമായ സംഭവമുണ്ടായതെന്നു കാണാം. ഒന്നുമുതൽ നാലുവരെ പ്രതികൾ ഈ കുററം ചെയ്തത് അവരുടെ രാഷ്ട്രീയ വിശ്വാസപ്രകാരമാണ്. ഈ കുററം ചെയ്തതിനു പിറകിലുള്ള രാഷ്ട്രീയത്തിന്റെ ന്യായാന്യായതകളെക്കുറിച്ച് പരാമർശിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല.... ഒന്നുമുതൽ നാലുവരെ പ്രതികൾ യുവാക്കളാണ്. അവർ തൊഴിലാളിവർഗ്ഗത്തിന്റെ രാഷ്ട്രീയവും സാമ്പത്തികവുമായ മോചനത്തിനുവേണ്ടി ഈ പാത സ്വീകരിച്ചു എന്നത് നിർഭാഗ്യകരമാണ്. സോഷ്യലിസം നേടിയെടുക്കുന്നതിനായി അധ്വാനിക്കുവാൻ ഓരോ ഇന്ത്യാക്കാരനും ബാധ്യസ്ഥനാണ്. അത് മാനവികവും ദേശീയവുമായ ഒരു നയമാണ്. അവരുടെ രാഷ്ട്രീയ പ്രമേയങ്ങളിൽ നിന്നു വ്യക്തമാകുന്നതുപോലെ ഈ പ്രതികളും ലോകസോഷ്യലിസം കൈവരുത്താൻ ആഗ്രഹിച്ചു...'' മററു കേസുകളിലും ഇതിനു തുല്യമായ പരാമർശങ്ങളുണ്ട്. കേസു ചാർജ്ജുചെയ്യുമ്പോൾ മുതൽ വിധിപ്രസ്താവിക്കുന്നതുവരെ ഒരു രാഷ്ട്രീയ കേസ് എന്ന നിലയിൽത്തന്നെയാണ് സർക്കാരും പൊലീസും പത്രങ്ങളും ഇതു കൈകാര്യം ചെയ്തിരുന്നത്. ഇതിനുപുറമേ നക്സലൈററുകളെ രാഷ്ട്രീയമായി നേരിടുമെന്ന വാചകങ്ങൾ നമുക്ക് പരിചിതവുമാണല്ലോ. എന്നിട്ടും ഇവർക്ക് രാഷ്ട്രീയ തടവുകാർ എന്ന രീതിയിലുള്ള എല്ലാ പരിഗണനകളും നിഷേധിക്കപ്പെട്ടും ജയിലിനകത്തെ ക്ലോസ്ഡ് പ്രിസണിൽ ഇവരെ പാർപ്പിക്കുന്നു. അടിയന്തരാവസ്ഥയും മററു രാഷ്ട്രീയ സംഭവവികാസങ്ങളും പുറത്തുണ്ടാകുമ്പോൾ ഇവർക്ക് 24 മണിക്കൂറും ഏകാന്തവാസം, പുസ്തകങ്ങളും പത്രങ്ങളുംവരെ നിഷേധിക്കപ്പെടുന്നു. രാഷ്ട്രീയതടവുകാർ എന്ന നിലയിൽ ലഭിക്കേണ്ട ഇളവുകൾ ലഭിച്ചിരുന്നെങ്കിൽ ഇവർ വളരെമുമ്പേ പുറത്തുവരേണ്ടതായിരുന്നു.

ഇനി, ഇവർ രാഷ്ട്രീയ തടവുകാർ അല്ല സാധാരണ ജീവപര്യന്തം തടവുകാരാണെന്നു വയ്ക്കുക. ആ ആനുകൂല്യങ്ങൾ ഇവർക്കു ലഭിച്ചോ? സാധാരണ തടവുകാർക്കു ലഭിക്കേണ്ട പരോൾ, കാൻറീനിലും ജെയിലിനുള്ളിൽ എവിടെയും പോകാനുള്ള സ്വാതന്ത്ര്യം, ജോലിസൗകര്യം ഇവയെല്ലാം ഇവർക്കു നിഷേധിക്കപ്പെട്ടു. സാധാരണ തടവുകാർക്കു ലഭിക്കുന്ന ഇളവുകൾ മാത്രം ലഭിച്ചിരുന്നെങ്കിൽ വർഷങ്ങൾക്കുമുമ്പ് ഇവരെ വിട്ടയയ്ക്കേണ്ടതായിരുന്നു. 1981-ലെ കേരള ഗവണ്മെൻറിന്റെ ജീവപര്യന്തം തടവുകാരെ വിട്ടയയ്ക്കുന്നതിനെ സംബന്ധിച്ച ഓർഡർ പ്രകാരവും ഇവരെ വിട്ടയയ്ക്കേണ്ട സമയം കഴിഞ്ഞിരിക്കുന്നു.

അങ്ങനെ രാഷ്ട്രീയ തടവുകാർ എന്ന നിലയിലോ സാധാരണ തടവുകാർ എന്ന നിലയിലോ ലഭിക്കേണ്ട യാതൊരു പരിഗണനകളും ലഭിക്കാതെ ഇത്ര ദീർഘകാലമായി ഇവർ ജയിലിനുള്ളിലെ ജയിലിൽ അടയ്ക്കപ്പെട്ടിരിക്കുകയാണ്. ഇവരെ വിട്ടയയ്ക്കുന്നതിനുള്ള യാതൊരു നീക്കവും സർക്കാരിന്റെ ഭാഗത്തുനിന്നുണ്ടാവുന്നില്ല. നിലവിലുള്ള നിയമങ്ങൾപോലും ഇവരുടെ കാര്യത്തിൽ പ്രയോഗിക്കുവാൻ സർക്കാർ തയ്യാറാകുന്നില്ല. ഈ നീതിനിഷേധത്തിനെതിരെ മുഴുവൻ ജനാധിപത്യവിശ്വാസികളും ശബ്ദമുയർത്തേണ്ടതല്ലേ?

കെ. എൻ. രാമചന്ദ്രൻ,
കോട്ടയം.

## വാഗ്ദാനലംഘനങ്ങൾക്കെതിരെ ജനശബ്ദം ഉയരട്ടെ

കേരളസർക്കാരും ജയിലധികൃതരും തടവുകാരോടു കാണിക്കുന്ന വിവേചനത്തിനെതിരെയും തന്റെ കാര്യത്തിൽ ഹൈക്കോടതിയുടെ അനാസ്ഥയ്ക്കെതിരെയും ആയിരുന്നു കണ്ണൂർ സെൻട്രൽ ജയിലിലെ മുണ്ടൂർ രാവുണ്ണിയുടെ 5-3-84-ലെ അനിശ്ചിതകാല നിരാഹാര സമരം—സമരം അവസാനിപ്പിച്ചശേഷവും രാവുണ്ണിയോടുള്ള സർക്കാരിന്റെ വിവേചനം തുടരുന്നു. രാവുണ്ണിയുടെ സമരത്തിനു ശേഷം പരോളിലിറങ്ങിയ, കോങ്ങാട് കേസിൽത്തന്നെ ശിക്ഷിക്കപ്പെട്ട കണ്ണൂർ സെൻട്രൽ ജയിലിലെ ഭാസ്കരനും മറെറാരു കേസിൽ ശിക്ഷിക്കപ്പെട്ട തിരുവനന്തപുരം ജയിലിലെ ദാമോദരനും അനുവദിച്ച പരോളിന് നിബന്ധനകളുണ്ടായിരുന്നില്ല. പക്ഷേ, രാവുണ്ണിക്കനുവദിച്ച പരോളിന് മാത്രമെന്താണ് നിബന്ധന? ഇന്നത്തെ അവസ്ഥയിൽ രാവുണ്ണിയെ സംബന്ധിച്ച മാത്രം ഒരു പ്രത്യേക സാഹചര്യമെന്താണുള്ളത് എന്ന് സ്വാഭാവികമായും ആരും ചോദിച്ചുപോകുന്നു. ദിവസത്തിൽ പകുതി സമയം യാത്ര ചെയ്ത് കോയമ്പത്തൂരിലുള്ള ഇഡയാർ പൊലീസ് സ്റ്റേഷനിൽ ചെന്നു ദിവസേന ഒപ്പുവയ്ക്കാൻ മാത്രമായി താൻ പരോളിലിറങ്ങേണ്ടതുണ്ടോ എന്ന് രാവുണ്ണി ചോദിക്കുന്നു.

1981 ആഗസ്റ്റിലെ 20 ദിവസത്തെ സാധാരണ പരോൾ ഓർഡർ അന്നത്തെ ജയിൽ വകുപ്പ് നടപ്പാക്കാതിരുന്നത് തികഞ്ഞ രാഷ്ട്രീയ വിവേചനമായിരുന്നു. സ്വന്തം അധികാരത്തെ യാതൊരു നീതീകരണവും കൂടാതെ അന്നത്തെ ജയിൽ സൂപ്രണ്ട് ഇഷ്ടാനുസരണം, ഉപയോഗിക്കയാണ് ചെയ്തത്. ഇത് കുററകരമായ അധികാര ദുർവിനിയോഗമാണ്—ഇതിനെതിരെ അന്നത്തെ സർക്കാർ യാതൊരു നടപടിയും സ്വീകരിച്ചില്ല. ഡററിന്യു തടവുകാർക്കും സാധാരണ തടവുകാർക്കും ഒരുപോലെ ബാധകമാകുന്നതും ഭരണഘടനയുടെ 14, 21 വകുപ്പുകൾ ഉറപ്പുനല്കുന്ന മൗലികാവകാശവും സുപ്രീം കോടതി പല വിധിന്യായങ്ങളിലൂടെ വിശദീകരിക്കുന്നതും ഉറപ്പിക്കുന്നതുമായ അവകാശങ്ങളും ഇവിടെ പ്രസക്തമാണ്. ഈ അവകാശം സ്ഥാപിച്ചെടുക്കുക എന്നതായിരുന്നു രാവുണ്ണിയുടെ സമരോദ്ദേശ്യമെന്നും ഇക്കാര്യത്തിൽ വിവേചനമനുഭവിക്കുന്നവർ നക്സലൈററ് തടവുകാർ മാത്രമല്ല സാധാരണ തടവുകാരുമുണ്ടെന്നും രാവുണ്ണി പറയുന്നു. ഈ സാഹചര്യത്തിലാണ് രാവുണ്ണി 24-12-82 ന് ഹൈക്കോടതിക്ക് മറെറാരു പുതിയ പരോൾ പെററിഷൻകൊടുക്കുന്നതും കേസ് വാദിക്കാൻ തന്നെ അനുവദിക്കണമെന്ന പേക്ഷിക്കുന്നതും. കോടതി, മാസങ്ങളോളം ഇതു പരിഗണിച്ചില്ല. പിന്നീട് 83 മാർച്ചിലും 8-12-83 നും ഒടുവിൽ 3-3-84 നും കോടതിക്കയച്ച പെററിഷനുകളിൽ ഒരപേക്ഷയും ഉന്നയിക്കുന്നില്ല. മറിച്ച് കോടതിയുടെ അനാസ്ഥയെക്കുറിച്ച് ആവർത്തിക്കയും തന്റെ പ്രശ്നത്തിൽ എന്തെങ്കിലും ഒരു തീരുമാനത്തിലെത്തണമെന്ന് പറയുകയുമാണ് ചെയ്യുന്നത്. കോടതിയുടേയും സർക്കാരിന്റേയും ഈ അവഗണനാമനോഭാവത്തെ ജനങ്ങളുടെ ശ്രദ്ധയിലെത്തിക്കുക എന്ന പോം വഴി മാത്രമേ പിന്നീട് ഒരു തടവുകാരനെ സംബന്ധിച്ചേടത്തോളം അവശേഷിക്കുന്നുള്ളു.

81 ആഗസ്ററിലെ 20 ദിവസത്തെ അസാധാരണ പരോൾ (സാധാരണ പരോൾ നിയമത്തിൽ നിബന്ധനകളില്ല.) ഓർഡർ നടപ്പാക്കാമെന്ന് അഡ്വക്കേററ് ജനറൽ കോടതിയിൽ നൽകുന്ന വാഗ്ദാന പ്രകാരമാണ് 3-3-84 ന് രാവുണ്ണിയുടെ അനുജൻ കൊടുത്ത പെററിഷൻ തള്ളുന്നത്. അഡ്വക്കേററ് ജനറലിന്റെ ഈ വാഗ്ദത്തം സർക്കാർ നിറവേററിയിട്ടില്ല. 14-3-84ന് ജയിൽ ആശുപത്രിയിൽവച്ചു നടന്ന അനുരഞ്ജന സംഭാഷണ സമയത്തും സ്വന്തം പരോളിനെക്കുറിച്ചല്ല തടവുകാരന്റെ മൗലികാവകാശങ്ങളെക്കുറിച്ചും സർക്കാരിന്റെയും അധികൃതരുടേയും വിവേചനത്തെക്കുറിച്ചും തന്നെയായിരുന്നു രാവുണ്ണി പരാമർശിച്ചിരുന്നത്. യാതൊരു വിവേചനവും, രാഷ്ട്രീയത്തിന്റെയോ പണത്തിന്റെയോ പേരിൽ തടവുകാരോടു കാണിക്കില്ലെന്നും ഇക്കാര്യങ്ങൾ തന്റെ ശ്രദ്ധയിൽ പെട്ടിരുന്നില്ലെന്നും ഐ. ജി. രാവുണ്ണിയോടു പറഞ്ഞു. ഇപ്പോൾ അഡ്വക്കേററ് ജനറൽ കോടതിക്കു കൊടുത്ത വാഗ്ദാനവും മന്ത്രി, ജനകീയഅവകാശസമിതി ജനറൽ സെക്രട്ടറി വാഴൂർ വിശ്വത്തിനു കൊടുത്ത ഉറപ്പും ഐ. ജി. രാവുണ്ണിക്കു കൊടുത്ത ഉറപ്പും എല്ലാം ലംഘിക്കപ്പെട്ടിരിക്കയാണ്. ഈ വാഗ്ദത്തലംഘനങ്ങൾക്കെതിരെ എല്ലാ മനുഷ്യസ്നേഹികളുടെയും സ്വാതന്ത്ര്യചിന്തകരുടെയും ശബ്ദം ഉയരേണ്ടിയിരിക്കുന്നു. ജനങ്ങൾ തന്നെയാണ് നിർണ്ണായകശക്തി. തന്നെ സംബന്ധിച്ചിടത്തോളം നീതിയുക്തമായ ലോകവും സത്യസന്ധതയും ആഹാരത്തേക്കാൾ പ്രധാനമായി കാണുന്നുവെന്ന് രാവുണ്ണി പറയുന്നു.

കഴിഞ്ഞ 14 കൊല്ലത്തിനിടയ്ക്ക് രാവുണ്ണിയുടെ അച്ഛനും ഒരനുജനും ചരമമടഞ്ഞു. ഇന്നീയവസരത്തിൽ, പുത്രനിർവ്വിശേഷം സ്നേഹിച്ചിരുന്ന മൂത്ത ചേച്ചിയും ഏറെക്കുറെ മാനസികാഘാതത്താൽ തന്നെ നിര്യാതയായിരിക്കുന്നു. (രാവുണ്ണി നിരാഹാരസമരത്തിലിരിക്കുന്ന അവസരത്തിലാണ് ചേച്ചിയെ ആശുപത്രിയിൽ പ്രവേശിപ്പിക്കുന്നത്) ഇനിയും രാവുണ്ണി തടവറയിലിരിക്കെത്തന്നെ തന്റെ മാതാവും കാലഗതി പ്രാപിച്ചേക്കാം. കോയമ്പത്തൂർ സെൻതിൻ നഴ്സിങ് ഹോമിൽ 104-ാം മുറിയിൽ രോഗമൂർച്ഛയിൽ കിടന്നിരുന്ന ചേച്ചിയെ രാവുണ്ണിയുടെ സുഹൃത്തുക്കൾ സന്ദർശിച്ച് രാവുണ്ണിയുടെ സുഖവിവരങ്ങൾ കൈമാറിക്കൊണ്ടിരുന്നപ്പോൾ ആ സഹോദരിയുടെ അസുഖങ്ങളെല്ലാം ശമിച്ചപോലെ അനുഭവപ്പെട്ടു. പിന്നെയും ഇടയ്ക്കിടെ രാവുണ്ണിയെക്കുറിച്ചുള്ള ചിന്ത, സ്നേഹമയിയായ ആ സഹോദരിയെ ദുഃഖത്തിന്റെ കയത്തിലേക്ക് വീഴ്ത്തിക്കൊണ്ടിരുന്നു. ഒരു കമ്മ്യൂണിസ്ററുകാരനെ സംബന്ധിച്ച് ഇത്രയുമൊക്കെ സംഭവ്യമാണെന്ന് ഇന്നത്തെ ഭരണപക്ഷത്തും പ്രതിപക്ഷത്തുമുള്ള എല്ലാ സോഷ്യലിസ്ററുകാർക്കും അറിവും അനുഭവവുമുള്ളതാണല്ലൊ.

എം. കുഞ്ഞിലക്ഷ്മിഅമ്മ,
ഫറൂക്ക്, കോഴിക്കോട്.

## മലയാളിയെന്ന സങ്കല്പം

അതിർത്തികളില്ലാത്ത ഒരു ലോകം സൃഷ്ടിക്കാൻ മാനസികമായി ഏററവും യോഗ്യൻ മലയാളിയാണെന്ന് കെ. ബാലകൃഷ്ണൻ നായർ ഉറച്ചു വിശ്വസിക്കുന്നുവത്രെ (കലാകൗമുദി 454).

ലോകത്താസകലം മലയാളികളുണ്ടെന്നും അക്കൂട്ടത്തിൽ പാരീസിലും മററും സ്ഥിരതാമസമാക്കിയ കലാകാരന്മാരുണ്ടെന്നുംവച്ച് അതിർത്തികളില്ലാത്ത ലോകം സൃഷ്ടിക്കാൻ മാത്രമൊന്നും മാനസികമായി മലയാളി ഇനിയും വളർന്നിട്ടില്ല. വളരണമെങ്കിൽ ആദ്യം താൻ മലയാളിയാണെന്ന ചിന്ത മലയാളി ഉപേക്ഷിക്കണം. അതോടൊപ്പം താൻ കേരളീയനോ ഭാരതീയനോ ആണെന്ന ചിന്തയും ജാതി—മത—വർഗ്ഗീയ ചിന്തകളും അവൻ വെടിയണം. എന്നിട്ട് സ്വയം വിശ്വപൗരനായി ഐഡൻറിഫൈ ചെയ്യണം.

ഭാരതത്തിന്റെ മഹത്തായ പൈതൃകത്തിൽ ആകൃഷ്ടനായല്ല ആരും ഭാരതത്തിൽ വന്നു പിറന്നത്. മലയാളത്തിന്റെ മാധുര്യമോ, മലയാള നാടിന്റെ മനോഹാരിതയോ, മലയാളിയുടെ സംസ്കാര സമ്പുഷ്ടിയോ കണ്ടു മതിമറന്നല്ല ആരും കേരളത്തിൽ ജന്മമെടുത്തതും. ആരുടെയും ജനനം സ്വന്തം ഇച്ഛാനുസരണം നടന്നതല്ല, തികച്ചും ആകസ്മികമായി സംഭവിച്ചതാണ്. അത്തരം ആകസ്മിക സംഭവമാണ് മലയാളിയെ മലയാളിയും കേരളീയനും ഭാരതീയനുമാക്കിയത്, അതിൽ ദുരഭിമാനംകൊള്ളാൻ അവനവകാശമില്ല.

മാതൃഭാഷ മലയാളമായതിലും മലയാളിക്കഭിമാനിക്കാൻ വകയില്ല. അച്ഛനമ്മമാരുടെ മാതൃഭാഷ മലയാളമായതുകൊണ്ടാണ് അതവന്റെയും മാതൃഭാഷയായത്. എന്നാൽ മലയാളം എഴുതാനും വായിക്കാനും കഴിവുണ്ടെങ്കിൽ അതിലവനഭിമാനിക്കാം. കാരണം, ആ കഴിവ് അവന്റെ സ്വന്തം നേട്ടമാണ്. മലയാളം ഇഷ്ടമായെങ്കിൽ ആ ഭാഷയെ അവനു സ്നേഹിക്കാം.—പഠിക്കുകയും ഇഷ്ടപ്പെടുകയും ചെയ്ത മറേറതു ഭാഷയെയും എന്ന പോലെ.

മലയാളി മുസ്ലീമോ ക്രിസ്ത്യാനിയോ ഹിന്ദുവോ—അഥവാ നായരോ, നമ്പൂരിയോ പുലയനോ ഒക്കെ—ആയതും സാധാരണഗതിയിൽ സ്വന്തം ഇഷ്ടത്തിനല്ല. ഇന്നു കേരളം എന്നറിയപ്പെടുന്ന—മുമ്പ് തിരുവിതാംകൂറെന്നും കൊച്ചിയെന്നും മലബാറെന്നും അതിനുമുമ്പ് മററു ചില പേരുകളാലും അറിയപ്പെട്ടിരുന്ന—ഭൂവിഭാഗത്തിൽ നിലവിലിരുന്ന പ്രത്യേക സാമൂഹ്യ വ്യവസ്ഥിതികളാണ് അവനെ മുസ്ലീമോ, ക്രിസ്ത്യാനിയോ, നായരോ, നമ്പൂരിയോ മറെറന്തൊക്കെയോ ആക്കിത്തീർത്തത്. ഈ ഐഡൻറിററി അവൻ വലിച്ചെറിയണം. ശങ്കരൻനമ്പൂതിരിപ്പാട് ശങ്കരനും ബാലകൃഷ്ണൻനായർ ബാലകൃഷ്ണനുമാകണം. തോമസ് പുലയൻ തോമസ്സാകണം, സുലൈമാൻതങ്ങൾ സുലൈമാനാകണം. എന്നിട്ട് ഇവരെല്ലാം വിശ്വപൗരന്മാരെന്ന ഐഡൻറിററി നേടണം. പിന്നെവേണം അതിർത്തികളില്ലാത്ത ലോകം എന്ന മോഹനസ്വപ്നത്തിന്റെ സാക്ഷാത്കാരത്തിനുവേണ്ടി ശ്രമിക്കാൻ.

സി. കെ. ഗോപിനാഥൻ,
കൽക്കട്ട.





കൗമുദി ന്യൂസ് സർവീസ്

# ചർച്ചകളിൽ നിന്ന് ഒഴിഞ്ഞു മാറാനാകുമോ?

ജസ്റ്റിസ് സുബ്രഹ്മണ്യൻ പോററി

ആൾക്കൂട്ടത്തിൽ കോൺഗ്രസ്പാർട്ടിക്കാരും കമ്മ്യൂണിസ്റ്റുപാർട്ടിക്കാരും ബി. ജെ. പി-ക്കാരും മററുംമററുമുണ്ടായിരുന്നു. ഒപ്പം, ന്യായാധിപന്മാർ, അഭിഭാഷകർ, പാർലമെൻററിയന്മാർ, പത്രപ്രവർത്തകർ എന്നിങ്ങനെയുള്ളവരും. മൊത്തത്തിൽ, ചെറുപ്പക്കാർക്കായിരുന്നു മുൻതൂക്കം.

സദസ്സ് കണ്ണും കാതും കൂർപ്പിച്ച് ഒരുങ്ങിയിരുന്നു...റിട്ട. ജസ്റ്റിസ് ടി. ചന്ദ്രശേഖരമേനോൻെറ സ്വാഗതപ്രസംഗം കഴിഞ്ഞു. അദ്ധ്യക്ഷസ്ഥാനത്തിരിക്കുന്ന ഗുജറാത്ത്ചീഫ്ജസ്ററിസ് പി.സുബ്രഹ്മണ്യൻപോററി മൈക്കിനരികിലേക്കു നീങ്ങി. സദസ്സ് ഒന്നിളകി, ഒന്നുകൂടി മുന്നോട്ടാഞ്ഞ് തയ്യാറെടുത്തു -- വെടി ഇപ്പോഠം പൊട്ടും എന്ന മട്ടിൽ. ഹാളിൽ സൂചികുത്താനിടമില്ല.

ചീഫ് ജസ്റ്റിസ് പോററി പ്രസംഗം തുടങ്ങി: ''ഒരുകാലത്ത്, നിയമപരവും ഭരണഘടനാപരവുമായ വിഷയങ്ങളെക്കുറിച്ചുള്ള ചർച്ചകളിൽ സാധാരണക്കാർക്ക് യാതൊരു കാര്യവുമില്ല എന്നതായിരുന്നു പൊതുവെയുള്ള മനോഭാവം. എന്നാൽ ഇന്ന് സ്ഥിതി അതല്ല എന്നുവേണം കരുതാൻ. കാരണം, ഈ ഹാളിൽ തന്നെ ഞാൻ മുമ്പും പലവട്ടം പ്രസംഗിച്ചിട്ടുണ്ട്. അന്നൊക്കെ തീരെ ശുഷ്കമായിരുന്നു സദസ്സ്. അഭൂതപൂർവ്വമായ ഇന്നത്തെ ഈ സദസ്സ് വിഷയത്തിലുള്ള വർദ്ധിച്ച താല്പര്യമല്ലേ വെളിവാക്കുന്നത്?

ജനാധിപത്യസമ്പ്രദായം വിജയിക്കണമെങ്കിൽ ജനങ്ങളിൽ നിന്നുള്ള അഭിപ്രായരൂപീകരണം ആവശ്യമാണ്. ചർച്ചകളിൽനിന്ന് ആർക്കുംതന്നെ ഒഴിഞ്ഞുനില്ക്കാനാവില്ല. ഒഴിഞ്ഞുനിന്നാൽ, അത് ഗുരുതരമായ കൃത്യവിലോപമായേ കണക്കാക്കാനാവൂ—പ്രത്യേകിച്ച് അനുഭവ പരിജ്ഞാനവും ആധികാരികമായിസംസാരിക്കാൻ കഴിവുമുള്ളവർ ഒഴിഞ്ഞുനില്ക്കുന്നത്. ഈ കാര്യത്തിൽ എനിക്ക് ഒരു കാലത്തും സംശയമുണ്ടായിട്ടില്ല; ഇപ്പോഴുമില്ല; ഇനിയൊട്ടുണ്ടാവുകയുമില്ല.''

എറണാകുളം പബ്ലിക് ലൈബ്രറിയുടെ സാംസ്കാരിക വിഭാഗമായ 'ജനസംസ്കൃതി' മേയ് 25 മുതൽ 30 വരെ തീയതികളിൽ നടത്തിയ, 'ഭരണഘടനയും കാലാനുസൃതമായ മാററങ്ങളും' എന്ന പ്രഭാഷണപരമ്പരയുടെ സമാപന സമ്മേളനത്തിൽ അദ്ധ്യക്ഷപദമലങ്കരിച്ചുകൊണ്ടാണ് ജസ്റ്റിസ് പോററി ഇക്കാര്യങ്ങൾ പറഞ്ഞത്. ശരിഅത്ത്, ഏകീകൃത വ്യക്തിനിയമം, കേന്ദ്ര-സംസ്ഥാനബന്ധങ്ങൾ എന്നീ വിഷയങ്ങളെപ്പററി അദ്ദേഹം ഒരു ജഡ്ജി എന്ന നിലയ്ക്കും ഒരു പൗരൻ എന്ന നിലയ്ക്കും സ്വന്തം നിലപാട് വ്യക്തമാക്കിയതിനെച്ചൊല്ലി മുഖ്യമന്ത്രി കരുണാകരനും കെ. പി. സി. സി-ഐ പ്രസിഡൻറ് സി. വി. പത്മരാജനുമടക്കമുള്ള ഇന്ദിരാ കോൺഗ്രസ് നേതാക്കൾ പറയാവുന്നതത്രയും പറഞ്ഞുകൊണ്ടേയിരിക്കുന്ന (ചീഫ് ജസ്റ്റിസ് സ്ഥാനം രാജിവച്ച് മാർക്സിസ്റ്റ് പാർട്ടിയിൽ ചേർന്നുടേ എന്നുപോലും സൂചിപ്പിച്ചു കഴിഞ്ഞിരിക്കുന്നു!) ഒരു സ്ഥിതിവിശേഷത്തിലായിരുന്നു പബ്ലിക് ലൈബ്രറിയിലെ ഈ സമ്മേളനം. അതുതന്നെയാവാം ഹാളിൽ ഇന്നോളം കണ്ടിട്ടില്ലാത്ത തിരക്കനുഭവപ്പെടാനുള്ള ഒരു കാരണവും. ഭരണഘടനയെച്ചൊല്ലിയുള്ള തർക്കങ്ങൾ തങ്ങൾക്കും ബാധകമാണെന്നു ബോദ്ധ്യമുള്ള ആളുകളും സദസ്സിലുൾപ്പെട്ടിരുന്നു. മുൻ സുപ്രീം കോടതി ജസ്റ്റിസ് വി.ആർ. കൃഷ്ണയ്യരായിരുന്നു സമാപനദിനത്തിലെ മുഖ്യപ്രഭാഷകൻ.

''ഭരണഘടന അപ്പാടെ മാററണമെന്നൊന്നും ആരും പറയുന്നില്ല—'' ജസ്റ്റിസ് പോററി വിഷയത്തിലേക്കു കടന്നു: മുപ്പത്തിനാലു വർഷത്തെ (ഭരണഘടന പാസ്സായിട്ട്) അനുഭവംകൊണ്ട് പലതും മാറേറണ്ടത് അനിവാര്യമാണ് എന്നു വന്നിരിക്കുന്നു. മാററംവരുത്താനുള്ള വകുപ്പുംതപ്പി പുറത്തെവിടെയും പോകേണ്ടതില്ല. കാരണം, ഭരണഘടനയിൽ മാററങ്ങൾ വരുത്താൻ അതിൽത്തന്നെ വകുപ്പുണ്ട്.

ഭരണഘടനയിലെ പോരായ്മകളെപ്പററി ചർച്ചചെയ്യാൻ ആർക്കും അവകാശമുണ്ടെന്ന് ജസ്റ്റിസ്പോററി എടുത്തു പറഞ്ഞു. ഭരണഘടനതൊട്ട് സത്യം ചെയ്യയാൾക്ക് അതിൽ മാററങ്ങൾ ആവശ്യമാണെന്ന് എങ്ങനെ പറയാനാവും



എന്ന സംശയത്തിനും യാതൊരടിസ്ഥാനവുമില്ല.

സ്വകാര്യസ്വത്ത് മൗലികാവകാശമാണ് എന്നു ഭരണഘടന പറയുന്നു. എന്നാൽ 1967-ൽ ഗോലക്നാഥ് കേസ്സിൽ സുപ്രീംകോടതി ഈ അനുശാസനത്തിന്മേൽ കൈവച്ചു. മറെറല്ലാം മാററങ്ങൾക്കു വിധേയമാകുന്നതുപോലെ മൗലികാവകാശങ്ങളും മാററങ്ങൾക്കു വിധേയമാകാമെന്നും പിൽക്കാലത്തു സുപ്രീം കോടതി അഭിപ്രായപ്പെട്ടിട്ടുണ്ട്-ഭേദഗതികൾ ഒരിക്കലും ജനഹിതത്തെയോ അവരുടെ ഇച്ഛകളെയോ ഹനിക്കരുത് എന്ന നിബന്ധനയോടെ.

എല്ലാവർക്കും അവസര സമത്വമുണ്ടെന്നു ഭരണഘടന പറയുന്നു-ദരിദ്രരിൽ ദരിദ്രനും സമ്പന്നനിൽ സമ്പന്നനും ഈ നാട്ടിൽ തുല്യാവകാശമുണ്ടെന്ന്. എന്നാൽ, സാമൂഹ്യമായ ഉച്ചനീചത്വം നിലനിൽക്കുന്നിടത്തോളം കാലം തുല്യാവകാശം എന്ന സങ്കല്പം എങ്ങനെ പ്രായോഗികമാവാൻ!?, ജസ്ററിസ്പോററി ചോദിച്ചു: പിന്നോക്കം നില്ക്കുന്നവരെ മുന്നോട്ടുകൊണ്ടുവരാനായില്ലെങ്കിൽപ്പിന്നെ ഈ ഉറപ്പുകൾക്ക് എന്തടിസ്ഥാനമാണുള്ളത്? നാടൻ പ്രയോഗത്തിൽ പറഞ്ഞാൽ, ഇതു വെറും ''കുറുപ്പിൻെറ ഉറപ്പ്''മാത്രമാകുന്നു. സ്ത്രീകൾക്കു തുല്യത (സ്ത്രീ-പുരുഷ സമത്വം) എന്ന സങ്കല്പത്തിൻെറ സ്ഥിതിയും മറിച്ചല്ല. ഭരണഘടന നൽകിയ ഉറപ്പുകൾ പ്രാവർത്തികമാക്കാൻ ഇന്നുള്ള സംവിധാനങ്ങൾ മതിയോ എന്നതാണു കാതലായ പ്രശ്നം. ഇന്നുള്ള ന്യൂനതകൾ ഇല്ലായ്മചെയ്യുന്നതു വിധത്തിലുള്ള ഫലപ്രദമായ നിയമനിർമ്മാണങ്ങളുണ്ടാകേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. ''ആരുടെയെങ്കിലും അഭിപ്രായം വാടകയ്ക്കെടുത്തല്ല ഞാനിതുപറയുന്നത്. എനിക്കു സ്വന്തമായ അഭിപ്രായങ്ങളുണ്ട്. ആരുടെ അഭിപ്രായവും ഞാൻ വാടകയ്ക്കെടുക്കാറില്ലതാനും.'' ജസ്ററിസ്പോററി തറപ്പിച്ചു തന്നെ പറഞ്ഞു.

ഇനി, കേന്ദ്ര-സംസ്ഥാന ബന്ധങ്ങളെക്കുറിച്ച് (''യൂണിവേഴ്സിററി സ്ററുഡൻറ്സ് സെൻററിൽവച്ചാണ് ഞാനിതേക്കുറിച്ച് നേരത്തെ സൂചിപ്പിച്ചത്. അല്ലാതെ, ചില പത്രങ്ങളിൽ കണ്ടപോലെ എ. കെ. ജി. സെൻററിൽ വച്ചല്ല. ഞാനിതുവരെ എ. കെ. ജി. സെൻററിൽ പോയിട്ടില്ലതാനും.'') ഇന്നത്തെ സാഹചര്യത്തിൽ സംസ്ഥാനങ്ങൾക്കു കൂടുതൽ അധികാരം നല്കിയേ തീരൂ. കേന്ദ്രത്തിനു ക്ഷീണം തട്ടണം എന്നല്ല ഇതുകൊണ്ടർത്ഥമാക്കുന്നത്. ഇന്ത്യയെപ്പോലെ വിസ്തൃതമായ ഒരു രാജ്യത്ത് കേന്ദ്രം ശക്തമായിരിക്കണം എന്നതിൽ തർക്കമില്ല. സംസ്ഥാനങ്ങൾക്കു കൂടുതൽ അധികാരം വേണം എന്നു പറയുമ്പോൾ ഫലപ്രദമായി ഭരിക്കാനുള്ള ശക്തി വേണം എന്നേ അർത്ഥമാക്കുന്നുള്ളൂതാനും.

ഇന്ന്, സംസ്ഥാനങ്ങൾക്ക് ദൈനംദിന ചെലവുകൾപോലും മുട്ടിപ്പോകുന്നതിനുള്ള വരുമാനമില്ല. അപ്പോൾപ്പിന്നെ, വികസന കാര്യങ്ങളെക്കുറിച്ച് പറയേണ്ടതില്ലല്ലോ. സംസ്ഥാനത്തിൻെറ



വരുമാനം വർദ്ധിപ്പിക്കുന്നതിന് ശാസ്ത്രീയമായ ഒരു സമീപനം കൂടിയേ കഴിയൂ. അഞ്ചു ധനാഗമ മാർഗ്ഗങ്ങളാണ് ഇന്നുള്ളത്. കേന്ദ്രം പിരിച്ചെടുത്തു സംസ്ഥാനങ്ങൾക്കു നല്കുന്ന നികുതി, കേന്ദ്രത്തിൻെറ 'പെർസണൽ ഇൻകംടാക്സി'ൻെറ ഒരു ഭാഗം, എക്സൈസ് നികുതിയിൽനിന്നൊരു വിഹിതം, സംസ്ഥാന ബഡ്ജററിന്മേൽ ഫിനാൻസ് കമ്മീഷൻെറ കൈക്രിയ കഴിഞ്ഞു കിട്ടുന്ന തുക, 282-ാം വകുപ്പനുസരിച്ചുള്ള ദാനം എന്നിവ. ഇതിൽ, ഭരണഘടനയുടെ 282-ാം വകുപ്പനുസരിച്ചുള്ള കേന്ദ്രഗ്രാൻറ് വീതിക്കുന്നതു സംബന്ധിച്ച് വ്യക്തമായ യാതൊരു മാർഗ്ഗനിർദ്ദേശവും നിലവിലില്ല. ഇത് സംസ്ഥാനങ്ങളുടെ അസന്തുലിതമായ വികാസത്തിനു വഴിവയ്ക്കുന്നു. ഇക്കാര്യം സർക്കാരിയ കമ്മീഷൻെറ ഗൗരവമായ പരിഗണനയ്ക്കു വിധേയമാകേണ്ടതാണ് എന്നുകൂടി പറഞ്ഞുകൊണ്ടാണ് അദ്ദേഹം പ്രസംഗം അവസാനിപ്പിച്ചത്.

...പ്രതീക്ഷിച്ചവെടി പൊട്ടിയില്ലെന്നു സദസ്സിൽ പലരുടേയും ഭാവം വെളിവാക്കി. പക്ഷേ, ജസ്റ്റിസ് പോററി പറയേണ്ടതെല്ലാം തൻേറതായ രീതിയിൽ പറഞ്ഞുകഴിഞ്ഞിരുന്നു.

●

''ഓരോ തലമുറയും ഒരു രാഷ്ട്രമാണ്. ഒരു തലമുറ അടുത്തതലമുറയുടെമേൽ ഒരു ഭരണഘടന അടിച്ചേല്പിക്കുന്നതു തെററാണ്. അത് ഒരു രാജ്യം മറെറാരു രാജ്യത്തിനുമേൽ ആധിപത്യം സ്ഥാപിക്കുന്നതിനു തുല്യമായിരിക്കും.'' ഭരണഘടന തയ്യാറാക്കുന്ന ഘട്ടത്തിൽ ഡോ: അംബേദ്കർ ജെഫേഴ്സണെ ഉദ്ധരിച്ചുകൊണ്ടു പറഞ്ഞ ഈ വാക്യം അനുസ്മരിപ്പിച്ചുകൊണ്ടാണ് മുൻ സുപ്രീം

ജസ്റ്റിസ് വി. ആർ. കൃഷ്ണയ്യർ



കോടതി ജസ്റ്റിസ് വി. ആർ. കൃഷ്ണയ്യർ പ്രഭാഷണമാരംഭിച്ചത്.

ഇന്ത്യൻ ഭരണഘടന പാസ്സായത് 1950-ൽ, നാം ജീവിക്കുന്നത് 1984-ൽ. ഒരു തലമുറ കടന്നുപോയ്ക്കഴിഞ്ഞു. മൗലികമായ മാററങ്ങൾ ആവശ്യമായി വന്നിരിക്കുന്നു. പുതിയ തലമുറയ്ക്ക് ഈ അവകാശം നിഷേധിക്കുന്നത് തെററാണ്...ഭരണഘടനയിൽ മാററങ്ങൾ വേണോ എന്ന ചോദ്യമുദ്ഭവിക്കുന്നില്ല. അതെങ്ങനെയാവണം, എന്തെല്ലാമാവണം എന്ന പ്രശ്നമേയുള്ളൂ. അടിസ്ഥാനഘടന മാററരുതെന്നു സുപ്രീംകോടതിയുടെ താക്കീതുണ്ട്. അതിനാൽ മാററം ഇതിനു വിധേയമായിരിക്കണം. അതേസമയം, ''എന്താണ് ഈ അടിസ്ഥാനഘടന എന്ന കാര്യം സുപ്രീംകോടതി ദയവായി— ജനങ്ങളറിയാൻ വേണ്ടിയെങ്കിലും—ഒന്നുവ്യക്തമാക്കുകയും വേണം—'' ജസ്റ്റിസ് കൃഷ്ണയ്യർ തുടർന്നു:

ഇന്ത്യയിലെ എഴുപതുകോടി ജനങ്ങളുടെ അംഗീകാരമുള്ള ഭരണഘടനയ്ക്കു തന്നെയാണ് പരമമായ പരമാധികാരം എന്നിരിക്കെ, പരമാധികാരത്തെച്ചൊല്ലി പാർലമെൻറും സുപ്രീംകോടതിയും തമ്മിൽ തർക്കിക്കുന്നതിൽ അർത്ഥമില്ല. പാർലമെൻറിൻെറ പരമാധികാരം പരിമിതമാണ്; സുപ്രീം കോടതിയുടേതും. അതേസമയം, അതാതുതലങ്ങളിൽ രണ്ടിനും പരമാധികാരമുണ്ടുതാനും. പരമാധികാരത്തിന് ഉടമ അങ്ങാടിയിലെ സാധാരണക്കാരനാണ് എന്നു മനസ്സിലാക്കിയാൽ, പാർലമെൻറും ജുഡിഷ്യറിയും തമ്മിലിന്നുള്ള ഗുസ്തി അവസാനിക്കുമെന്നും ജസ്റ്റിസ് കൃഷ്ണയ്യർ അഭിപ്രായപ്പെട്ടു.

ജനങ്ങളുടെ യഥാർത്ഥ ആവശ്യങ്ങൾ കണക്കിലെടുത്ത്, അതിനനുസൃതമായ ഒരു പുനർഘടന ആവശ്യമായി വന്നിരിക്കുന്നു. പല സംസ്ഥാനങ്ങളും ഇന്ന് സ്വയംഭരണാവകാശത്തിനുവേണ്ടി മുറവിളി കൂട്ടുകയാണ്. ഇതു ശരിയോ തെറേറാ എന്നതല്ല, പ്രശ്നം, യഥാർത്ഥമാണോ എന്നതാണു കാര്യം. അദ്ദേഹം പറഞ്ഞു.

സംസ്ഥാനങ്ങൾക്ക് തൊട്ടതിനും പിടിച്ചതിനുമെല്ലാം ഇന്ന് ഡെൽഹിക്കുപോകണം. മന്ത്രിമാരുടെ സമയത്തിൻെറ നല്ലൊരു ഭാഗവും ഇങ്ങനെപോകുന്നു. ഇതിനറുതിവരണം. അതുപോലെ, തൊട്ടതിനെല്ലാം സുപ്രീംകോടതിയിൽ പോകുന്ന സ്ഥിതിവിശേഷവും മാറണം. സംസ്ഥാനങ്ങൾക്കു കൂടുതൽ അധികാരം നല്കുകയും, സംസ്ഥാന നിയമനിർമ്മാണങ്ങൾ സംബന്ധിച്ച പരമോന്നത പീഠം ഹൈക്കോടതിയാവുകയും ചെയ്താൽ മാത്രമേ ഈ ദുരവസ്ഥമാറൂ. അതായത്, അധികാര വികേന്ദ്രീകരണമാണ് ഏകപോംവഴി, അദ്ദേഹം ചൂണ്ടിക്കാട്ടി.

സഹകരണത്തിലധിഷ്ഠിതമായ ഒരു

ഫെഡറേഷൻ ആയി രാഷ്ട്രം മാറണം. ശക്തമായ കേന്ദ്രവും ശക്തമായ സംസ്ഥാനങ്ങളും എന്നതായിരിക്കണം നമ്മുടെ ലക്ഷ്യം.

കേന്ദ്രം സംസ്ഥാനങ്ങളെ മറക്കുന്നു, സംസ്ഥാനങ്ങൾ ജനങ്ങളെയും. അതാണിന്നത്തെ അവസ്ഥ. കേന്ദ്രം സംസ്ഥാനങ്ങളോടു കാണിക്കുന്ന മനോഭാവത്തിൽനിന്നും തെല്ലും വ്യത്യസ്തമല്ല സംസ്ഥാനങ്ങൾ കോർപ്പറേഷനുകളോടും മുനിസിപ്പാലിററികളോടും പഞ്ചായത്തുകളോടും കാട്ടുന്നതു്. ഈ സ്ഥിതി മാറണം. തദ്ദേശസ്വയംഭരണ സ്ഥാപനങ്ങൾക്കുള്ള അധികാരങ്ങളും ഭരണഘടനയിൽ വ്യക്തമായി എഴുതിച്ചേർക്കണം. എങ്കിലേ, ജനങ്ങൾക്കുള്ള അവകാശം യാഥാർത്ഥ്യമാവൂ.

ഗവർണ്ണർമാരുടെ നിയമനം, അവരുടെ അവകാശങ്ങൾ എന്നിവ സംബന്ധിച്ചും ഭരണഘടനയിൽ വ്യക്തമായ മാർഗ്ഗനിർദ്ദേശം വേണം. സംസ്ഥാന മന്ത്രിസഭയ്ക്കു് സമ്മതമുള്ള ഒരു പാനലിൽ നിന്നായിരിക്കണം ഗവർണ്ണറെ നിശ്ചയിക്കേണ്ടതു്. സംസ്ഥാന മന്ത്രിസഭയുടെ നിർദ്ദേശങ്ങൾ നടപ്പിലാക്കുക എന്നതായിരിക്കണം ഗവർണ്ണറുടെ കർത്തവ്യം. സംസ്ഥാന നിയമസഭകൾക്കു് അഞ്ചുവർഷത്തെ കാലാവധി പൂർത്തിയാക്കാനുള്ള അവകാശം ഉണ്ടായിരിക്കണമെന്നും ജസ്റ്റിസ് കൃഷ്ണയ്യർ പറഞ്ഞു.

ഓഡിറ്റർജനറൽ, ചീഫ് ഇലക്ഷൻ കമ്മീഷണർ, പ്ലാനിങ് കമ്മീഷനംഗങ്ങൾ എന്നിങ്ങനെയുള്ള, തികഞ്ഞ നിഷ്പക്ഷതയാവശ്യപ്പെടുന്ന സ്ഥാനങ്ങളിലേക്കു നിയമനം നടത്താൻ ഒരു അന്തർ സംസ്ഥാനകൗൺസിൽ രൂപീകരിക്കേണ്ടതാണെന്നു് അദ്ദേഹം തുടർന്നു് നിർദ്ദേശിച്ചു. പ്രധാനമന്ത്രി, ഒന്നോ രണ്ടോ കേന്ദ്രമന്ത്രിമാർ, മുഖ്യമന്ത്രി, ഒന്നോ രണ്ടോ മന്ത്രിമാർ, സുപ്രീം കോടതി ചീഫ് ജസ്റ്റിസ്, നിഷ്പക്ഷരെന്നു പേരെടുത്ത ഏതാനും പ്രമുഖർ, സാമ്പത്തിക കാര്യ വിദഗ്ദ്ധന്മാർ എന്നിങ്ങനെയുള്ളവരായിരിക്കണം ഇതിലെ അംഗങ്ങൾ. സുപ്രീംകോടതി, ഹൈക്കോടതികൾ എന്നിവയിലേക്കുള്ള ജഡ്ജിനിയമന ശൈലിയിലും മാററം ആവശ്യമാണ്, പ്രതിപക്ഷ നേതാവിനെക്കൂടി ഉൾപ്പെടുത്തിക്കൊണ്ടു് അന്തർസംസ്ഥാന കൗൺസിലിൻെറ സബ്കമ്മിററികൾ രൂപീകരിക്കാവുന്നതാണെന്നും ജസ്റ്റിസ് കൃഷ്ണയ്യർ ചൂണ്ടിക്കാട്ടി.

●

മേയ് 25 ന വൈകിട്ടു് ജസ്റ്റിസ് യു. എൻ. ഭട്ടിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന ചടങ്ങിൽവച്ചു് മുൻമുഖ്യമന്ത്രിയും സി. പി. ഐ. നേതാവുമായ സി. അച്ച്യുതമേനോനാണു് പ്രഭാഷണപരമ്പരയുടെ ഉദ്ഘാടനം നിർവ്വഹിച്ചതു്. തുടർന്നുള്ള ദിവസങ്ങളിൽ ഡോക്ടർ എം. വി. പൈലി, മുൻ ഹൈക്കോടതി ജസ്റ്റിസ് ടി. ചന്ദ്രശേഖരമേനോൻ, ജസ്റ്റിസ് സുകുമാരൻ, എം. എം. ലോറൻസ് എം. പി, മുൻഗുജറാത്ത് ഗവർണ്ണർ കെ. കെ. വിശ്വനാഥൻ, ഡോക്ടർ കെ. കെ. ജോർജ്ജ്, മുൻ അഡ്വക്കേററ് ജനറൽ കെ. സുധാകരൻ, കൊച്ചി മേയർ കെ. ബാലചന്ദ്രൻ എന്നിവർ പങ്കെടുത്തു സംസാരിച്ചു. ഈ പ്രഭാഷണങ്ങളിലെ കാതലായ വശങ്ങളും എടുത്തുചേർക്കുന്നതു നന്നായിരിക്കും എന്നു തോന്നുന്നു.

സി. അച്ച്യുതമേനോൻ: ഭരണഘടനയിൽ അടിസ്ഥാനപരമായ മാററങ്ങൾക്കു സമയമായിരിക്കുന്നു...സംസ്ഥാന പട്ടികയിൽ ഉൾപ്പെടുത്തിയിട്ടുള്ള ഒരു വിഷയത്തെ സംബന്ധിച്ചു് കേന്ദ്രത്തിനും നിയമനിർമ്മാണം നടത്താമെന്നനുശാസിക്കുന്ന 249-ാം വകുപ്പു് എടുത്തു മാററണം... ജഡ്ജിമാരുടെയും ഗവർണ്ണർമാരുടെയും നിയമനം സംബന്ധിച്ച വ്യവസ്ഥകളിലും മാററം ആവശ്യമാണ്.

ജസ്റ്റിസ് യു. എൻ. ഭട്ട്: ജനങ്ങളുടെ ക്ഷേമമാണ് ഒരു ഭരണഘടനയുടെ ലക്ഷ്യം. ഇതു സാധിതമാക്കാൻ നിലവിലുള്ള ഭരണഘടന പുനരവലോകനത്തിനു വിധേയമാക്കിയേ തീരൂ...സംസ്ഥാനങ്ങൾക്കു കൂടുതൽ അധികാരം വേണമെന്നു വാദിക്കുന്നവർ ദേശീയവാദികളല്ല എന്നു പറയുന്നതു തെററാണ്.

ഡോക്ടർ. എം. വി. പൈലി: ഭരണഘടന രൂപീകരിക്കുമ്പോൾ, നാട്ടുരാജ്യങ്ങൾ കേന്ദ്രവുമായി യുദ്ധത്തിലായിരുന്നു. ഇന്നു് അതല്ല സ്ഥിതി...ഭൗതിക സാഹചര്യങ്ങളിൽ വന്നിട്ടുള്ള മാററം ഭരണഘടനയിലും പ്രതിഫലിക്കണം...നിയമസഭകൾ പിരിച്ചുവിടുന്ന സമ്പ്രദായവും ഗവർണ്ണറെ സർവകലാശാലാ ചാൻസലറാക്കുന്നതും അവസാനിപ്പിക്കണം. ഗവർണ്ണർ നിയമനത്തിനു പ്രത്യേക മാനദണ്ഡം വേണം.

റിട്ട. ജസ്റ്റിസ് ചന്ദ്രശേഖരമേനോൻ: ഭരണഘടനാ ഭേദഗതികളെക്കുറിച്ചുള്ള ചർച്ചകളിൽ സിററിങ് ജഡ്ജിമാർ മാത്രമല്ല, ഭരണകൂടത്തിലെ ഉയർന്ന ഉദ്യോഗസ്ഥന്മാരും സ്വന്തം അഭിപ്രായങ്ങൾ തുറന്നു പറയേണ്ടതാവശ്യമാണ്. ഒരു കാര്യത്തിലും കടുംപിടിത്തം പിടിക്കുന്നതു ശരിയല്ല; അങ്ങനെയായാൽ, സ്ഥിതി ക്രോംവെലിൻെറ ഇംഗ്ലണ്ടിലേതും റോബസ്പിയറിൻെറ ഫ്രാൻസിലേതും പോലാവും...പ്രതിപക്ഷ ബഹുമാനത്തോടെയുള്ള തുറന്ന ചർച്ചകളാണിന്നാവശ്യം.

എം. എം. ലോറൻസ് എം. പി: ഭരണഘടന മാററത്തിനു വിധേയമായിക്കൂടാത്ത എന്തോ പരിപാവന വസ്തുവാണെന്ന ധാരണ അർത്ഥശൂന്യമാണ്...ബ്രിട്ടീഷുകാർ കൊണ്ടുവന്ന, 1935-ലെ ഇന്ത്യാ ആക്ടിൻെറ പുനർജ്ജനനമാണ് സ്വാതന്ത്ര്യലബ്ധിക്കുശേഷം ഇന്ത്യ കണ്ടതു്. സ്വത്തുടമ വർഗ്ഗത്തിൻെറ അതിർത്തികാത്തു നിന്നുകൊണ്ടാണു് ഇന്ത്യൻ ഭരണഘടന നിർമ്മിച്ചിട്ടുള്ളതു്.

കെ. കെ. വിശ്വനാഥൻ: ഭരണഘടന അഴിച്ചുവാർക്കേണ്ടതു് ആവശ്യമാണ്... ഫ്രഞ്ചു് മാതൃകയിൽ, പാർലമെൻററി സമ്പ്രദായത്തിലെ ഉത്തരവാദിത്തവും പ്രസിഡൻഷ്യൽ സമ്പ്രദായത്തിലെ കെട്ടുറപ്പും സമഞ്ജസമായി മേളിക്കുന്ന മട്ടിലുള്ള ഭരണരീതിയായിരിക്കും കൂടുതൽ അഭികാമ്യം.

---

പി. സുജാതൻ

# ചരിത്ര സാക്ഷികളെത്തേടി

ചരിത്രകാരനായ പ്രൊഫ: വിപിൻചന്ദ്ര ഇങ്ങനെ സംസാരിച്ചുതുടങ്ങി: "ഇന്ത്യൻ സ്വാതന്ത്ര്യസമരചരിത്രം ഏതാനും വ്യക്തികളുടെയോ അവരുൾപ്പെട്ട ഒരു സംഘടനയുടെയോ പ്രവർത്തന റിപ്പോർട്ടു് അല്ല. ഗാന്ധിജിയെയും നെഹ്റുവിനെയും സുഭാഷ് ബോസിനെയും അതുപോലെ കുറേ നേതാക്കളെയും ചുററിപ്പററി നമ്മുടെ ചരിത്രകാരന്മാർ കുറേ അധികം കഥയുണ്ടാക്കി. കോൺഗ്രസ് സംഘടന ഒരു മധുരപലഹാരം പോലെ വാങ്ങിക്കൊണ്ടു വന്നതാണു് സ്വാതന്ത്ര്യം എന്നു് നമ്മുടെ കുഞ്ഞുങ്ങളും വരുന്ന തലമുറയും ധരിച്ചുപോകാൻ ഇടയുണ്ടു്. സ്വാതന്ത്ര്യസമരത്തെക്കുറിച്ചു് ലഭ്യമായ ചരിത്രഗ്രന്ഥങ്ങളെല്ലാം ഏതെങ്കിലും തരത്തിൽ ബയസ്ഡ് ആണു്."

ഇന്ത്യൻ സ്വാതന്ത്ര്യ സമരചരിത്രത്തിലെ നേരും നുണയും തിരക്കിയിറങ്ങിയ പ്രൊഫ: വിപിൻചന്ദ്ര നമുക്കൊക്കെ അറിവുള്ള ഒരു കാര്യം തന്നെയാണു് പറയുന്നതെന്നു തോന്നാം. പക്ഷേ, ഈ അറിവു് ചരിത്രപണ്ഡിതനായ അദ്ദേഹത്തെ ഒരു കർമ്മവഴിയിലേക്കു് നയിച്ചിരിക്കുന്നു എന്നതാണു് വലിയ കാര്യം. സ്വാതന്ത്ര്യം ഒരു ലഹരിയായി ബാധിച്ച ഇന്ത്യയിലെ ജനങ്ങൾ നടത്തിയ സമരത്തിൻെറ ആഴവും പരപ്പുമൊക്കെ അന്വേഷിക്കുന്ന പ്രൊഫസർ വിപിൻചന്ദ്ര സ്വാതന്ത്ര്യസമരം ജനകീയസമരമാണെന്ന കാഴ്ചപ്പാടു് പുലർത്തുന്നു. മനുഷ്യവർഗ്ഗപ്രേമത്തിൽ അധിഷ്ഠിതമായ ചരിത്രാന്വേഷണമാണു് അദ്ദേഹത്തിൻേറതു്.

ലഭ്യമായ എല്ലാ ചരിത്ര ഗ്രന്ഥങ്ങളും കള്ളമാണെന്ന വിശ്വാസം ചരിത്രാന്വേഷണത്തിൻെറ പുതിയൊരു വിളക്കേന്തുവാൻ പ്രൊഫസർ വിപിൻചന്ദ്രയ്ക്കു് പ്രേരണനല്കി. കർഷക പ്രസ്ഥാനങ്ങളും ചെറുതും വലുതുമായ ജനകീയ സംഘടനകളും ഭാഗഭാക്കായ സ്വാതന്ത്ര്യ സമരത്തിൻെറ ഏററവും സംഘർഷാത്മക വേദികളിൽ ഈ വിളക്കു സ്ഥാപിക്കാൻ അദ്ദേഹം ആഗ്രഹിക്കുന്നു. നേതാക്കന്മാരുടെ നിറംപിടിപ്പിച്ച ബയോഗ്രഫിയാണു് സ്വാതന്ത്ര്യസമര ചരിത്രമെന്ന പേരിൽ പഠിച്ചുപോരുന്നതു്. ജനങ്ങൾ ഈ ചരിത്രത്തിൽ അധികപ്പററാണെന്നു് ചരിത്രകർത്താക്കൾ ധരിച്ചതുപോലെ തോന്നും, സമീപഭൂതകാല ഇന്ത്യയുടെ സമര ചരിത്രംപോലും വളച്ചൊടിക്കുന്ന പ്രവണതയ്ക്കെതിരേ സത്യാന്വേഷണ പരീക്ഷണങ്ങളുമായി പ്രൊഫസർ വിപിനും കൂട്ടരും വരുന്നു. സ്വാതന്ത്ര്യസമരത്തിലെ ജനകീയ പങ്കാളിത്തം സ്പർശിച്ചറിഞ്ഞശേഷം ഒരു "യഥാർത്ഥചരിത്രഗ്രന്ഥം" പകരം വയ്ക്കുകയാണു് ലക്ഷ്യം. "ഇന്ത്യൻ നാഷണൽ കോൺഗ്രസ്" എന്ന സംഘടനയുടെ നൂറു വയസ്സ് ആഘോഷിക്കുന്ന 1985-ൽ സ്വാതന്ത്ര്യസമര ചരിത്രത്തിൻെറ തനതായ മുഖം കാണാൻ ഇങ്ങനെ ഒരു വിളക്കു കത്തിച്ചുവയ്ക്കേണ്ടതു് ചരിത്രപരമായ കടമയായി പ്രൊഫസർ വിപിൻ കരുതുന്നു.

സ്വാതന്ത്ര്യസമരത്തിൽ, ഏററവുമധികം ജനകീയ പങ്കാളിത്തമുണ്ടായിരുന്ന അഞ്ചു മേഖലകൾ പ്രൊഫസർ വിപിൻചന്ദ്രയും കൂട്ടരും തിരഞ്ഞെടുത്തു. കേരളത്തിലെ പഴയ മലബാർ ഉൾപ്പെട്ട സ്ഥലങ്ങൾ, ആന്ധ്രയുടെ തീരപ്രദേശം, പശ്ചിമബംഗാളിൻെറ ദക്ഷിണഭാഗം, ഉത്തരപ്രദേശിൻെറ കിഴക്കുഭാഗം, പഞ്ചാബ് എന്നിവയാണു് ഈ മേഖലകൾ.

വിദേശാധിപത്യത്തിനെതിരായി ജനങ്ങൾ ധീരമായ സമരപ്പോരാട്ടങ്ങൾ നടത്തിയ പ്രദേശങ്ങൾ തന്നെയാണല്ലോ ഇതെല്ലാം. ഇവിടെല്ലാം സ്വാതന്ത്ര്യസമരത്തിൻെറആവേശോജ്ജ്വലമായ അനുഭവങ്ങളുമായി വിസ്മൃതരായി കഴിയുന്ന ആയിരക്കണക്കിനു മനുഷ്യരുണ്ടെന്നു് വിപിൻചന്ദ്രയ്ക്കറിയാം. 1947-ലെ ആ പുലരിയിൽ കൃതാർത്ഥതയോടെ ഉറക്കമുണരുകയും പിന്നീടു് അവരവരുടെ സ്വകാര്യജീവിതത്തിലേക്കു് മടങ്ങിപ്പോകുകയും ചെയ്ത ആ രാജ്യസ്നേഹികളിൽ ഇന്നു് ജീവിച്ചിരിക്കുന്നവരെ ഓരോരുത്തരേയും കണ്ടു സംസാരിക്കാൻ ചരിത്രകാരനായ വിപിൻചന്ദ്രയും കൂട്ടരും ശ്രമം ആരംഭിച്ചിരിക്കുകയാണു്.

ഡെൽഹി ജവഹർലാൽ നെഹ്രു സർവകലാശാലയിലെ ചരിത്രവിഭാഗത്തിൽ പ്രൊഫസറായ വിപിൻചന്ദ്രയുടെ ദൗത്യസംഘത്തിൽ ആദിത്യമുക്കർജി, മൃദുല മുക്കർജി, ഭഗവാൻ ജോഷ്, സുചേത മഹാജൻ, ശശി ജോഷി എന്നിവരാണുള്ളതു്. ജെ. എൻ. യു. വിലെ സെൻറർ ഫോർ ഹിസ്റ്റോറിക്കൽ സ്റ്റഡിയാണു് ഈ ചരിത്രാന്വേഷണത്തിനുള്ള പദ്ധതി തയ്യാറാക്കിയതു്.



പ്രൊഫ: വിപിൻചന്ദ്ര

മലബാറിലെ അന്വേഷണം പൂർത്തിയാക്കി വിപിനും സംഘവും ആന്ധ്രയിലേക്കു പോയി. കണ്ണൂരിലും കാസർകോട്ടുമുള്ള മുപ്പതിലധികം സ്വാതന്ത്ര്യസമര സേനാനികളുമായി കൂടിക്കാഴ്ച നടത്തി. കയ്യൂരിലും മൊറാഴയിലും മട്ടന്നൂരിലും അവർ സന്ദർശനം നടത്തി കുറിപ്പുകൾ തയ്യാറാക്കി ശേഖരിച്ചുവച്ചു. എൻ. സി. ശേഖറെയും കെ. പി. ആർ. ഗോപാലനെയും കരുവള്ളൂർ കൃഷ്ണൻ മാസ്റ്ററെയും പി. മാധവനെയും ടി. വി. കെ.യെയുമൊക്കെ കാണാൻ കഴിഞ്ഞതു് തങ്ങളുടെ സംരംഭത്തിലെ ഏററവും വിലപ്പെട്ട നിമിഷങ്ങളായി സംഘാംഗങ്ങൾ കാണുന്നു. ഇവരെല്ലാം പുരോഗമനചിന്തയുടെ ജ്വാലകൾ ഇപ്പോഴും ഉള്ളിൽ സൂക്ഷിക്കുന്നു. ചിലർ അസംതൃപ്തരാണ്. ഏതാനുംപേർ സൃഷ്ടിപരമായ നിലയിൽ അഹങ്കാരികളുമാണ്. ഈ മനുഷ്യരൊക്കെ നയിച്ചതും പങ്കെടുത്തതുമാണോ നമ്മേ പഠിപ്പിക്കുന്ന സ്വാതന്ത്ര്യസമരചരിത്രം? സ്വാതന്ത്ര്യസമര പോരാളികൾ ഇന്നു് ഏതെല്ലാം പാർട്ടികളിലും ഗ്രൂപ്പുകളിലും ചെന്നുപെട്ടിരിക്കുന്നു എന്നു് ചരിത്രാന്വേഷണസംഘം പരിഗണിക്കുന്നില്ല. തീക്ഷ്ണമായ യൗവ്വനകാലത്തു് ദേശീയ സ്വാതന്ത്ര്യം അവർക്കു് ജീവനേക്കാൾ വലുതായിരുന്നല്ലോ.

മലബാറിലേക്കു് വരുംമുമ്പു് ടി. വി. കെ. എഴുതിയ "കേരളത്തിലെ ആദ്യത്തെ കമ്മ്യൂണിസ്ററുകാരൻ" എന്ന ഇംഗ്ലീഷ് ഗ്രന്ഥം വിപൻചന്ദ്ര വായിച്ചിരുന്നു. പി. കൃഷ്ണപിള്ളയെക്കുറിച്ചുള്ള ആ കൃതി മലബാറിലെ അന്വേഷണങ്ങൾക്കു് ചിലപ്പോഴൊക്കെ ഒരു ഗൈഡായി ഉപകരിച്ചു എന്നു് വിപിൻ പറഞ്ഞു.

കൃഷിക്കാരുടെ സംഘടനയും മററു ജനകീയ സമിതികളും സ്വാതന്ത്ര്യസമരത്തിൽ വഹിച്ച വിലപ്പെട്ട പങ്കിനെക്കുറിച്ചു് ഒരു ചരിത്രഗ്രന്ഥത്തിലും കാര്യമായ പരാമർശമില്ല. സമരസേനാനികളുടെ വിവരണങ്ങൾ കേട്ടിരിക്കുമ്പോൾ സ്വാതന്ത്ര്യസമരത്തെക്കുറിച്ചുള്ള നമ്മുടെ ധാരണകൾ മാറിപ്പോകുന്നു. ഈ അന്വേഷണത്തിലെ ഏററവും ആവേശകരമായ വശം അതാണെന്നു് വിപിൻ പറഞ്ഞു.

ഇന്ത്യൻ സ്വാതന്ത്ര്യസമരത്തെക്കുറിച്ചു് സ്വദേശികളും വിദേശികളും എഴുതിയ ഗ്രന്ഥങ്ങൾ സൂക്ഷ്മമായി വായിച്ചിട്ടുള്ള പ്രൊഫ: വിപിൻചന്ദ്ര അവയൊക്കെ ഭ്ലോഗന്മാരുടെ രചനകളായാണു് കാണുന്നതു്. "സ്വാതന്ത്ര്യം അർദ്ധരാത്രിയിൽ" എന്ന പുസ്തകത്തിൻെറ കർത്താക്കൾ എന്തെല്ലാം കെട്ടുകഥകൾ തുന്നിച്ചേർത്തിരിക്കുന്നു! ചരിത്രത്തിൻെറ സീരിയസ്നസ് കളയാനും മാന്യന്മാരെ അപവദിക്കാനുമേ അത്തരം രചനകൾ സഹായിക്കൂ.

വിപിൻചന്ദ്രയും കൂട്ടരും നടത്തുന്ന അന്വേഷണഫലങ്ങൾ 1985-ൽ ഗ്രന്ഥരൂപത്തിൽ പുറത്തു വരുമ്പോൾ നമ്മുടെ ചരിത്രധാരണയിൽ വലിയ തിരുത്തലുകൾ ഉണ്ടാകുമെന്നതു് തീർച്ചയാണ്. സ്വാതന്ത്ര്യസമരത്തെപ്പററി പുതിയ കുറേ കാര്യങ്ങളറിയും. അതിനേക്കാൾ ഉപരി നവീനമായ ഒരു ചരിത്രാവബോധം ജന്മമെടുക്കുകയും ചെയ്യും.





## കൗമുദി ന്യൂസ് സർവീസ്

# പത്രസ്ഥാപനങ്ങളിൽ സമരത്തിൻെറ ഇരമ്പൽ

ജൂൺ 11-ാം തീയതി കേരളത്തിലെ പത്രജീവനക്കാർ ജോലിചെയ്യുന്നതു് ആഹാരം കഴിക്കാതെ ആയിരിക്കും.

ജൂൺ 16 മുതൽ അവർ ജോലിചെയ്യുകയുമില്ല.

ഇതു രണ്ടും സംഭവിക്കാതിരിക്കണമെങ്കിൽ ഈ ജീവനക്കാരുന്നയിച്ചപോരുന്ന ഒരാവശ്യം പത്രഉടമകൾ അംഗീകരിച്ചു് അനുവദിക്കണം.

അവരുടെ ആവശ്യം: ഇടക്കാലാശ്വാസമായി 250 രൂപ നൽകുക

പത്രസ്ഥാപനങ്ങളിലെ പത്രാധിപന്മാരും ലേഖകന്മാരും കമ്പോസിററർമാരും ഓഫീസ് ജോലിക്കാരുമുൾപ്പെട്ടവരാണു് ഈ ജീവനക്കാർ. ഇവർക്കു വേണ്ടി ആവശ്യം ഉന്നയിച്ചിരിക്കുന്നതും അതു് അനുവദിച്ചില്ലെങ്കിൽ സമരപഥത്തിലേക്കുതിരിയാൻ ആഹ്വാനം നൽകിയിരിക്കുന്നതും കേരള ന്യൂസ് പേപ്പർ എംപ്ലോയീസ് കോൺഫെഡറേഷൻ എന്ന സംഘടനയാണു്. കേരളത്തിലെ പത്രജീവനക്കാരിൽ ബഹുഭൂരിപക്ഷത്തെയും ഈ സംഘടന പ്രതിനിധാനം ചെയ്യുന്നു.

സർക്കാരിൻെറ ജീവനക്കാർക്കും, സ്റ്റാററ്യൂട്ടു് പ്രകാരം സേവന-വേതന വ്യവസ്ഥകൾ നിശ്ചയിച്ചു്, യഥാകാലം അവ പരിഷ്കരിച്ചുകൊണ്ടിരിക്കുന്ന വിഭാഗങ്ങളിലെ ജീവനക്കാർക്കും ശമ്പളപരിഷ്കാരം മുറയ്ക്കു് നടപ്പാക്കുന്നുണ്ടു്. പരിഷ്കാരമുണ്ടാകാതിരിക്കുമ്പോൾ അവർക്കു് ഇടക്കാലാശ്വാസമെന്നനിലയിൽ ശമ്പളത്തിൽ വർദ്ധനവു് അനുവദിച്ചുകിട്ടുകയും ചെയ്യുന്നു. കഴിഞ്ഞ അഞ്ചുകൊല്ലമായി ഇത്തരത്തിലുള്ള ശമ്പള വർദ്ധനവു് ലഭിക്കാത്ത ഒരു വിഭാഗമാണു് തങ്ങളെന്നു് പത്രജീവനക്കാർ പരാതിപ്പെടുന്നു. പത്രസ്ഥാപനങ്ങളിലെ സേവനവേതന-വ്യവസ്ഥകൾ പരിശോധിച്ചു് പരിഷ്കാരങ്ങൾ നിർദ്ദേശിക്കാൻ നിയുക്തമായിരുന്ന ഏററവുമൊടുവിലത്തെ ട്രൈബ്യൂണൽ, അതിൻെറ ശുപാർശകൾ സമർപ്പിച്ചതു് 1980 ആഗസ്റ്റ് 12-നായിരുന്നു. ജസ്റ്റിസ് ഡി. ജി. പലേക്കറായിരുന്നു ട്രൈബ്യൂണൽ. അദ്ദേഹത്തിൻെറ ശുപാർശകൾ 1979 ഒക്ടോബർ 1 മുതൽ പൂർവ്വകാലപ്രാബല്യത്തോടെയാണു് ഇന്ത്യയിലെ പത്രസ്ഥാപനങ്ങളിൽ നടപ്പാക്കാൻ നിർദ്ദേശിച്ചിരുന്നതു്.

അതിനുശേഷം കൊല്ലം അഞ്ചായി. അഞ്ചുകൊല്ലംകൊണ്ടു്, അതിനുമുമ്പിലത്തെ അമ്പതുകൊല്ലക്കാലമുണ്ടായ വർദ്ധനവാണു് ജീവിതച്ചെലവുകളിൽ ഉണ്ടായിട്ടുള്ളതു്. ദുസ്സഹമായ വിലക്കയററം നാൾക്കുനാൾ സമ്മർദ്ദം കൂട്ടിക്കൂട്ടിക്കൊണ്ടിരിക്കുന്നു. അയ്യഞ്ചുകൊല്ലം കൂടുമ്പോൾ ശമ്പളപരിഷ്കാരം സർക്കാർ ജീവനക്കാർക്കും അതുപോലുള്ള വിഭാഗക്കാർക്കും വേണ്ടി ഉണ്ടാകാറുണ്ടു്. ശമ്പളപരിഷ്കാരമുണ്ടാകുന്നതിനു മുന്നോടിയായി ജീവനക്കാർക്കു് ഇടക്കാലാശ്വാസമായി ഒരു തുക നിശ്ചയിച്ചു നല്കുന്ന ഒരു കീഴ്വഴക്കം നാട്ടിലുണ്ടു്. അതു് മററുവിഭാഗക്കാർക്കെല്ലാം കിട്ടുന്നു. പത്രജീവനക്കാർക്കും മുമ്പു് കിട്ടിയിരുന്നു. ഇപ്പോഴത്തെ ദുസ്സഹാവസ്ഥയിൽ അതു് ഉടനേ അനുവദിച്ചു കിട്ടണം—ഇതാണു് ജീവനക്കാരുടെ കോൺഫെഡറേഷൻ ആവശ്യപ്പെടുന്നതു്.

ഈ ആവശ്യം ചർച്ചചെയ്യാൻ ചില ശ്രമങ്ങൾ നടന്നിരുന്നു. പലേക്കർ അവാർഡു് ഇന്ത്യയാകമാനമുള്ള പത്രസ്ഥാപനങ്ങളെ സ്പർശിച്ചുകൊണ്ടുള്ളതും നടപ്പിലാക്കിക്കഴിഞ്ഞിട്ടുള്ളതുമായ തിനാൽ, ഇനി ഇടക്കാലാശ്വാസം നല്കണമെന്നുണ്ടെങ്കിൽ അതും ഒരു അഖിലേന്ത്യാപാറേറണിൽ വരട്ടേ എന്നാണു് കേരളത്തിലെ പത്രമുടമാസംഘത്തെ പ്രതിനിധാനം ചെയ്യുന്ന സംഘടന പറയുന്നതു്. കേരളത്തിലെ പത്രജീവനക്കാർക്കു മാത്രമായി ഇടക്കാലാശ്വാസം നല്കിയ കീഴ്വഴക്കമിരിക്കെ, ഈ വാദഗതി സ്വീകാര്യമല്ലെന്നു് ജീവനക്കാരുടെ സംഘടനയും പറയുന്നു.

ഇടക്കാലാശ്വാസത്തെപ്പററി ചർച്ച ചെയ്യാൻ തൊഴിൽവകുപ്പുമന്ത്രി ജൂൺ 1-നു് ഒരു ചർച്ച വിളിച്ചുകൂട്ടിയിരുന്നു. അതിൽ പത്രമുടമകളുടെ പ്രതിനിധികൾ പങ്കെടുത്തില്ലെന്നാണു് പത്രജീവനക്കാരുടെ സംഘടന പരാതിപ്പെട്ടിരിക്കുന്നതു്. അതിനുമുമ്പു് മേയ് 18-നും ഒരു ചർച്ച നടന്നിരുന്നു. അതു് പൂർണ്ണമായില്ല. ജൂൺ 1-നു് നടക്കാനിരുന്ന ചർച്ചയിൽ പങ്കെടുക്കാൻ തക്ക സമയത്തു നോട്ടീസ് കിട്ടിയില്ല എന്ന വാദമായിരുന്നു, പങ്കെടുക്കാതിരിക്കാൻ പത്രഉടമാ പ്രതിനിധിസംഘടന ഉന്നയിച്ച ന്യായം. ഏതായാലും വീണ്ടും ഒരു ചർച്ച ജൂൺ 8-ാംതീയതി കൊച്ചിയിൽ നടത്തുവാൻ വച്ചിരിക്കുകയാണു്. പത്ര മാനേജ്മെൻറുകൾക്കെല്ലാം ക്ഷണക്കത്തും അയയ്ക്കുന്നുണ്ടു്. അന്നു് മാന്യമായ ഒരു ഒത്തുതീർപ്പു് ഇടക്കാലാശ്വാസക്കാര്യത്തിൽ ഉണ്ടാകുന്നില്ലെങ്കിൽ, ജീവനക്കാർ സമരമാർഗ്ഗത്തിലേക്കു തിരിയും. 11-ാംതീയതി ഉപവസിച്ചുകൊണ്ടു് അവർ ജോലി ചെയ്യും. 16-ാംതീയതിമുതൽ പണിമുടക്കും തുടങ്ങും.

പത്രവ്യവസായം പല കഠിനതകളിലുംകൂടി കടന്നുപോവുകയാണെന്നും, പത്രക്കടലാസ് വിലവർദ്ധനവും മററും കാരണം പത്രവ്യവസായം കഴപ്പത്തിലേക്കു നീങ്ങുകയാണെന്നും പത്രം ഉടമകൾ. ഇപ്പോൾ നടപ്പാക്കാൻപോകുന്ന വിലവർദ്ധനവിലൂടെ മാത്രം പല ലക്ഷംമുതൽ പല കോടിവരെ രൂപ അധികവരുമാനമുണ്ടാകുവാൻ പോവുന്ന പത്ര ഉടമകൾക്കു് എന്നു് ജീവനക്കാരുടെ സംഘടനയും പറയുന്നു.

പത്രജീവനക്കാരുടെ സംഘടനയിലെ ബഹുഭൂരിപക്ഷം അംഗങ്ങളും കേരളത്തിലെ വലിയ പത്രങ്ങളിലെ ജീവനക്കാരാണു്. ലക്ഷക്കണക്കിനു പ്രതികളുടെ സർക്കുലേഷനും കോടിക്കണക്കിനു രൂപയുടെ ബിസിനസ്സും നടത്തുന്ന സ്ഥാപനങ്ങളാണിവ. ചെറുകിടപത്രങ്ങൾ ഈ വൻകിടകളുടെ ഇടയിൽപ്പെട്ടു് സർക്കുലേഷനുമില്ല, വരുമാനവുമില്ല എന്ന പതനത്തിൽ ഞെരുങ്ങിക്കഴിയുകയുമാണു്.



കവിയും കടലാസും തമ്മിലുള്ള ബന്ധത്തിലേക്കു് സംവിധായകനും സെല്ലുലോയിഡും അടുത്തിട്ടുണ്ടിന്നു്. കവി തൻെറ കാവ്യസൃഷ്ടിയിൽ ആത്മാവിഷ്കാരം ദർശിക്കുമ്പോൾ സംവിധായകൻ താനൊരുക്കുന്ന ചലിക്കുന്ന ചിത്രങ്ങളിലൂടെ അനന്യപ്രകാശനസാധ്യമായ ആശയാവിഷ്കാരം നടത്തി സർഗ്ഗശക്തിയുടെ സുഖമനുഭവിക്കുന്നു. തൂലികയ്ക്കുള്ള കനക്കുറവും അനായാസതയും കല്പിച്ചുതന്നെയാണു് ധിഷണാശാലിയായ ചലച്ചിത്രകാരൻ ക്ലിഷ്ടവും അസംഖ്യവും സങ്കീർണ്ണവുമായ സാങ്കേതികോപകരണങ്ങളെ ആശയപ്രകാശനത്തിനു നിയോഗിക്കുന്നതു്.

കല സംവേദനക്ഷമമാവണം. സംശയമില്ല. ആസ്വാദകനിലെത്തിയെങ്കിലേ കലാസൃഷ്ടി പൂർണ്ണമാകുന്നുള്ളൂ. ചലച്ചിത്രത്തിൻെറ കാര്യത്തിലാണെങ്കിൽ പ്രേക്ഷകലക്ഷങ്ങളാണു് ആസ്വദിക്കേണ്ടതു്. ഇക്കാരണത്താൽ ഒരു തലമുറയുടെ മുഴുവൻ ശരാശരി ധിഷണാപാരമ്പര്യത്തിനു പിന്നിൽ നിന്നുകൊണ്ടുവേണം ചലച്ചിത്രസൃഷ്ടി നടത്തുവാൻ എന്നുമാത്രം ശഠിക്കാതിരുന്നാൽ മതി. മറിച്ചു്, മററേതു കലയിലെയുംപോലെ സ്രഷ്ടാവിൻെറ ധിഷണ ജനലക്ഷങ്ങളെ നയിക്കട്ടെ.

●

കവിയുടെയും ചിത്രകാരൻെറയും നോവലിസ്റ്റിൻെറയും കൃതികളാസ്വദിക്കുവാൻ അനുവാചകരും ആസ്വാദകരും സാംസ്കാരികമായി ഒരു തയ്യാറെടുപ്പിനു തുനിയുന്നുവെങ്കിൽ ചലച്ചിത്രസൃഷ്ടികളുടെ ആസ്വാദനത്തിൽ മാത്രം എന്തിനീ വൈമുഖ്യം പ്രകടിപ്പിക്കണം? ഉത്തമകൃതികളുടെ ആസ്വാദനത്തിനു്, അതു് ഏതു് മാദ്ധ്യമത്തിലുള്ളതും ആയിക്കൊള്ളട്ടെ, അനുവാചകൻ അല്ലെങ്കിൽ ആസ്വാദകൻ അതിൻെറ സ്രഷ്ടാവു് ആവശ്യപ്പെടുന്ന നിലവാരത്തിലേക്കു് ഉയരാതെ വയ്യ.

മററു് ഏതു കലയെയും പോലെതന്നെ ചലച്ചിത്രത്തിനു് തനതായ ഒരു ഭാഷയുണ്ടു്. കവിതയിലെ വാക്കുകൾക്കും ക്യാൻവാസിലെ നിറങ്ങൾക്കും സംഗീതത്തിലെ സ്വരങ്ങൾക്കും തുല്യമായി ഇവിടെയുള്ളതു് ദൃശ്യങ്ങളാണു്. കവി വാക്കുകളെയും ഗായകൻ സ്വരങ്ങളെയും ചിത്രകാരൻ നിറങ്ങളെയും തങ്ങളുടെ ആത്മാവിഷ്കാരത്തിനുള്ള ഉപാധികളാക്കുമ്പോൾ, ചലച്ചിത്രകാരൻ, വേറിട്ടുനിന്നാൽ വ്യക്തിത്വമില്ലാത്ത ദൃശ്യങ്ങളെയും ശബ്ദവിശേഷങ്ങളെയും സ്വഭാവനാനുസൃതമുള്ള സന്നിവേശ മാതൃകകളിലൂടെ ബന്ധിപ്പിച്ചു് ആത്മപ്രകാശനം നടത്തുന്നു.

സാഹിത്യത്തിൻേറയോ സംഗീതത്തിൻേറയോ അല്ലെങ്കിൽ ചിത്രകലയുടേയോ ഭാഷയിൽനിന്നു വ്യത്യസ്തമായി സ്വന്തമായ ഒരു ഭാഷ സിനിമയ്ക്കുണ്ടെന്ന വസ്തുത നമ്മുടെ നിരൂപകരിൽ പലരും അറിയാത്തതുപോലുണ്ടു്...മലയാളത്തിലെ നല്ല സിനിമയുടെ നാമ്പുകൾ കണ്ടറിയുവാനും കളകൾ പറിച്ചെറിയുവാനുമുള്ള വിവേ






കൗമുദി
ന്യൂസ് സാർവീസ്



അടൂർ ഗോപാലകൃഷ്ണൻ

കവും തൻേറടവും 'നമ്മുടെ സിനിമാനിരൂപണശാഖയ്ക്കുണ്ടാവട്ടെ.

●

സാധാരണഗതിയിൽ സിനിമയുടെ രൂപഭദ്രതയ്ക്കു് അല്പംപോലും ആവശ്യമുള്ള ഒരു ഘടകമല്ല പാട്ടുകൾ എന്നതുപോകട്ടെ, വേവാത്ത ചേനക്കഷണംപോലെ അവ ചേരാതെ നില്ക്കുന്നു. ആസ്വാദനക്ഷമതയിൽ തീരാത്ത ചൊറിച്ചിലാണു് അവ പ്രേക്ഷകനു് സമ്മാനിക്കുന്നതു്. മാത്രമല്ലാഴുള്ള സുഖത്തിലുപരിയായി എന്തെങ്കിലും സർഗ്ഗാത്മകമായ സംഭാവന ഇവയ്ക്കു ചലച്ചിത്രമാദ്ധ്യമത്തിനു് നല്കാനില്ല.

●

നിശ്ചലത ചലച്ചിത്രകലയുടെ ശത്രുവാണു്. സമാധാനത്തെ വെറുക്കുകയും സംഘട്ടനവുമായി ഭാവസാന്ദ്രമായ പ്രണയബന്ധത്തിൽ ഏർപ്പെടുകയും ചെയ്യുകയാണു് അതിൻെറ സ്ഥായിയായ പ്രകൃതം.

●

സ്ത്രീശരീരങ്ങളിലെ വസ്ത്രവിധാനത്തിൽ മാത്രം കണ്ണുനട്ടിരിക്കുന്ന സെൻസർ ബോർഡുകളും പ്രാദേശികാടിസ്ഥാനത്തിൽ പങ്കുവയ്ക്കപ്പെടുന്ന ദേശീയബഹുമതികളും ഉത്തരവാദിത്വബോധമില്ലാത്ത നിരൂപണലേഖനങ്ങളും തത്ത്വദീക്ഷയില്ലാത്ത പ്രസിദ്ധീകരണങ്ങളും ആസൂത്രിതവും ഉൽബുദ്ധവുമായ നേതൃത്വത്തിൻെറ അഭാവവും എല്ലാം ഇന്ത്യൻസിനിമയുടെ ദരിദ്രാവസ്ഥയ്ക്കു് പല തലങ്ങളിലും പല അളവുകളിലുമായി മുതൽക്കൂട്ടിയിട്ടുണ്ടു്. പ്രായോഗികവും സർഗ്ഗാത്മകവുമായ ഒട്ടേറെ നിർദ്ദേശങ്ങളടങ്ങിയ ബോസ്ലാക്കമ്മിററിയുടെ ശുപാർശകളിൽനിന്നു് കേവലം ചുംബനപരാമർശങ്ങൾ മാത്രം വേർതിരിച്ചെടുത്തുകൊണ്ടു് ആർഷഭാരതത്തിനു് ആസന്നമായുണ്ടായേക്കാവുന്ന ധാർമ്മികാധഃപതനത്തെച്ചൊല്ലി നമ്മുടെ നേതൃസ്ഥാനങ്ങൾ കുറെനാൾ പരസ്യമായി പരിതപിക്കുകയുണ്ടായല്ലോ, ദേശസാല്ക്കരിക്കപ്പെട്ട ഇത്തരം ഹിപ്പോക്രസികൾ ഒരു കലാപ്രസ്ഥാനത്തെയും വളരാനനുവദിക്കില്ല, തീർച്ച.

●

ശരിയാണു്, ഇന്നു നമ്മുടെ നാട്ടിൽ ഏററവുമധികം വിററുപിരിവുള്ള കച്ചവടം സിനിമാക്കച്ചവടം തന്നെ. കച്ചവടക്കാർ ജനത്തിനുപററിയ സിനിമ പാചകംചെയ്തു വിളമ്പുന്നതിരക്കിലാണു്. ജനമാകട്ടെ അവയെ രണ്ടു കൈകളാലുംവാരി ഉണ്ടുതീർക്കുന്ന തിരക്കിലും. വിഭവങ്ങളുടെ ചേരുവയിൽ രുചിമാററം ഒരിക്കലും പാടില്ലെന്നു് ആസ്വാദകർ. നിങ്ങൾ മറിച്ചാവശ്യപ്പെട്ടാലും ഞങ്ങൾ ഇതൊക്കെത്തന്നെ വിളമ്പുമെന്നു് സ്നേഹവാത്സല്യങ്ങളോടെ ശഠിക്കുന്ന വയ്പുകാരും. എത്ര ജനകീയ സുന്ദരമായവ്യവസ്ഥ! ''നിങ്ങളാവശ്യപ്പെട്ട വിഭവങ്ങൾ'' എന്ന തലക്കുറിപ്പുമായി ഒരുസിനിമാപ്രസ്ഥാനം അങ്ങനെ നമ്മുടെ സമൂഹശരീരത്തിൽ വേരോടി പടർന്നുപന്തലിച്ചുവിലസുന്നു.

●

സമൂഹത്തിൻെറ സംവിധാനക്രമത്തിൽ ഓരോ വ്യക്തിക്കും പ്രസ്ഥാനത്തിനും കലയ്ക്കും അതാതിൻെറ സ്വന്തമായ സ്വഭാവഗുണങ്ങൾക്കനുസൃതമായി വ്യക്തവും വ്യത്യസ്തവുമായ സ്ഥാനങ്ങളുണ്ടു്. നിയതമായനുഷ്ഠിക്കേണ്ട കടമകളുണ്ടു്. സിനിമയ്ക്കു് സമൂഹത്തോടു നിർവഹിക്കുവാനുള്ള ഏററവും വലിയ കടമ അതിൻെറ സൃഷ്ടികളെ തികച്ചും സിനിമകൾ ആക്കുക എന്നതുതന്നെ.

മായം ചേർക്കലിൻെറ ഈ സുവർണ്ണയുഗത്തിൽ, മായം കലരാത്ത എന്തെങ്കിലും ചിലതു സമൂഹത്തിനു തൊട്ടു രുചിച്ചുനോക്കാൻ വേണ്ടിയെങ്കിലും നമുക്കു കരുതിവയ്ക്കേണ്ടിയിരിക്കുന്നു. ഇന്നല്ലെങ്കിൽ നാളെ സമൂഹം അതിൽ വിരൽമുക്കി നക്കും. ഒരു മാററത്തിനുവേണ്ടി ഈ പരി

(ശേഷം 43-ാം പേജിൽ)



കെ. വേലപ്പൻ

# സമരം നയിക്കാൻ ദൈവത്തിൻെറ ഇടയന്മാർ

**കൊന്തയും കുരിശും പിടിക്കുന്ന കരങ്ങൾ പാവങ്ങളുടെ അവകാശസമരത്തിൻെറ കൊടിയുമേന്തുന്നു. കൂദാശചൊല്ലലും കുമ്പസാരം കേൾക്കലും മാത്രമല്ല പാവപ്പെട്ടവൻെറ കണ്ണീരൊപ്പുന്നതും കൂടിയാണ് വൈദികവൃത്തി എന്ന് കേരളത്തിലെ പൊരുതുന്ന പാതിരിമാരും കന്യാസ്ത്രീകളും കരുതുന്നു. ഈ സമരത്തിൻെറ അന്ത്യംവരെ മത്സ്യത്തൊഴിലാളികളോടൊപ്പം ഞങ്ങളും ഉണ്ടാകും–അവർ പ്രഖ്യാപിക്കുന്നു.**



നമ്മുടെ കടപ്പുറം ആകെ തിളച്ചുമറിയുന്നു. സ്വന്തം തൊഴിലും ഉപജീവനമാർഗ്ഗവും സംരക്ഷിക്കാൻ മത്സ്യത്തൊഴിലാളികൾ ഒരുമ്പെട്ടിറങ്ങിയിരിക്കുന്നു. അവർക്കുവേണ്ടി നിരാഹാര സത്യഗ്രഹം കിടക്കാനും പിക്കറ്റിങ്ങ് നടത്തി അറസ്റ്റു വരിച്ച് ജയിലിൽ പോകാനും കന്യാസ്ത്രീകളും വൈദികരും കൂട്ടംകൂട്ടമായി രംഗത്തിറങ്ങുന്നു. മതവികാരം ഇളക്കിവിട്ട് വിശ്വാസികളുടെ വോട്ടു നേടി അധികാരത്തിലേറിയ സർക്കാർ വിശ്വാസികളെത്തന്നെ ക്രൂരമായി പീഡിപ്പിക്കുന്നതായി പരക്കെ ആരോപണം ഉയർന്നു വന്നിരിക്കുന്നു. പാവപ്പെട്ട മത്സ്യത്തൊഴിലാളികളോട് കരുണ കാട്ടാൻ വൈക്കം മുഹമ്മദ ബഷീറും മൊയ്തു മൗലവിയും തിക്കൊടിയനും മറ്റ് സാഹിത്യസാംസ്കാരിക നായകന്മാരും മുഖ്യമന്ത്രിയോട് ആവശ്യപ്പെടുന്നു. തൊഴിലാളി സംഘടനകൾ ഒന്നൊന്നായി മത്സ്യത്തൊഴിലാളികളുടെ സമരത്തിന് പിന്തുണ പ്രഖ്യാപിച്ചുകൊണ്ടിരിക്കുന്നു. ജാഥകൾ, പ്രതിഷേധയോഗങ്ങൾ, വഴി തടയലുകൾ, പിക്കറ്റിങ്ങുകൾ, പൊലീസതിക്രമങ്ങൾ, സംഘട്ടനങ്ങൾ...മുമ്പൊരിക്കലും തീരഗ്രാമങ്ങളിലെമ്പാടും ഇത്ര കണ്ട് ജനരോഷത്തിൻെറ വേലിയേറ്റമുണ്ടായിട്ടില്ല; സംഘർഷം മുററിനിന്നിട്ടില്ല.

ഇക്കഴിഞ്ഞ ഏപ്രിൽ 9–ാം തീയതി കേരളാ സ്വതന്ത്ര മത്സ്യത്തൊഴിലാളി ഫെഡറേഷൻെറ നേതൃത്വത്തിൽ പതിനായിരംപേർ ഒപ്പിട്ട പതിനേഴ് ആവശ്യങ്ങളടങ്ങുന്ന നിവേദനം മുഖ്യമന്ത്രിക്ക് സമർപ്പിച്ചിരുന്നു. സർക്കാരിൽനിന്ന് ഒരനക്കവും കാണാത്തതിനാൽ മേയ് 2-ന് തൊഴിലാളികൾ കേരളത്തിലങ്ങോളമിങ്ങോളം ഫിഷറീസ് ഗ്രാമസംഘങ്ങൾക്കുമുമ്പിൽ ധർണനടത്തി. മേയ് 8–ന് താലൂക്കോഫീസുകൾക്കു മുമ്പിലായി ധർണ. മേയ് 15–ന് തീരദേശത്തെ ജില്ലാ ആസ്ഥാനങ്ങൾ പിക്കററുചെയ്ത് ആയിരക്കണക്കിന് മത്സ്യത്തൊഴിലാളികൾ അറസ്റ്റുവരിച്ചു. അന്നുതന്നെ ഫെഡറേഷൻ ജനറൽ സെക്രട്ടറി എ. ജോസഫ് കൊല്ലത്ത് നിരാഹാരസത്യഗ്രഹം തുടങ്ങി. പത്തുദിവസത്തിനുശേഷം ഫാദർ അഗസ്റ്റിൻ നിരാഹാരം ആരംഭിച്ചു. മേയ് 18–ന് കടയ്ക്കാവൂരും കൊല്ലത്തും മത്സ്യത്തൊഴിലാളികൾ ട്രെയിൻ പിക്കററുചെയ്തു. 20–ാം തീയതി കൊല്ലത്ത് പരമ്പരാഗത മത്സ്യത്തൊഴിലാളികൾ കടൽപരിധി ലംഘിച്ചുവന്ന ഒരു ട്രോളിങ്ബോട്ട് പിടിച്ച് കത്തിച്ചു. 23–ാം തീയതി വാടി, പള്ളിത്തോട്ടം പ്രദേശത്തുവച്ച് വീണ്ടും രണ്ട് ബോട്ട് വളഞ്ഞുപിടിച്ചു. ട്രോളിങ്ബോട്ടുകൾ പരിധിലംഘിച്ച് മത്സ്യബന്ധനത്തിലേർപ്പെടാതെ തടയാൻ പെട്രോൾ സംഘങ്ങളെ കാവൽ അയയ്ക്കാമെന്നും നൈററ് ട്രോളിങ് നിരോധിക്കാമെന്നും കളക്ടർ വാക്കുകൊടുത്തതനുസരിച്ച് തൊഴിലാളികൾ ബോട്ടുകൾ അധികൃതർക്ക് വിട്ടുകൊടുത്തു. മേയ് 23–ാം തീയതി ആലപ്പുഴ ജില്ലയിലെ അർത്തുങ്കൽ പ്രദേശത്ത് മത്സ്യത്തൊഴിലാളികൾക്കുനേരെ പൊലീസ് ക്രൂരമായി ലാത്തിച്ചാർജ്ജ് നടത്തി. തമിഴ് നാട്ടിൽനിന്നു വന്ന എൺപതോളം ട്രോളിങ് ബോട്ടുകൾ നങ്കൂരമിട്ടു കിടക്കുകയായിരുന്നു അർത്തുങ്കൽ പ്രദേശത്ത്, കഴിഞ്ഞ മൂന്നുകൊല്ലമായി സംഘർഷം നിലനില്ക്കുകയായിരുന്നു. ആ ബോട്ടുകളിൽ പണിക്കാരായ നാനൂറോളം 'വരത്തരും' അവരുടെ കടത്തുകാരും അവരെ പിന്തുണയ്ക്കുന്ന ഒരു ന്യൂനപക്ഷവും ഒരു ചേരിയിലും പരമ്പരാഗത മത്സ്യത്തൊഴിലാളികൾ മറുചേരിയിലുമായി നിന്ന് പലപ്പോഴും സംഘട്ടനത്തിൻെറ വക്കോളം എത്തിയിട്ടുണ്ട്. പരമ്പരാഗത മത്സ്യത്തൊഴിലാളികളുടെ എതിർപ്പ് ശക്തമായപ്പോൾ മേയ് 23–ാം തീയതി അതിരാവിലെതന്നെ യന്ത്രവൽകൃതബോട്ടുകൾ എല്ലാം സ്ഥലംവിട്ടു. അന്നുതന്നെ പരിധി ലംഘിച്ചുവന്ന അഞ്ചു ബോട്ടുകളെ പരമ്പരാഗത മത്സ്യത്തൊഴിലാളികൾ വളഞ്ഞു. അതിൽ നാലെണ്ണം രക്ഷപ്പെട്ടു. ഒരെണ്ണത്തെ ചാളത്തടികൾകൊണ്ട് വ്യൂഹം സൃഷ്ടിച്ച് കടലിൽത്തന്നെ വളഞ്ഞുനിറുത്തി. ഇതിനൊക്കെ ദൃക്സാക്ഷികളായി കുറെ മൽസ്യത്തൊഴിലാളികൾ കടപ്പുറത്ത് നോക്കിനില്ക്കുകയായിരുന്നു. സംഭവസ്ഥലത്ത് പാഞ്ഞെത്തിയ പൊലീസ് യാതൊരു പ്രകോപനവും കൂടാതെ ലാത്തിച്ചാർജ്ജ് തുടങ്ങിയെന്ന് നാട്ടുകാർ പറയുന്നു. ഇരുപത്തൊന്നുകാരനായ ജോസിയെ ഓടിച്ച് ഒരു കൊച്ചുകുളത്തിൽ ചാടിച്ചാണ് പൊലീസ്



പിക്കററിങ്ങ് നടത്തിയ മത്സ്യത്തൊഴിലാളി സ്ത്രീകൾ അറസ്റ്റുവരിക്കുന്നു

മത്സ്യത്തൊഴിലാളികളുടെ സമരാവേശം



# ഴിലാളി യൂണിയൻ

ഉപവാസംകൊണ്ടു് പരിക്ഷീണിതയായ സിസ്റ്റർ ആലീസ്

പിടിച്ചതു്. ജോസിയുടെ അമ്മ റീത്താമ്മ അടികൊണ്ടു ബോധംകെട്ടു വീണു. ജോസിയെ വാനിൽക്കയററിക്കൊണ്ടു പോകാൻ മുതിർന്നപ്പോൾ കുട്ടമ്മ വാനിനു മുമ്പിൽ വന്നുനിന്നു തടഞ്ഞു. അവരെയും പൊലീസ് ക്രൂരമായി മർദ്ദിച്ചു. റീത്തമ്മയും കുട്ടമ്മയുമുൾപ്പെടെ 19 പേർ ലാത്തിച്ചാർജ്ജിൽ പരുക്കേററു് ആശുപത്രിയിലായി. അക്കൂട്ടത്തിൽ പതിന്നാലു വയസ്സിനു താഴെ പ്രായമുള്ള കുട്ടികളും ഉൾപ്പെടുന്നു. വെകിളിയെടുത്ത പൊലീസുകാർ മൂന്നു വീടുകൾ തല്ലിത്തകർക്കുകയുംചെയ്തു. മൽസ്യത്തൊഴിലാളികളെ തല്ലിയതിൽ ഒടിഞ്ഞുപോയ ഒരു ലാത്തിയുടെ കഷണങ്ങളും നാട്ടുകാർ എടുത്തു സൂക്ഷിച്ചിട്ടുണ്ടു്. ഒററമശ്ശേരി ഇടവക വികാരി ഫാദർ തമ്പിയും അർത്തുങ്കൽ പഞ്ചായത്തു പ്രസിഡൻറും ഇടപെട്ടു് ജോസിയെ ജാമ്യത്തിലിറക്കിയതുകൊണ്ടും കേരള സ്വതന്ത്ര മത്സ്യത്തൊഴിലാളി ഫെഡറേഷൻ നേതാക്കളുടെ അവസരോചിതമായ സമാശ്വസിപ്പിക്കലുകൾകൊണ്ടും മററനിഷ്ടസംഭവങ്ങൾക്കൊന്നും ഇടവരാതെ മത്സ്യത്തൊഴിലാളികളുടെ രോഷപ്രകടനത്തെ നിയന്ത്രിച്ചു നിറുത്താനായി. എങ്കിലും ലാത്തിച്ചാർജ്ജിനു നേതൃത്വം നൽകിയ എസ്. ഐ. യെ സസ്പെൻഡ് ചെയ്തു് സംഭവത്തെക്കുറിച്ചു് അന്വേഷണം നടത്തണമെന്നാവശ്യപ്പെട്ടുകൊണ്ടു് നാട്ടുകാർ സമരരംഗത്തിറങ്ങിയിരിക്കുകയാണു്. തിരുവിഴ, ചേന്നവേലി, അർത്തുങ്കൽ, ആയിരംതൈ, തൈക്കൽ, കററമശ്ശേരി, അഴീക്കൽ തുടങ്ങി ആലപ്പുഴ കടപ്പുറത്താകെ പ്രതിഷേധക്കൊടുങ്കാററു് ആഞ്ഞടിക്കുകയാണു്. ഇതിനിടയിലും അർത്തുങ്കലിലും പ്രാന്തപ്രദേശങ്ങളിലുമുള്ള പരമ്പരാഗത മത്സ്യത്തൊഴിലാളികൾ ഒരു കാര്യത്തിൽ തെല്ലൊരാശ്വാസം കൊള്ളുന്നു. മൂന്നുവർഷമായി നങ്കൂരമിട്ടു കിടക്കുകയായിരുന്ന യന്ത്രവൽക്കൃതബോട്ടുകൾ സ്ഥലംവിട്ടല്ലോ. ബോട്ടുകളെ തുരത്തിവിട്ടതോടെ തങ്ങളുടെ വലയിൽ മീൻ ധാരാളമായി വന്നു തുടങ്ങിയെന്നും അവർ പറയുന്നു. കഴിഞ്ഞ മൂന്നുവർഷമായി ഒരു രാഷ്ട്രീയ നേതാവുമില്ലായിരുന്നു തങ്ങളെ ഒന്നു ശ്രദ്ധിക്കാനെന്നും ഒടുവിൽ തങ്ങൾ എന്തും വരട്ടെ എന്നു് സ്വയം തുനിഞ്ഞിറങ്ങുകയാണുണ്ടായതെന്നും മത്സ്യത്തൊഴിലാളികൾ പറയുന്നു. കഴിഞ്ഞ മൂന്നുവർഷക്കാലമായി മീനെല്ലാം യന്ത്രബോട്ടുകൾ പിടിച്ചെടുക്കുകയായിരുന്നതുകാരണം ഈ കടപ്പുറത്തുള്ളവർ തൊഴിലില്ലായ്മ അനുഭവിക്കുകയായിരുന്നു. സ്ത്രീകൾ തൊണ്ടു തല്ലിയാൽകിട്ടുന്ന രണ്ടും മൂന്നും രൂപ ദിവസക്കൂലികൊണ്ടാണു് മത്സ്യത്തൊഴിലാളി കുടുംബങ്ങൾ പുലർന്നുവന്നതു്. ആറുവയസ്സുമാത്രം പ്രായമുള്ള പെൺകുട്ടികൾപോലും തൊണ്ടുതല്ലാൻ പോവുന്നു

ആലപ്പുഴജില്ലയിലെതന്നെ വാടായ്ക്കലിലും പരമ്പരാഗത മത്സ്യത്തൊഴിലാളികൾ പരിധിലംഘിച്ചു കടന്ന മൂന്നു ബോട്ടുകൾ പിടിച്ചു് കരയ്ക്കടുപ്പിച്ചു. അതിൽ രണ്ടെണ്ണം കത്തിച്ചു. മൂന്നാമത്തേതിലെ തീ പൊലീസ് അണച്ചതുകാരണം അതു് നിശ്ശേഷം കത്തിനശിച്ചില്ല. ബോട്ടുകൾ കത്തിച്ചതു് സ്വതന്ത്രമത്സ്യത്തൊഴിലാളി ഫെഡറേഷൻ പ്രേരിപ്പിച്ചിട്ടാണെന്നാണു് അധികൃതരുടെ ആരോപണം. എന്നാൽ ആരുടെയും പ്രേരണയൊന്നുമില്ലാതെ തങ്ങൾ സ്വയം ചെയ്തതാണെന്നാണു് തൊഴിലാളികളുടെ പക്ഷം. നിയമവിരുദ്ധമായി പരിധി കടന്നുവരുന്ന യന്ത്രബോട്ടുകളെവളഞ്ഞുപിടിച്ചു് അധികൃതരെ ഏല്പിക്കുക മാത്രമേ ചെയ്യാവൂ എന്നേ യൂണിയൻ നിഷ്കർഷിച്ചിട്ടുള്ളൂ എന്നു് യൂണിയൻ നേതാക്കൾ പറയുന്നു. വാടായ്ക്കലിൽ സ്വതന്ത്ര മത്സ്യത്തൊഴിലാളി ഫെഡറേഷനു് യൂണിററുപോലുമില്ല.

മേയ് 23-നു തന്നെ കൊല്ലത്തു് പള്ളിത്തോട്ടം ഭാഗത്തു് നാലു് ബോട്ടുകൾ മത്സ്യത്തൊഴിലാളികൾ പിടിച്ചു കരയ്ക്കടുപ്പിച്ചു. ബോട്ടുകൾ വിട്ടുകൊടുക്കില്ലെന്നു് മത്സ്യത്തൊഴിലാളികൾ വാശിപിടിച്ചതുകാരണം സംഘർഷമായി. ജില്ലാ കളക്ടർ ഇടപെട്ടു് ബോട്ടുടമയെയും യൂണിയൻ പ്രവർത്തകരെയും പങ്കെടുപ്പിച്ചുകൊണ്ടു് കോൺഫറൻസ് വിളിച്ചുകൂട്ടി. തൊഴിലാളി പ്രതിനിധികൾ രണ്ടു് ആവശ്യങ്ങൾ ഉന്നയിച്ചു—നൈററ് ട്രോളിങ് പൂർണ്ണമായും നിരോധിക്കണം, കടൽപരിധി ലംഘിച്ചു് ബോട്ടുകൾ തീരക്കടലിൽ കടന്നു് മീൻപിടിക്കരുതു്. രണ്ടാമത്തെ ആവശ്യത്തോടു് അനുകൂലമായ പ്രതികരണമുണ്ടായില്ല. നൈററ്ട്രോളിങ് നടത്തുന്നതു തടയാൻ പെട്രോൾ ബോട്ടുകളെ കാവൽ അയയ്ക്കാമെന്നു് കളക്ടർ പറഞ്ഞു. തൊഴിലാളികൾ അതുകൊണ്ടു് തൃപ്തരായില്ല. ഇത്തരം ഉറപ്പുകൾ അധികൃതരിൽനിന്നു് തുടരെത്തുടരെ ലഭിക്കുന്നുണ്ടെങ്കിലും പരിധിലംഘിച്ചെത്തുന്ന



ബോട്ടുകളുടെ കടന്നാക്രമണം ദിവസം ചെല്ലുംതോറും വർദ്ധിച്ചുവരുന്നതായാണു് അവരുടെ അനുഭവം. കഴിഞ്ഞ രണ്ടുമൂന്നു കൊല്ലത്തിനുള്ളിൽ തങ്കശ്ശേരി, പോർട്ടു് കൊല്ലം, മുദാകര, വാടി, പള്ളിത്തോട്ടം, ഇരവിപുരം പ്രദേശങ്ങളിൽ മാത്രമായി പതിനയ്യായിരത്തിലേറെ വലകൾ ട്രോളിങ് ബോട്ടുകളിലുടക്കി കീറി നശിച്ചിട്ടുണ്ടു്. അതിലൊന്നിനുപോലും നഷ്ടപരിഹാരം ഇതേവരെ ലഭിച്ചിട്ടില്ലെന്നും തങ്ങളുടെ ഏക സമ്പത്തും ഉപജീവനോപാധിയുമായ വല നശിച്ചാൽ പിന്നെ തങ്ങൾക്കു ജീവിതമില്ലെന്നും മത്സ്യത്തൊഴിലാളികൾ പറയുന്നു. സർക്കാരിനാ

സർക്കാരിന്റെയും ബോട്ടുടമകളുടെയും ആരോപണം. തങ്ങളുടെ ജീവനും സ്വത്തിനും ഒരു സംരക്ഷണവുമില്ലെന്നിരിക്കെ ആത്മരക്ഷയ്ക്കു് വഴിതേടാതെ മററെന്തുമാർഗ്ഗമാണുള്ളതെന്നാണു് തൊഴിലാളികളുടെ ചോദ്യം.

മേയ് 24-നു് പള്ളിത്തോട്ടത്തെ സമരവിശദീകരണയോഗത്തിനുശേഷം ജാഥയായിട്ടു് നിരാഹാരസത്യഗ്രഹിയായ ഫാദർ അഗസ്റ്റിനു് അഭിവാദ്യങ്ങൾ അർപ്പിക്കാൻ പോയവരെ എതിർ ഗ്രൂപ്പുകൾ ആക്രമിക്കുകയും തുടർന്നുണ്ടായ സംഘട്ടനത്തിലും അക്രമങ്ങളിലുംപെട്ടു് കൊല്ലം കടപ്പുറത്തു് 27 വീടുകൾ തകരുകയും

നിന്നിറങ്ങിയ ആ പതിമൂന്നുപേരും സെക്രട്ടറിയേററിനു മുന്നിൽ അനിശ്ചിതകാലത്തേക്കു് നിരാഹാരസത്യഗ്രഹം തുടങ്ങിയിട്ടുണ്ടു്. കാലത്തിന്റെ ചുവരെഴുത്തുകൾ മനസ്സിലാക്കി പ്രേഷിതപൂരണത്തിനു് പുതിയ മേഖലകൾ കണ്ടെത്തുകയും പുതിയ ഉത്തരവാദിത്വങ്ങൾ ഏറെറടുക്കുകയും ചെയ്യണമെന്നു് മെഡിക്കൽമിഷൻ സിസ്റ്റേഴ്സിന്റെ

**കോ**ഴിക്കോട്ട് ആർ. ഡി. ഒ. ഓഫീസ് എന്നും പിക്കററിങ്ങുകളുടേയും ധർണകളുടേയും വേദിയാണു്. പക്ഷേ, ഇത്രത്തോളം ജനശ്രദ്ധ അടുത്ത കാലത്തൊന്നും ഒരു സമരപരിപാടിക്കും കിട്ടിയിട്ടില്ല. പുതിയങ്ങാടി മുതൽ ചാപ്പയിൽവരെ നീണ്ടുകിടക്കുന്ന തീരദേശ ഗ്രാമങ്ങളിൽ നിന്നും ആൺ പെൺ വ്യത്യാസമില്ലാതെ, പ്രായഭേദമില്ലാതെ ജനങ്ങൾ ഒഴുകിയെത്തിക്കൊണ്ടിരുന്നു. തങ്ങളുടെ എല്ലാമായ സിസ്റ്റർ ആലീസ് ജീവൻ പണയംവച്ചു് കിടക്കുമ്പോൾ അവർക്കു് കുടിലുകളിൽ അടങ്ങിയിരിക്കാനാവില്ല.

തങ്ങളുടെ ജീവിതത്തിന്റെ കൂരിരുട്ടിലേക്കു് ഒരു മെഴുകുതിരിവെട്ടംപോലെ വന്നെത്തിയ സോദരിയാണു് ആലീസ്. ജീവിതം പ്രാരബ്ധങ്ങളുടെ നടുവിൽ വീർപ്പുമുട്ടുമ്പോൾ കണ്ണീരൊപ്പാൻ നീണ്ടുവന്നതു് അവരുടെ കാരുണ്യമായിരുന്നു. പീഢിതമാനസങ്ങളുടെ മനസ്സിൽ അറിവിന്റെ വെളിച്ചം തൂകിയതും ഈ ഇടയയാണല്ലോ. വിധിയെ ശപിച്ചു്, വിശപ്പുമാത്രമുണ്ടു്, മോഹത്തിന്റെ വെള്ളരിപ്രാവുകളെ ചെററക്കുള്ളിൽ കൊരുത്തിട്ട പാവപ്പെട്ട പെൺകുട്ടികൾക്കു് സ്വയംതൊഴിൽ കണ്ടെത്താൻ അവസരമുണ്ടാക്കിക്കൊടുത്തതും മററാരുമല്ല.

സിസ്റ്റർ ആലീസ്

അസംപ്ഷൻ സന്യാസിൻസ് സഭാംഗമായ സിസ്ററർ ആലീസ് കോഴിക്കോട്ടെത്തിയിട്ടു് ഏഴു വർഷമായി. ഇക്കാലമത്രയും അവർ കേട്ടതു് മത്സ്യത്തൊഴിലാളി സ്ത്രീകളുടെ തേങ്ങലുകളാണു്; അവരുടെ ദീർഘനിശ്വാസങ്ങളാണു്. ഫാദർ ഡൊമിനിക്കിന്റെ മേൽനോട്ടത്തിൽ മലപ്പുറത്തിൽ പ്രവർത്തിക്കുന്ന സോഷ്യൽ റിലീജിയസ് സെൻറർ (എസ്. ആർ. സി.) മായി സഹകരിച്ചാണു് സിസ്ററർ തന്റെ സാമൂഹ്യക്ഷേമപ്രവർത്തനങ്ങൾ നടത്തിവരുന്നതു്.

സാമൂഹ്യ പരിവർത്തനവും, മാനുഷിക നവീകരണവും ലക്ഷ്യമാക്കി 1972-ൽ കേരളത്തിലെ ഈശോ സഭാ വൈദികരാൽ സ്ഥാപിതമായതാണു് ഈ കേന്ദ്രം.

സഭാസ്ഥാപകയായ മദർ മരീയയുജിനിന്റെ അനുഗ്രഹം തന്റെ കൈകൾക്കു് ശക്തിയേകുമെന്നു് സാമ്പത്തികശാസ്ത്രത്തിൽ ബിരുദാനന്തരബിരുദമുള്ള ഈ എലഞ്ഞി സ്വദേശിനി പ്രത്യാശിക്കുന്നു. 'മോചനത്തിന്റെ ദൈവശാസ്ത്രം' പകരുന്ന വെളിച്ചത്തിൽ ഒരു സോഷ്യലിസ്റ്റ് സമൂഹം കെട്ടിപ്പടുക്കാമെന്നു് ആലീസ് സ്വപ്നം കാണുന്നു.

ണെങ്കിൽ ഇതിൽ യാതൊരു ശ്രദ്ധയുമില്ല. ട്രോളിങ് ബോട്ടുകൾ പരിധി ലംഘിച്ചു വരുന്നുണ്ടോ എന്നു നിരീക്ഷിക്കാനും അങ്ങനെ വന്നാൽ വേണ്ട നടപടികളെടുക്കാനും കടലിൽ പെട്രോൾ ഏർപ്പെടുത്തണമെന്നുനിയമമുണ്ടെങ്കിലും അതിനുള്ള യാതൊരു സംവിധാനങ്ങളും ഫലത്തിലില്ല. ഈ സാഹചര്യത്തിലാണു് പരിധി ലംഘിച്ചുവരുന്ന ബോട്ടുകൾ പിടിച്ചു് അധികൃതരെ ഏല്പിക്കാൻ മത്സ്യത്തൊഴിലാളികൾ തന്നെ മുൻകൈയെടുക്കാൻ തുടങ്ങിയതു്. അങ്ങനെ ചെയ്യുമ്പോൾ കേസിൽ കുടുക്കി ആ തൊഴിലാളികളെ കൂടുതൽ ദ്രോഹിക്കാനാണു് അധികൃതർ തിടുക്കം കാട്ടുന്നതു്. തൊഴിലാളികൾ നിയമം കൈയിലെടുക്കുന്നുവെന്നാണു് അമ്പതോളം പേർക്കു് പരിക്കേല്ക്കുകയുംചെയ്തു. പൊലീസ് നോക്കിനില്ക്കെയാണത്രേ, ഈ അക്രമങ്ങൾ നടന്നതു്. നിരോധനാജ്ഞ ഏർപ്പെടുത്തിയിരിക്കുകയാണു് ആ പ്രദേശത്തിപ്പോൾ. മേയ് 25-നു് തിരുവനന്തപുരത്തു് ഫിഷറീസോഫീസ് പിക്കററ്ചെയ്ത പതിമൂന്നുപേർ റിമാൻറിൽ ജയിലിലായി. അക്കൂട്ടത്തിൽ സിസ്റ്റർ ഫിലമൻമേരി, സിസ്റ്റർ പട്രീഷ്യാ കരുവിനാക്കുന്നേൽ, സിസ്ററർ തെറമ്മ പ്രായിക്കളം എന്നീ കന്യാസ്ത്രീകളും ഉൾപ്പെടുന്നു. ജൂൺ ഒന്നുവരെ റിമാൻറിൽ വയ്ക്കാനായിരുന്നു ഉത്തരവെങ്കിലും രണ്ടുദിവസം മുമ്പുതന്നെ മന്ത്രിയുടെ പ്രത്യേക ഓർഡർപ്രകാരമാണെന്നു പറയപ്പെടുന്നു, അവരെ വിട്ടയച്ചു. ജയിലിൽ ഭരണഘടനയിൽത്തന്നെ പറയുന്നുണ്ടു്. തങ്ങൾ അതു മാത്രമേ ചെയ്യുന്നുള്ളുവെന്നാണു് ആ സന്യാസിനീസഭയിൽപ്പെട്ട സിസ്റ്റർ ഫിലമിൻ മേരിയുംസിസ്റ്റർപട്രീഷ്യയും സിസ്റ്റർ തെറമ്മയും പറയുന്നതു്.

മേയ് 25-നു് എറണാകുളത്തും ഒരു ബോട്ടു കത്തിക്കൽ സംഭവം നടന്നു. അടുത്തദിവസം കോഴിക്കോട്ടു് കെ. കെ. വേലായുധനും സിസ്റ്റർ ആലീസും നിരാഹാരം തുടങ്ങി. ''പാവപ്പെട്ടവരോടുള്ള പക്ഷപാത''മെന്നു സഭ കണക്കാക്കുന്ന ആശയത്തിനനുരൂപമായാണു് താൻ ഈ സമരത്തിനിറങ്ങിയതെന്നു് അസംപ്ഷൻ സിസ്റ്റേഴ്സ് എന്ന സന്യാസിനീ സമൂഹത്തിൽപ്പെട്ട സിസ്റ്റർ ആലീസും പറയുന്നു. ജൂൺ രണ്ടിനു് അവശനിലയിലായ സിസ്റ്റർ ആലീസിനെ പൊലീസ് ആശുപത്രിയിലേക്കുമാററി. കോഴിക്കോട്ടു തന്നെ ഫാദർ

ഡൊമിനിക്കിന്റെ നേതൃത്വത്തിൽ 40 പേർ പിക്കറ്റിങ് നടത്തി ജയിലിൽ പോയി.

മേയ് 30 മുതൽ അർത്തുങ്കൽ പൊലീസ് സ്റ്റേഷനു മുന്നിൽ മത്സ്യത്തൊഴിലാളികൾ റിലേ ഉപവാസം തുടങ്ങി. ചേർത്തല താലൂക്കോഫീസിനു മുന്നിലും സത്യാഗ്രഹം തുടരുന്നു. ചേർത്തല, കൊല്ലം, അഞ്ചുതെങ്ങ്, കഴക്കൂട്ടം, വിഴിഞ്ഞം തുടങ്ങി പലേടങ്ങളിലും വഴിതടയൽ സമരം നടന്നു. ജൂൺ2 മുതൽ ഫാദർ ജയിംസ് കലാസ് അനിശ്ചിത കാലത്തേക്ക് സെക്രട്ടറിയേറ്റ് നടയിൽ നിരാഹാര സത്യഗ്രഹം തുടങ്ങി. അനുഭാവസൂചകമായി അനേകം വൈദികരും മത്സ്യത്തൊഴിലാളി യുവാക്കളും ഉപവാസമനുഷ്ഠിച്ചു. ദിവസം കഴിയുന്തോറും മത്സ്യത്തൊഴിലാളി പ്രക്ഷോഭത്തിന്റെ ആക്കം ഏറിവരുന്നു.

പഞ്ഞമാസങ്ങൾ ഇങ്ങെത്തിക്കഴിഞ്ഞു. കടലിന്റെ മക്കൾക്ക് ഇനി കണ്ണീർക്കാലം. ഇപ്പോൾത്തന്നെ പട്ടിണി നടമാടുന്ന തീരഗ്രാമങ്ങളെ കൊടുംദാരിദ്ര്യം ഗ്രസിക്കാൻ വാപിളർന്നടുക്കുകയാണ്. എല്ലാക്കൊല്ലവും ജൂൺ, ജൂലൈ, ആഗസ്റ്റ് മാസങ്ങൾ കേരളത്തിലെ ഒരുലക്ഷത്തി അറുപതിനായിരത്തോളം വരുന്ന മത്സ്യത്തൊഴിലാളികൾക്കും അവരുടെ കുടുംബങ്ങൾക്കും ദുരിതമയമാണ്. കടലിനെ മാത്രം ആശ്രയിച്ചേ അവർക്ക് പുലരാനറിയാവൂ. കടലമ്മ പണ്ടേപ്പോലെ ഇപ്പോൾ കനിയുന്നില്ല, കനിയാൻ മത്സ്യസമ്പത്തു ബാക്കിവേണ്ടേ? ഉള്ളതെല്ലാം ട്രോളിങ് ബോട്ടുടമകൾ ഒന്നോടെ കവർന്നുവാരിക്കൊണ്ടുപോകുന്നു. അടക്കംകൊല്ലിവലകളുടെ വായിൽക്കുടുങ്ങി മൽസ്യക്കുഞ്ഞുങ്ങളും പാടെ തുടച്ചു നീക്കപ്പെടുന്നു. ട്രോളിങ് ബോട്ടുകളുടെ മരണപ്പാച്ചിലിൽപ്പെട്ട് പരമ്പരാഗത മൽസ്യത്തൊഴിലാളികളുടെ വലകൾ കീറിനശിക്കുന്നു. തീരക്കടലിൽ ഒരു നിശ്ചിത പരിധിക്കുള്ളിൽ ട്രോളിങ്ങും അടക്കംകൊല്ലി വലയെറിയലും പാടില്ല എന്നാണ് നിയമം. എങ്കിലും ട്രോളിങ് ബോട്ടുകളുടെ കടന്നാക്രമണം നിരന്തരം തുടരുന്നതുകാരണം പരമ്പരാഗത മത്സ്യത്തൊഴിലാളികൾക്ക് പൊറുതിമുട്ടിയിരിക്കുന്നു. കാറ്റും കോളും കൂസാതെ ഏതു തിരയും തിരക്കുഴിയും താണ്ടിച്ചെന്ന് കടലരിക്കാനുള്ള മെയ്യൂക്കും മനക്കരുത്തും മത്സ്യത്തൊഴിലാളിക്കുണ്ട്. പക്ഷേ, യന്ത്രവൽക്കരണത്തിന്റെ ദുർഭൂതം ചോരക്കണ്ണുകൾ നീട്ടിയടുക്കുമ്പോൾ അവൻ പകച്ചുനിന്നു പോവുന്നു. ദുരമൂത്തു പായുന്ന ട്രോളറുകളുടെ അലർച്ചയിൽപ്പെട്ട് പാവപ്പെട്ട ചാളത്തടികളുടെ കിതപ്പും തേങ്ങലും മുങ്ങിപ്പോവുന്നു. ആ കിതപ്പും തേങ്ങലും പ്രതിഷേധത്തിന്റെ ആക്രോശമായി ഉയരുന്നതാണ് കേരളത്തിന്റെ കടലോരത്ത് ഇപ്പോൾ കേൾക്കുന്നത്. കേരളം ഇന്നഭിമുഖീകരിക്കുന്ന ഏറ്റവും വലിയ മാനുഷിക പ്രശ്നങ്ങളിലൊന്നാണ് മത്സ്യത്തൊഴിലാളികളുടെ ഈ അവകാശ സമരം.

സ്വന്തം ജീവന്മരണപ്രശ്നമായതിനാൽ മത്സ്യത്തൊഴിലാളികളുടെ ഈ പ്രക്ഷോഭം സ്വാത്മപ്രചോദിതമായി പൊട്ടിപ്പുറപ്പെടുകയാണുണ്ടായത്. തിരഞ്ഞെടുപ്പുപ്രമാണിച്ച് സമരംപോലും സസ്പെൻഡുചെയ്യാൻ മുതിന്ന വർഗ്ഗസമരപ്പാർട്ടിയടക്കം കേരളത്തിലെ കക്ഷിരാഷ്ട്രീയക്കാരെല്ലാം തിരഞ്ഞെടുപ്പുരംഗത്ത് കണ്ണുംകാതും മനവും നട്ടിരുന്ന സമയത്താണ് മത്സ്യത്തൊഴിലാളികൾ പ്രക്ഷോഭരംഗത്തിറങ്ങിയത്. വോട്ടെടുപ്പും വോട്ടെണ്ണലും തുടർന്നുള്ള ചമ്മലുമെല്ലാം തീർന്ന് ട്രേഡ്യൂണിയൻ പ്രമാണിമാർ വന്നെത്തുംവരെ കാത്തുനില്ക്കാൻ മത്സ്യത്തൊഴിലാളികൾക്ക് ക്ഷമയും സമയവുമില്ലായിരുന്നു. ഏതാണ്ട് ഒട്ടുമുക്കാലും അസംഘടിതരായി കിടന്ന വിഭാഗമായിരുന്ന പരമ്പരാഗത മത്സ്യത്തൊഴിലാളികൾ. വരുമാനത്തിന്റെ പത്തിലൊന്നു പതാരം വാങ്ങി പള്ളി കരിങ്കൽ ഗോപുരങ്ങളായി മാനംമുട്ടെ ഉയർന്നപ്പോൾ ദാരിദ്ര്യത്തിന്റെ നിഴലേറ്റ് കറുത്തു കരുവാളിച്ച പാവപ്പെട്ട മത്സ്യത്തൊഴിലാളികളുടെ ചെറ്റക്കുടിലുകൾ മണപ്പുറത്തിന്റെ വെണ്മയുമേൽ കോറിവീണ കളങ്കപ്പാടുകളായി പറ്റെ പതിഞ്ഞുകിടക്കുകമാത്രം ചെയ്തു. പള്ളിയിലെന്നും മേൽക്കോയ്മ നേടിനിന്ന സമ്പന്നവർഗ്ഗം പാവങ്ങളുടെ വികാരങ്ങൾ ചൂഷണം ചെയ്ത് അവരെ വർഗ്ഗസമരത്തിന്റെ പാതയിലൂടെ ചരിക്കാൻ വിടാതെ അന്ധവിശ്വാസങ്ങളുടെ കോട്ടകൾകെട്ടി തടഞ്ഞുനിറുത്തുകയായിരുന്നു. കാലതാമസമുണ്ടായെങ്കിലും അനിവാര്യമായ മാറ്റത്തിന്റെ കാറ്റ് മത്സ്യത്തൊഴിലാളികളുടെയിടയിലും വീശിയെത്തി. ഈ തീക്കാറ്റ് ഉരുണ്ടുകൂടിയത് പള്ളികളിൽനിന്നുതന്നെ. വിമോചന ദൈവശാസ്ത്രത്തിന്റെ വക്താക്കളായ ഒരുകൂട്ടം പൊരുതുന്ന പാതിരിമാരും കന്യാസ്ത്രീകളും സംഘടിച്ചു ശക്തരാകേണ്ടുന്നതിന്റെ ആവശ്യകത മത്സ്യത്തൊഴിലാളികളെ സംശയലേശമെന്യേ ബോധ്യപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. തൊഴിലാളി സമരത്തിനു നേതൃത്വംകൊടുത്തുകൊണ്ട് വൈദികരും കന്യാസ്ത്രീകളും പരസ്യമായി രംഗത്തിറങ്ങുന്ന ഈ കാഴ്ച അഭൂതപൂർവമായ ഒന്നാണ്. ജസ്യൂട്ട്, റിഡംപ്റ്ററിസ്റ്റ്, സലേഷ്യൻ വിഭാഗങ്ങളിൽപ്പെട്ട ഒട്ടനവധി വൈദികരും മെഡിക്കൽ മിഷൻ സിസ്റ്റേഴ്സ്, അസംപ്ഷൻ സിസ്റ്റേഴ്സ്, സിസ്റ്റേഴ്സ് ഓഫ് ദ ഡിവൈൻ സേവ്യർ, ഇമാക്കുലേറ്റ് സിസ്റ്റേഴ്സ് ഓഫ് മേരി എന്നീ വിഭാഗങ്ങളിൽപ്പെട്ട നിരവധി കന്യാസ്ത്രീകളും ഇപ്പോൾ സമരരംഗത്തിറങ്ങിയിട്ടുണ്ട്. ഇതിനുമുമ്പെല്ലാം വൈദികരുടെയും കന്യാസ്ത്രീകളുടെയും തൊഴിലാളി യൂണിയൻ പ്രവർത്തനങ്ങളെ തളർത്താൻ ശിക്ഷാനടപടികൾവരെ സ്വീകരിച്ചിട്ടുള്ള പള്ളി ഇപ്പോൾ മൗനം ദീക്ഷിക്കുകയാണ്. ''കമ്മ്യൂണിസ്റ്റ്'' പാതിരിമാരുടെ ഈ പോക്ക് നല്ലതല്ലെന്നാണ് പള്ളിക്കുള്ളിലെ യാഥാസ്ഥിതിക വിഭാഗങ്ങളുടെ മനോഭാവം. എന്നാൽ കുദാശ ചൊല്ലലും കമ്പസാരം കേൾക്കലും മാത്രമല്ല പാവപ്പെട്ടവന്റെ കണ്ണീർ ഒപ്പുന്നതും കൂടിയാണ് വൈദികവൃത്തി എന്ന് കേരളത്തിലെ 'റാഡിക്കൽ ക്ലെർജി' കരുതുന്നു. സമൂഹത്തിന്റെ തീരപ്പുറമ്പോക്കുകളിൽ ഒതുക്കിത്തള്ളപ്പെട്ടവരെ ചൂഷണത്തിനെതിരെ സംഘടിപ്പിച്ച് അവകാശസമരങ്ങൾക്കു സന്നദ്ധരാക്കുന്നത് രാഷ്ട്രീയ പ്രവർത്തനമാണെങ്കിൽ ആ രാഷ്ട്രീയം തങ്ങൾക്ക് പഥ്യമാണെന്ന് അവർ പറയുന്നു. ജീവകാരുണ്യത്തിന് മനുഷ്യസ്നേഹത്തിന്റെ പുതിയ അർത്ഥമാന

(ശേഷം 47-ൽ)



ഫാദർ കോച്ചേരി മത്സ്യത്തൊഴിലാളികളെ അഭിസംബോധനചെയ്യുന്നു



പി. സി. ഹരീഷ്

# തോറ്റവരുടെ ദുഃഖം

നിത്യേനയെന്നോണം പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്ന സംഘർഷത്തിന്റെയും കൊലപാതകങ്ങളുടെയും വാർത്തകൾക്കിടയിൽ, ഇക്കഴിഞ്ഞ 26-ാം തീയതിയിലെ പത്രത്താളുകളിൽ ഒരു ദുരന്തവാർത്ത കൂടി. എസ്.എസ്. എൽ. സി. റിസൽട്ട്, മൂന്നുലക്ഷത്തിലേറെ വിദ്യാർത്ഥികളുടെ തോൽവി.

ഒരു തുടർക്കഥയുടെ ലാഘവത്തോടെ വർഷങ്ങളായി നാമിത് വായിക്കുന്നു. ചൂടോടെ ചർച്ചചെയ്യുന്നു. പിന്നെ രാത്രിയുടെ സുഖസ്വപ്നങ്ങളിലെവിടെയോ അതു ആഴ്ന്നുപോകുന്നു.

ഇതാ, ഇവിടെ ഏകയായൊരു പെൺകുട്ടി. ഈറൻ മുറ്റി നിൽക്കുന്ന അവളുടെ കണ്ണുകൾ പിടയുന്നു. അറ്റം പൊട്ടിയ ബാൾപോയന്റ് പേന, കരിവളകളണിഞ്ഞ കൈയിൽ യാന്ത്രികമായി ചലിക്കുന്നു. പത്മാമേനോനും, രാജീവനും മീരയും താടിയും വരയ്ക്കുകയാണവൾ. മുന്നിൽ ചിതറിക്കിടക്കുന്ന നോട്ടുപുസ്തകങ്ങൾ. അതിന്റെ മഞ്ഞനിറമാർന്ന പേജുകൾക്കിടയിലെവിടെയോ ഒരുണങ്ങിയ റോസാപ്പൂ...ഈ പെൺകുട്ടിയെ നിങ്ങൾക്കറിയാമോ?

പാതയോരത്ത്, വിളക്കു കാലിനു താഴെ, ആരോ വലിച്ചെറിഞ്ഞ സിഗററ്റിന്റെ കുറ്റി തിരയുന്ന സതീശൻ. ഡിസ്കോ ഡാൻസറിലെ വരികൾ കാപിടിച്ച ചുണ്ടുകളിലൂടെ വഴുതിവീഴുന്നു. റിസൽട്ടറിഞ്ഞ് വരുന്ന കൂട്ടുകാരെ പുച്ഛത്തോടെ വീക്ഷിക്കുന്ന കൂർത്ത കണ്ണുകൾ. ഈ സതീശനെ നിങ്ങൾക്ക് പരിചയമുണ്ടോ?

കൈതക്കാടുകൾക്കപ്പുറത്ത് നിന്നെത്തുന്ന കൂട്ടനിലവിളി. ധൃതിപ്പെട്ട് ചലിക്കുന്ന കാലുകൾ. തോട് ചാടിക്കടന്ന്, കൈലി മടക്കിക്കുത്തി ആ കാലുകൾക്ക് പിന്നാലെ പായുമ്പോൾ ഒന്നും വ്യക്തമല്ലായിരുന്നു. ഒടുവിൽ മീരയുടെ വീട്ടുപറമ്പിൽ കിണറ്റിനു ചുറ്റും തുറിച്ച കണ്ണുകളുമായി ആൾക്കൂട്ടം. രാമേട്ടന്റെ മകൾ മീര. ഇത്തവണ എസ്. എസ്. എൽ. സി. പരീക്ഷയെഴുതിയ പെൺകുട്ടി. പരാജയവാർത്തയറിഞ്ഞ് ആഴങ്ങളിലെ ചില്ലുപാളികളിലേക്ക് കൂപ്പുകുത്തിയ മീരയെയും നിങ്ങൾക്ക് പരിചയമുണ്ടാവില്ല.

ഇത്തവണ പരാജയമേറ്റു വാങ്ങിയ മൂന്ന് ലക്ഷത്തിന്റെ പ്രതീകങ്ങളാണിവർ. വെള്ളത്താളുകളിൽപ്പോലും വാനു വീഴാൻ ഭാഗ്യമില്ലാത്ത നമ്പരുകളിൽ ഒതുങ്ങിപ്പോയവർ. ഇവരുടെ മോഹങ്ങളും അഭിലാഷങ്ങളും എന്തൊക്കെയായിരുന്നു? ഇവരുടെ പരാജയത്തിന് ആരൊക്കെയാണ് ഉത്തരവാദികൾ?

റാങ്കുകാരുടെ സ്വപ്നങ്ങൾ നാമറിഞ്ഞു, ഇനിയിതാ തോറ്റവരുടെ സ്വപ്നങ്ങൾ.

പത്മജയുടെ ചെറുപ്പത്തിലേയുള്ള ആഗ്രഹമായിരുന്നു, ഡോക്ടറാവുക എന്നത്. സ്വപ്നങ്ങളിൽ സ്റ്റെതസ്ക്കോപ്പും സിറിഞ്ചും താലോലിച്ച് നടന്നിരുന്ന പെൺകുട്ടി. അവളുടെ മെല്ലിച്ച കൈവിരലുകൾ മാർക്ക് ലിസ്റ്റിന്റെ പേജ് മറിക്കുകയായിരുന്നു. എട്ട്, ഒമ്പത് ക്ലാസ്സുകളിലെ മാർക്കുകൾ. ക്ലാസ്സ് ആവറേജ്. മോശം പറയാൻപാറ്റാത്ത മാർക്കുകൾ. പക്ഷെ, പെട്ടെന്നോർത്തു. ഈ മാർക്കുകളുടെയൊന്നും അവകാശി യഥാർത്ഥത്തിൽ ഈ പെൺകുട്ടിയല്ലല്ലോ. 90 ശതമാനം, അല്ലെങ്കിൽ 95 ശതമാനം വിജയം ഒപ്പിക്കാൻ അവളുടെ ക്ലാസ് ടീച്ചർ നൽകിയ ഔദാര്യത്തിന്റെ പൂക്കൾ. ഇത്തവണത്തെ പബ്ലിക് പരീക്ഷയുടെ മാർക്ക് ചേർത്ത പേജ്. പത്മജ ഇനിയും ഡോക്ടറാകണമെന്നമോഹം ഉപേക്ഷിക്കണമെന്നില്ല. 0+0+2=. കൂട്ടുകാരികളുടെ നൊമ്പരപ്പെടുത്തുന്ന കുത്തുവാക്കുകൾ. പക്ഷേ, പത്മജയുടെ ചുണ്ടിലും മന്ദഹാസമായിരുന്നു. ഇനി അവൾക്ക് തിരഞ്ഞെടുക്കാനുള്ളത് തൊട്ടടുത്ത ഏതെങ്കിലുമൊരു ട്യൂട്ടോറിയലാണ്, അല്ലെങ്കിൽ മണിയറ.

റഷീദിന്റെ കഥ മറ്റൊരു സുന്ദരമായ ട്രാജഡിയാണ്. കറുത്തനിറം. പരുത്ത ശബ്ദം. ചുരുണ്ട ആകർഷണീയമായ മുടി. കഴിഞ്ഞ സ്കൂൾ യുവജനോത്സവത്തിൽ അയ്യപ്പപ്പണിക്കരുടെ 'രാത്രികൾ പകലുകൾ' ചൊല്ലി സമ്മാനം വാങ്ങിയ റഷീദ്. ജില്ലായുവജനോത്സവത്തിലും അവൻ പങ്കെടുത്തിരുന്നു. 'മരത്തവള' എന്ന നാടകത്തിൽ ചക്രവർത്തിയായി. ചക്രവർത്തി പരാജയമെന്തെന്നറിയാത്തവനാണ്. പക്ഷേ, റഷീദിന്റെ കാര്യത്തിൽ അതു് സംഭവിക്കുകതന്നെ ചെയ്തു. കുറ്റബോധം നിഴലിക്കുന്ന അവന്റെ മുഖത്ത് നോക്കിയപ്പോൾ എനിക്ക് ദുഃഖം തോന്നി. പരീക്ഷയ്ക്ക് രണ്ടാഴ്ച മുമ്പുവരെ എസ്. എസ്. എൽ. സി. വിദ്യാർത്ഥിയാണെന്ന ഗൗരവം അവനുണ്ടായിരുന്നില്ല. പക്ഷെ, പിന്നത്തെ രണ്ടാഴ്ച, റഷീദിനൊരു ജ്വരമായിരുന്നു. ഇരുപത്തിനാല് മണിക്കൂറിന് ദൈർഘ്യം കുറഞ്ഞു. പകലിന്റെ കത്തുന്ന ചൂടിലും, രാത്രിയുടെ ചീവീടിന്റെ കരച്ചിലിലും അവൻ ഗൗരവമായി പഠിച്ചു. പരീക്ഷാഹാളിൽനിന്ന് പുറത്തിറങ്ങുമ്പോഴെല്ലാം തികഞ്ഞ ആത്മവിശ്വാസമായിരുന്നു. ജയിച്ചതുതന്നെ.

''റഷീദ് കോപ്പിയടിക്കാൻ ശ്രമിച്ചിരുന്നോ?''—ഇല്ല, അവൻ പറഞ്ഞു, എനിക്കതാവുമായിരുന്നില്ല. ക്ലാസ്സുമുറിയിൽ പിൻബെഞ്ചിലിരുന്ന് വില്ലത്തരത്തിന് പുതിയ മാനങ്ങൾ കണ്ടെത്തിയ റഷീദിന് കോപ്പിയടിക്കാനാവാഞ്ഞത് ഒരു ശാപം തന്നെയായിരുന്നുവെന്ന് അവന്റെ കൂട്ടുകാർ പറയുന്നു. സതീഷും, സുരേഷ്ബാബുവും പാസ്സായി. തങ്ങളെന്താണെഴുതിയതെന്ന് പോലും ഒരുപക്ഷേ അവർക്കറിവുണ്ടാവില്ല.

ഒമ്പതാംക്ലാസ്സിൽ പഠിക്കുന്ന ജോഷ്ന, ഇപ്രാവശ്യം 100 ശതമാനം വിജയം നേടിയ ഒരു സ്വകാര്യസ്കൂൾ വിദ്യാർത്ഥിനിയാണ്, പത്രത്താളുകളിൽ അച്ചടിച്ചുവന്ന ഗ്രൂപ്പ് ഫോട്ടോ; ഹെഡ്മിസ്ട്രസ്സിന്റെ മുഖം. പക്ഷേ, ജോഷ്നയുടെ പ്രതികരണം മറിച്ചായിരുന്നു. അവൾ ചോദിച്ചു: നിങ്ങൾക്കറിയാമോ, എന്റെ ക്ലാസ്സിൽ നാലുതവണ തോറ്റ് മീശയും താടിയും മുളച്ച കുറേപ്പേരുണ്ട്. അവരൊക്കെ ഇത്തവണ എസ്. എസ്. എൽ.സി. ക്കു് എഴുതിയെങ്കിൽ ഒരുപക്ഷേ തോല്ക്കാൻ ഇടയാകുമായിരുന്നു.

എത്ര ലളിതമായ വിശദീകരണം.

നൂറുശതമാനം വിജയവും നൂറുശതമാനം ഫസ്റ്റ് ക്ലാസ്സുകളും കൊട്ടിഘോഷിക്കുന്നവർ ഈ കൊച്ചു പെൺകുട്ടി പറയുന്നതൊന്ന് ശ്രദ്ധിക്കുക. അതായിരുന്നില്ലേ, വാസ്തവം? പ്രവേശനപ്പരീക്ഷ നടത്തി, പാസ്സാകുമെന്ന് ഉറപ്പുള്ളവരെ മാത്രം വേർതിരിച്ചെടുത്ത് അവർക്ക് അഡ്മിഷൻ നല്കുക. പത്താംക്ലാസ്സിൽ ജയിക്കുമെന്ന് 100 ശതമാനം വിശ്വാസമില്ലാത്തവരെയെല്ലാം ഒമ്പതാംക്ലാസ്സിൽ വച്ചുതന്നെ തോല്പിക്കുക. ഇനി അഥവാ, പബ്ലിക് പരീക്ഷയുടെ തലേ ദിവസമാണ് അവർക്ക് ആ ബോധോദയം ഉണ്ടാകുന്നതെങ്കിൽ അത്തരം വിദ്യാർത്ഥികളെ പരീക്ഷക്കിരുത്താതിരിക്കുക...ഈ ബദ്ധപ്പാടുകളൊക്കെ എന്തിനാണെന്നോ? വെറും പൊങ്ങച്ചത്തിന്. നൂറുശതമാനം ഫസ്റ്റ്ക്ലാസ്സ്. നൂറുശതമാനം വിജയം. എന്നിട്ട് ഫോട്ടോഗ്രാഫർമാർക്കു മുമ്പിൽ വിജയികളായ കുട്ടികളോടൊപ്പം ഞെളിഞ്ഞുള്ള ആ ഇരുത്തമുണ്ടല്ലോ അതിന് കൊടുക്കണം ഒരവാർഡ്.

നൂറ് ശതമാനം വിദ്യാർത്ഥികളും തോൽവിയേറ്റുവാങ്ങിയ, നാട്ടിൻപുറത്തെ സർക്കാർ ഹൈസ്കൂളുകളിലെ അദ്ധ്യാപകരെക്കാൾ കഴിവിന്റെ കാര്യത്തിൽ ഒട്ടും മേലെയല്ല ഇവർ...ജോഷ്നയുടെ ചേച്ചി രോഷം കൊള്ളുകയായിരുന്നു.

കോഴിക്കോട്ട് ജില്ലയിൽ ഇനിയും വെളിച്ചമെത്തിച്ചേർന്നിട്ടില്ലാത്ത ഒരു ഗ്രാമമാണ് കാരാട്. വന്യമൃഗസംരക്ഷണകേന്ദ്രമെന്നും, യു. എസ്. കെ. (യുണൈറ്റഡ് സ്റ്റേറ്റ്സ് ഓഫ് കാരാട്) എന്നും സ്വന്തം ഗ്രാമത്തെ വിശേഷിപ്പിക്കുന്നു ആനന്ദൻ, അവന്റെ നാട്ടിലെ ഒരു സ്കൂളിന്റെയും അവിടത്തെ വിദ്യാർത്ഥ

കളുടെയും കഥ ആലങ്കാരികതകളോടും കൂടാതെ പറയുകയായിരുന്നു. രണ്ടരനാഴിക കിഴക്ക് മാറി വാഴയൂരിലാണ് സ്കൂൾ.

മുസ്ലീം ഭൂരിപക്ഷപ്രദേശമാണ്. പത്തിന് താഴെ പ്രായമുള്ള കുളിക്കാത്ത ഡസൻ കണക്കിന് മനുഷ്യക്കുട്ടികളും അരഡസനോളം ആടുകളും അസംഖ്യം കോഴികളും എല്ലാ വീട്ടിലും കാണും. രാവിലെ ആറുമണിക്ക് എഴുന്നേല്ക്കുന്ന കുട്ടികൾ യാതൊരുവിധ പ്രാഥമിക കൃത്യങ്ങളിലും മുഴുകാതെ സ്ലേറ്റും പുസ്തകവുമെടുത്ത് 'ഓത്തുപള്ളി'യിലേക്കോടുന്നു. ഒമ്പതരവരെ അവിടെ കൂട്ടിലടച്ച താറാവുകളെപ്പോലെ കൂട്ടത്തോടെ 'കരയുന്നു', പിന്നെ തിരിച്ച് വീടുകളിലേക്ക്. ഭക്ഷണം കഴിച്ചുകഴിയുമ്പോഴേക്കും പത്തര കഴിഞ്ഞിരിക്കും. സ്കൂൾ പാഠപുസ്തകങ്ങൾ ഈ സമയംവരെ അവൻ കണ്ടിരിക്കില്ല. കണ്ണിൽ കണ്ട പുസ്തകങ്ങളത്രയും വാരിയെടുത്ത് സ്കൂളിലേക്ക് പോകുകയായി. വഴിയിൽ കാണുന്ന അപ്പയോടും, കുറുന്തോട്ടിയോടും സല്ലപിച്ച്, കാണുന്ന പരലുകളെ മുഴുവൻ പിടിച്ച് സ്കൂളിലെത്തുമ്പോൾ സമയം പതിനൊന്നര. ഉച്ചവരെ പഠിപ്പിക്കുന്നതൊന്നും അവന്റെ തലയിൽ കയറുന്നില്ല. ഉച്ചയ്ക്ക് പാതി വേവിച്ച അമേരിക്കൻ ഉപ്പുമാവുണ്ട് ഭക്ഷിക്കാൻ. വൈകുന്നേരത്തോടെ വീട്ടിലെത്തുന്നു. പുസ്തകം വെളിച്ചമില്ലാത്ത ഏതെങ്കിലും മൂലയിലേക്ക് എറിയുന്നു. പിന്നെ ആടിനെ മേയ്ക്കൽ, ഷോപ്പിങ് എന്ന തെരുവുതെണ്ടൽ...തിരിച്ച് വീട്ടിലെത്തുമ്പോഴേക്കും ഏഴര കഴിഞ്ഞിരിക്കും. ഉറങ്ങുന്നതുവരെ ഭരണിപ്പാട്ടുപോലുള്ള കലാപ്രകടനങ്ങൾ. അവന്റെ ഒരു ദിവസം തീരുകയാണ്. കൊല്ലം തികയുമ്പോൾ നൂറിന്റെയും തൊണ്ണൂറിന്റെയും ശതമാനത്തിന്റെ തണലിൽപറ്റി ഇവൻ അടുത്ത ക്ലാസ്സിലെത്തുന്നു. വർഷം പത്തു കഴിയുമ്പോൾ എസ്. എസ്. എൽ. സി. പരീക്ഷയെഴുതുന്നു. ശേഷം എന്ത് സംഭവിക്കുന്നുവെന്ന് വിശേഷിച്ച് പറയേണ്ടതില്ലല്ലോ. ഇവനാണ് എന്റെ നാടിന്റെ അഭിമാനഭാജനം. വീട്ടുകാരുടെ ആശാകേന്ദ്രം. നാളത്തെ പ്രതീക്ഷ. നൂറുശതമാനം ഫസ്റ്റ്ക്ലാസ്സും വിജയവും കൊയ്തെടുക്കുന്ന സ്കൂൾ അധികൃതരോട് ഒരഭ്യർത്ഥന. ഇവരിൽ ചിലരെയെങ്കിലും നിങ്ങളുടെ സ്കൂളിൽ ചേർക്കാമോ? ഫസ്റ്റ്ക്ലാസ്സിലെങ്കിലും ഫസ്റ്റ് ചാൻസിൽത്തന്നെയെങ്കിലും ഒന്ന് പാസ്സാക്കിത്തരുമോ? — ആനന്ദൻ ചിരിക്കുകയായിരുന്നു. അവനതേ അറിയൂ. ചിരിക്കാൻ.

പ്രശ്നത്തിന്റെ കാതലായ ഭാഗത്തിലേക്ക് കടക്കാം. വർഷംതോറും സംഭവിച്ചുകൊണ്ടിരിക്കുന്ന ഈ പരാജയങ്ങളുടെയത്രയും ഉത്തരവാദികൾ ആരാണ്. സമൂഹം എന്നോ, വ്യവസ്ഥിതി എന്നോ ഉള്ള സ്ഥിരം വാചകക്കസർത്തിന്റെ തിരശ്ശീല തല്ക്കാലം നമുക്കൊന്ന് മാറ്റിവയ്ക്കാം. പ്രതിക്കൂട്ടിൽ ആരൊക്കെയാണ് നിരന്ന് നില്ക്കുന്നത്?

അദ്ധ്യാപകർ, രക്ഷാകർത്താക്കൾ, വിദ്യാഭ്യാസ ആസൂത്രകർ. പിന്നെയുമുണ്ടാരൊക്കെയോ. പഠിപ്പിക്കുന്ന വിഷയത്തിൽ യാതൊരു താല്പര്യവുമില്ലാത്ത അദ്ധ്യാപകന് കുട്ടികളെ തല്പരരാക്കാൻ സാധിക്കുന്നില്ല. ടെക്സ്റ്റ് ബുക്കിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ ക്ലാസ്സിൽ അതേപടി ഉരുവിട്ടുകൊടുക്കുകമാത്രമാണദ്ദേഹം ചെയ്യുന്നത്.

ഒരു പക്ഷേ, അദ്ധ്യാപകന് ആവോളം വിജ്ഞാനമുണ്ടായിരിക്കും. പക്ഷേ, അത് വിദ്യാർത്ഥികളെ പറഞ്ഞ് മനസ്സിലാക്കിക്കാൻ അദ്ദേഹത്തിനാവുന്നില്ല — ഇത്തവണ എസ്. എസ്. എൽ. സിക്ക് തോറ്റ വിനോദും സതീശും പ്രശ്നങ്ങളെ വിശകലനം ചെയ്യുകയായിരുന്നു.

തെളിവിനായി ഈ വർഷത്തെ വിജയശതമാനം തന്നെയെടുക്കാം. ആരിഫ പത്രം വിടർത്തി, വാചാലയായി.

പരീക്ഷയെഴുതിയ സ്വകാര്യ വിദ്യാർത്ഥികളിൽ 48.2 ശതമാനം വിജയിച്ചപ്പോൾ സ്കൂൾ വിദ്യാർത്ഥികൾ 33.3 ശതമാനം മാത്രമാണ് വിജയിച്ചത്. സ്കൂൾ അദ്ധ്യാപകരുടെ കഴിവുകേടിന്റെ തെളിവല്ലെ ഇത്? അവൾ ചോദിച്ചു.

അപ്പോൾ സ്വകാര്യ വിദ്യാർത്ഥികളോ?—

സ്വകാര്യ വിദ്യാർത്ഥികൾ ട്യൂട്ടോറിയലിനെ അഭയം പ്രാപിച്ചിരിക്കണം. അവർക്കറിയാം എങ്ങനെ പഠിപ്പിക്കണമെന്ന്. ട്രെയിനിങ്ങും ഉന്നത മാർക്കും ഉണ്ടായിട്ടെന്താ കാര്യം?

ഇത്തവണ വിജയിച്ച 90 ശതമാനത്തിലേറെ വിദ്യാർത്ഥികളും ഫസ്റ്റ്ക്ലാസ്സ് ജേതാക്കളും പ്രൈവററായി ട്യൂഷനുകൂടി പോയവരുമായിരുന്നു എന്നാണ് ഈ കുട്ടികളുടെ അഭിപ്രായം.

പ്രത്യേകം ട്യൂഷന് പോകാൻ സാധിക്കാതെ വെറും സ്കൂളിനെ മാത്രം ആശ്രയിച്ച് പഠിച്ച ഞങ്ങളെപ്പോലുള്ളവരാണ് തോറ്റവരിൽ ഏറിയ പങ്കും. അതായത് മാസാമാസം മൂപ്പതോ നാല്പതോ രൂപ പൊലിക്കാൻ കഴിയാത്ത ഹതഭാഗ്യർ... ആരിഫ എന്ന പെൺകുട്ടി പറഞ്ഞു നിറുത്തി.

പഠിക്കുന്ന വിഷയത്തിന് പ്രായോഗിക തലത്തിൽ യാതൊരു പ്രസക്തിയും കാണാൻ പറ്റുന്നില്ല. തൊഴിലാണെങ്കിൽ കിട്ടാനും പോകുന്നില്ല. പിന്നെങ്ങനെയാ പഠിക്കാൻ തോന്നുക? സർട്ടിഫിക്കറ്റും കൈയിൽപിടിച്ച് ചേട്ടന്മാരും ചേച്ചിമാരും, ആധുനിക ചിന്തകളുടെ ഭാരവും, ദാർശനിക ദുഃഖവും പേറി നടക്കുമ്പോൾ, വിദ്യാഭ്യാസം കൊണ്ട് യാതൊരു നേട്ടവുമില്ലെന്നും ഇവരിൽ ചിലർക്ക് തോന്നിത്തുടങ്ങിയിരിക്കുന്നു.

പരാജയത്തിനുത്തരവാദി രക്ഷിതാവ് കൂടിയാണ്. ഇവർ സ്വന്തം കുട്ടികളെപ്പറ്റി തെറ്റായ ധാരണകൾ വച്ചുപുലർത്തുന്നവരാണ്. പത്രമാഫീസിൽ റിസൽട്ടറിയാൻ തലേദിവസമെത്തിയ രക്ഷിതാവ് നമ്പർ നീട്ടിക്കൊണ്ട് പറഞ്ഞു: ''സാറെ, ഫസ്റ്റ്ക്ലാസ്സ് ഉണ്ടോ എന്ന് പ്രത്യേകിച്ച് നോക്കണേ.'' നക്ഷത്രത്തിന് വേണ്ടി പരതിയപ്പോൾ മനസ്സിലായി ആ കുട്ടി തോററിരുന്നു. ഇതാണ് ഒരു സാമ്പിൾ രക്ഷിതാവിന്റെ ചിത്രം.

കുട്ടി വൈകുന്നേരം മുതൽ കണ്ണെടുക്കാതെ വായിച്ചുകൊണ്ടിരിക്കുന്നത് പാഠപുസ്തകമാണോ, അതല്ല മറെറന്തെങ്കിലും പുസ്തകങ്ങളാണോ എന്ന് ഇവർ ശ്രദ്ധിക്കാറില്ല. പിന്നെ അടുക്കള വാരികകളിലെ 'മനശ്ശാസ്ത്രജ്ഞനോട് ചോദിക്കുക' എന്ന പംക്തി മുടക്കം കൂടാതെ വായിക്കുന്ന ഇവർ കുട്ടികളെ തല്ലാറില്ല. ചീത്ത പറയാറില്ല. ഉപദേശിക്കാൻ സമയമില്ലാത്തതുകൊണ്ട് അതും ചെയ്യാറില്ല. സാമാന്യം വിസ്തൃതമായ സിലബസ്സാണെന്നും, ശരാശരി ബുദ്ധിനിലവാരമുള്ള കുട്ടിക്കുപോലും മണിക്കൂറുകളോളം വായിക്കാനുണ്ടായിരിക്കുമെന്നും ഇവർ മനസ്സിലാക്കാറില്ല. അല്പം വായിക്കുമ്പോഴേക്കുതന്നെ, തന്റെ മകൻ അല്ലെങ്കിൽ മകൾ എല്ലാം പഠിച്ചുകഴിഞ്ഞിരിക്കും എന്ന വിചാരമാണിവർക്ക്. ശരിയല്ലേ? ഞാനവരോട് ചോദിച്ചു. എല്ലാവരും ഒരുമിച്ച് തലകുലുക്കി. ''നല്ല തല്ല് കിട്ടിയിരുന്നെങ്കിൽ ഞാനൊക്കെ നന്നായിപ്പോയേനെ.''—അജീഷ് പറഞ്ഞു.

വിജയശതമാനം എങ്ങനെ ഉയർത്താം എന്നതിനെക്കുറിച്ച് വിജയികൾ പറഞ്ഞ അഭിപ്രായങ്ങൾ നിങ്ങൾ കേട്ടുകാണും. എങ്കിലിതാ, എങ്ങനെ തോൽവി കുറയ്ക്കാം എന്നതിനെപ്പററി തോററവർ തന്നെ പറയുന്നു.

ആൾപ്രമോഷൻ നിറുത്തണം എന്ന അഭിപ്രായം ഇവർക്കില്ലതന്നെ. കാരണം ഒരു ക്ലാസ്സിലും ഒരു വിദ്യാർത്ഥിയും തോല്ക്കുന്നത് ഇവർക്ക് സഹിക്കില്ല. പിന്നെന്തൊക്കെയാണ് നിർദ്ദേശങ്ങളെന്നോ?

ബി. എഡ്. കോഴ്സിന് പ്രവേശനം നൽകുമ്പോൾ മാർക്ക് മാത്രം നോക്കിയാൽ പോരാ. അദ്ധ്യാപനത്തിൽ ഒരാൾക്കുള്ള കഴിവുകൂടി പരിശോധിക്കുകയും അതിന് പ്രത്യേക പരിഗണന നൽകുകയുംവേണം. ഈ കോഴ്സിന്റെ പ്രവേശനത്തിനും അദ്ധ്യാപക ജോലിക്കും ഇപ്പോൾ നൽകിവരുന്ന എല്ലാവിധ സംവരണങ്ങളും നിറുത്തലാക്കണം.

വിദ്യാർത്ഥിരാഷ്ട്രീയം നിരോധിക്കണം. രാഷ്ട്രീയത്തിൽ പ്രവേശിക്കുന്ന വിദ്യാർത്ഥികൾക്ക് ചാട്ടവാറടിയും അതിന്നവരെ പ്രേരിപ്പിക്കുന്ന രാഷ്ട്രീയനേതാവിന് മിനിമം വധശിക്ഷയും നല്കണം.

സ്കൂളിന്നടുത്ത് സിനിമാ തിയേററുകൾ നടത്താതിരിക്കുക. സ്കൂൾലൈബ്രറികളിൽനിന്ന് ഡിററക്ടീവ് നോവലുകളും പൈങ്കിളിക്കഥകളും എടുത്തുമാററി പകരം പ്രയോജനകരങ്ങളായ എന്തെങ്കിലും പുസ്തകങ്ങൾകൊണ്ട് നിറയ്ക്കുക. ഇനി, ഇതൊന്നും ചെയ്യാനാവുന്നില്ലെങ്കിൽ ഓരോ വിദ്യാർത്ഥിക്കും പ്രൈവററ് ട്യൂഷന് പോകാൻ സർക്കാർ സഹായധനം നല്കുക. വായ്പയായി നല്കിയാലും മതി.



എം. ഹരികുമാർ

# പാവം ഗലീലിയോ

''നിങ്ങൾ ഒരു കല്ലെടുത്ത് മേല്പോട്ടെറിയുക. അതു തിരിച്ചുവന്നു വീഴുന്നത് നിങ്ങളുടെ കാൽച്ചുവട്ടിൽത്തന്നെയാവും. ഭൂമി കറങ്ങുകയാണെങ്കിൽ അപ്രകാരം സംഭവിക്കുകയില്ലല്ലോ.

ഒരേ വലിപ്പത്തിലുള്ള ഒരു ഇരുമ്പുപന്തും കോർക്കുപന്തും ഒരേ ഉയരത്തിൽ നിന്ന് ഒരുമിച്ച് കീഴ്പോട്ടിടുക. ഇരുമ്പു പന്ത് ആദ്യവും പിന്നീട് കോർക്കുപന്തും ഭൂമിയെ ഒരേ ബിന്ദുവിൽ സ്പർശിക്കുന്നു. ഭൂമി ഭ്രമണം ചെയ്യുകയാണെങ്കിൽ രണ്ടു പന്തുകളും ഒരേ ബിന്ദുവിൽ പതിക്കുന്നത് അസാദ്ധ്യമാണ്.

മുൻപറഞ്ഞ ശാസ്ത്രസത്യങ്ങളേയും വേദപുസ്തകങ്ങളേയും ആധാരമാക്കി ഭൂമി ഭ്രമണം ചെയ്യുന്നില്ലെന്ന് നിഷ്പ്രയാസം തെളിയിക്കാം.''

മുകളിൽ എഴുതിയതൊക്കെ വിഡ്ഢിത്തമാണെന്ന് എനിക്കും നിങ്ങൾക്കുമെല്ലാം നിശ്ചയമുണ്ട്. കാര്യം ശാസ്ത്രമായതുകൊണ്ടല്ലേ നാം അപ്രകാരമൊരു വിധിയെഴുത്തിനു ധൈര്യപ്പെടുന്നത്? മറിച്ച് സാഹിത്യത്തിലാണെങ്കിലോ? ഇതുപോലൊരു വാദത്തിനു അനുകൂലപക്ഷക്കാരും എതിർചേരിക്കാരും എന്തിന്, നേട്ടമെവിടെ എന്നറിയട്ടെ എന്നു കാത്ത് വേലിപ്പുറത്തിരിക്കുന്നവർവരെയുണ്ടാവും. ശങ്കരക്കുറുപ്പ് കവിയേയല്ലെന്ന് ഒരു പണ്ഡിതനും ആ പണ്ഡിതൻ അക്ഷരവൈരിയാണെന്ന് മറെറാരു മാന്യനും പറയുന്നത് ഈ ഭൂമിഭ്രമണന്യായമനുസരിച്ചല്ലേ?

പ്രപഞ്ചത്തിന്റെ നായകൻ സൂര്യനാണെന്നും ഭൂമി സൂര്യനെ ചുററുന്നു എന്നും ആദ്യം പറഞ്ഞത് കോപ്പർനിക്കസാണല്ലോ. (അദ്ദേഹം പോളണ്ടുകാരനായിരുന്നു. ആ വാക്കുകൾക്ക് അന്നത്തെ ഭൂരിപക്ഷം ഒരു പോളിഷ് ഫലിതത്തിന്റെ വിലയേ നൽകിക്കാണുകയുള്ളൂ. ഒരു പക്ഷേ, ഇതായിരുന്നിരിക്കാം പ്രശസ്തമായിത്തീർന്ന ആദ്യത്തെ പോളിഷ് ഫലിതം.)

കോപ്പർനിക്കസിന്റെ സിദ്ധാന്തം ശരിയാണെന്ന ഗലീലിയോയുടെ നിഗമനം അക്കാലത്തെ ശക്തനായ ഒരു നിരൂപകനിലുണ്ടാക്കിയ പ്രതികരണമാണ് ഈ ലേഖനത്തിന്റെ ആദ്യഭാഗത്തു പ്രസ്താവിച്ച ശാസ്ത്രതെളിവുകൾ. കോപ്പർനിക്കസ് പരോക്ഷമായി നമുക്ക് ഒരു സംഭാവനകൂടിനല്കി. റവല്യൂഷൻ എന്ന വാക്ക്. തന്റെ സിദ്ധാന്തങ്ങൾ അദ്ദേഹം ദി റവല്യൂഷൻ ഓഫ് ദി ഹെവൻലി ഓർബ്സ് എന്ന പുസ്തകത്തിലൂടെ പ്രസിദ്ധം ചെയ്തു. അദ്ദേഹത്തിന്റെ തിയറിയുടെ മഹത്വമാണ് റവല്യൂഷന് പുതിയ അർത്ഥങ്ങൾ നൽകിയത്. പില്ക്കാലത്ത് ആ വാക്കിന് മൂല്യശോഷണം സംഭവിച്ചതിന് അദ്ദേഹം ഉത്തരവാദിയല്ല.

ആധുനിക മാനദണ്ഡങ്ങൾ ഉപയോഗിച്ചാൽ ഒരർത്ഥത്തിൽ ഗലീലിയോ ആണ് ആദ്യത്തെ ശാസ്ത്രകാരൻ എന്നുപറയാം. ഒരു ഉപകരണത്തിന്റെ ആവശ്യം മനസ്സിലാക്കി അതു വികസിപ്പിച്ചെടുക്കുക, പിന്നീട് പരീക്ഷണങ്ങളിലൂടെ അതിന്റെ ശക്തി തെളിയിക്കുക ഒടുവിൽ പരീക്ഷണ ഫലങ്ങൾ മററുള്ളവരുടെ പഠനത്തിനും വിമർശനത്തിനുമായി പ്രസിദ്ധം ചെയ്യുക എന്നീ ക്രമാനുഗതമായ പടവുകളിലൂടെയാണ് അദ്ദേഹത്തിന്റെ ടെലിസ്കോപ്പ് പുറത്തുവന്നത്.

നവോത്ഥാനവും കൗണ്ടർ നവോത്ഥാനവും കഴിഞ്ഞ് കത്തോലിക്കരും പ്രോട്ടസ്റ്റൻറുകാരും ലോകചരിത്രത്തിലെ ആദ്യത്തെ ശീതസമരത്തിലേർപ്പെട്ട നാളുകൾ. രണ്ടുകൂട്ടർക്കും ഒരു കാര്യത്തിൽ അഭിപ്രായൈക്യമുണ്ടായിരുന്നു. അവരോട് യോജിക്കാനാവാത്തവരെല്ലാം അവിശ്വാസികൾ.

ടെലസ്കോപ്പുപയോഗിച്ച് ഗലീലിയോ നടത്തിയ പരീക്ഷണഫലങ്ങൾ ദി സ്റ്റാറി മെസ്സഞ്ചർ (ലാററിനിൽ Sidereus Nuncias) എന്ന പുസ്തകത്തിലൂടെ പുറത്തുവന്നു. അദ്ദേഹത്തിന്റെ നിഗമനങ്ങളെല്ലാം കോപ്പർനിക്കസ് സിദ്ധാന്തം ശരിയാണെന്നു തെളിയിക്കുന്നവയായിരുന്നു. വിശ്വാസികൾ വെകിളിപിടിച്ചു. ഗലീലിയോ അരിസ്റ്റോട്ടിലിയൻ ഭൗതികശാസ്ത്രത്തെ പിച്ചിച്ചീന്തിയതും അദ്ദേഹത്തിന് ഒട്ടേറെ ശത്രുക്കളെ സൃഷ്ടിച്ചു. ഇന്ദുലേഖയ്ക്കുപ്പുറം നോവലോ എന്ന മട്ടിലായി പ്രതികരണം.

1616–ഫെബ്രുവരി 24–ാം തീയതി ഫ്ളോറൻസിലെ ഇൻക്വിസിഷൻ ഗലീലിയോയുടെ രണ്ടു പരാമർശങ്ങളെ 'സെൻസർ' ചെയ്തു.

ഒന്ന്: സൂര്യൻ ഭൂമിയുടെ കേന്ദ്രവും നിശ്ചലവുമാണ്.

വിധി: ഈ അഭിപ്രായം വിഡ്ഢിത്തവും ദൈവവിരോധവുമാണ്. മാത്രമല്ല, അത് വിശുദ്ധപുസ്തകങ്ങളിലെ ആശയങ്ങൾക്ക് നിരക്കാത്തതുമാണ്.

രണ്ട്: ഭൂമി പ്രപഞ്ചത്തിന്റെ കേന്ദ്രമല്ല; അതു നിശ്ചലവുമല്ല. അത് സ്വയം തിരിയുകയും സൂര്യനെ ചുററുകയും ചെയ്യുന്നു.

വിധി: ഇത് മതവിശ്വാസത്തിനു നിരക്കാത്തതാണ്. തത്വശാസ്ത്രപരമായും ഈ അഭിപ്രായം നിന്ദിക്കപ്പെടേണ്ടതാണ്.

തുടർന്ന് ഗലീലിയോയെ വിളിച്ച് കർദ്ദിനാൾ ബെല്ലാർമിൻ താക്കീതു നല്കി.

വത്തിക്കാനിൽത്തന്നെ ഒരു വിഭാഗം ഗലീലിയോയോട് അനുകമ്പയുള്ളവരായിരുന്നു; അദ്ദേഹത്തിന്റെ സുഹൃത്തായ കർദ്ദിനാൾ ബാർബെറിനി (പിന്നീട് പോപ്പ് അർബൻ ഏഴാമൻ) ഉൾപ്പെടെ. ദൈവവിശ്വാസവും പ്രപഞ്ചരഹസ്യങ്ങളെക്കുറിച്ചുള്ള ശാസ്ത്രാന്വേഷണവും കൂട്ടിക്കുഴയ്ക്കരുതെന്നായിരുന്നു അവരുടെ മതം.

ഇൻക്വിസിഷന്റെ ശാസനയുടെ സ്വഭാവം ഗലീലിയോ തെററായിധരിച്ചുഎന്നു വേണം കരുതുവാൻ. കോപ്പർനിക്കസിന്റെ സിദ്ധാന്തംതെളിയിക്കപ്പെട്ട ഒരു ശാസ്ത്രസത്യമായി അംഗീകരിക്കരുത്. അതേസമയം അഭിപ്രായമെന്നനിലയിൽ അക്കാര്യം ചർച്ചചെയ്യാം എന്നാവാം അദ്ദേഹം മനസ്സിലാക്കിയത്.

തന്റെ ആശയങ്ങൾ പ്രചരിപ്പിക്കാൻ അനുയോജ്യമായ ഒരു കാലാവസ്ഥ ഉണ്ടാവുമെന്നുതന്നെ അദ്ദേഹം കരുതി. തന്റെ സ്നേഹിതൻ ബാർബെറിനി പോപ്പായപ്പോൾ (അർബൻ-VII) തനിക്ക് അനുകൂലമായ തീരുമാനങ്ങൾ അദ്ദേഹം പ്രതീക്ഷിച്ചു.

ശുദ്ധാപ്പി വിശ്വാസക്കാരനായ ഗലീലിയോ 1632-ൽ തന്റെ ഡയലോഗ് ഓൺ ദ ഗ്രേററ് വേൾഡ് സിസ്റ്റംസ് എന്ന പുസ്തകം ഫ്ളോറൻസിൽവച്ച് പ്രസിദ്ധം ചെയ്തു. ഇത്തവണ വിശ്വാസികൾ പ്രതിഷേധിച്ചപ്പോൾ പോപ്പിന്റെ ക്ഷമയും നശിച്ചു. പുസ്തകത്തിന്റെ പ്രതികൾ മുഴുവൻ പിടിച്ചെടുക്കാൻ റോമിൽനിന്നു കല്പന പുറപ്പെട്ടു.

പോപ്പ് ഇൻക്വിസിഷന്റെ മുന്നിൽ വിചാരണയ്ക്കു ഹാജരാകുവാൻ ഗലീലിയോവിനോട് കല്പിച്ചു. പത്തുകർദ്ദിനാൾമാരടങ്ങിയ ജൂറി അദ്ദേഹം കുററക്കാരനെന്നു വിധിച്ചു. ടോർച്ചർ ചേമ്പറിലെ മർദ്ദനോപകരണങ്ങൾ അദ്ദേഹത്തെ കാണിക്കുക എന്ന ഒരു സിംബോളിക്ക് ശിക്ഷയാണ് അവർ നൽകിയത്.

(ശേഷം 39–ാം പേജിൽ)



ലേഖകൻ, എം. ആർ. നാരായണൻ, ജങ്കൾ സന്താൾ



കെ. പാന്ഥർ

# സന്താളുമായി മുഖാമുഖം

നക്സൽബാരി വിപ്ലവം ആരംഭിച്ച ദിവസം ആദിവാസികളുടെ അമ്പുകൾക്കുമുമ്പിൽ പൊലീസുകാർ തോക്കുകളുമായി തോറേറാടിയ കഥ—ജങ്കൾസന്താളിന്റെ ആത്മകഥയും.

**അ**ന്ന് പ്രഭാതത്തിൽ ഞങ്ങൾ വീണ്ടും ഹതിഗിഷയിൽ എത്തി. റോഡരികിലുള്ള കൊച്ചു ചായപ്പീടികയുടെ മുമ്പിൽ ജങ്കളിനെ കാത്തുനില്ക്കുകയാണ്. കൂടെ ഇന്ത്യൻ ഓയിൽ കമ്പനിയിലെ എം. ആർ. നാരായണനെ നിർബ്ബന്ധിച്ചു ലീവെടുപ്പിച്ചു കൂട്ടിയിട്ടുമുണ്ട്. സന്താളിനെ ശരിക്കും അഭിമുഖീകരിക്കാനുള്ള തയ്യാറെടുപ്പോടെയാണ് വരവും. പക്ഷേ, ജങ്കൾസന്താളിനെ കാണാനില്ല.

## പുഞ്ചിരിയും ആംഗ്യവും അഹിന്ദിയും

തലേദിവസം, നക്സൽബാരി വിപ്ലവകാലത്ത് വിമോചിതമേഖല (മുക്താഞ്ചൽ) യായി പ്രഖ്യാപിക്കപ്പെട്ടിരുന്ന ബുരാഗഞ്ച് സന്ദർശിക്കാൻ ഖരിബാരിക്കുള്ള ബസ്സിൽ യാത്രചെയ്യുമ്പോൾ ഇടയ്ക്കുവിടെയോവച്ച് ജങ്കൾ കയറിപ്പററുന്നതുകണ്ടു. നോട്ടം എന്റെ നേർക്കുപതിഞ്ഞനിമിഷംതന്നെ ആ മുഖത്ത് മുജ്ജന്മം മുതൽക്കേ പരിചയത്തിലുള്ള ഒരു ഉററസുഹൃത്തിനെ അവിചാരിതമായി കണ്ടുമുട്ടിയതിലുള്ള ആഹ്ലാദംപ്രകടിപ്പിക്കുന്ന ഒരു പുഞ്ചിരി വിരിഞ്ഞു. ദ്വിഭാഷി നാരായണൻ അപ്പോൾ അടുത്തില്ലാതിരുന്നതുമൂലം ഞങ്ങൾ രണ്ടുപേരും തമ്മിൽ സംസാരിച്ചുതുടങ്ങിയിട്ടില്ലാത്ത കാമുകീകാമുകന്മാരെപ്പോലെ പുഞ്ചിരിച്ചുകൊണ്ടേയിരുന്നു. ഒരു പുഞ്ചിരിയുടെ ആയുസ്സ് ഒരു മിനിട്ടിലേറെ വലിച്ചുനീട്ടാനാവില്ലല്ലോ. പുഞ്ചിരിഭാഷയ്ക്കു പകരം പിന്നെ അല്പം ആംഗ്യഭാഷ പ്രയോഗിച്ച് ഞാൻ ബുരാഗഞ്ചിലേക്കു പോവുന്നുവെന്ന് അറിയിച്ചു. ജങ്കൾ ബംഗാളിയിൽ പറഞ്ഞ മറുപടിയിൽ നക്സൽബാരി എന്ന പദമുള്ളതുമൂലം അദ്ദേഹം തൊട്ടടുത്ത നക്സൽബാരിയിൽ ഇറങ്ങാൻ പോവുന്നു എന്നു മനസ്സിലാക്കി. അപ്പോൾ നക്സൽബാരിയിൽ ഇറങ്ങുന്നതിനു മുമ്പെ നാളെ രാവിലെ ഹതിഗിഷയിൽ വച്ച് നമുക്കു കണ്ടുമുട്ടണം എന്ന് അറിയിക്കേണ്ടിയിരിക്കുന്നു. ആരുണ്ട് സഹായിക്കാൻ? പണ്ടെപ്പോഴോ എന്റെ തലച്ചോറിൽ വിതറപ്പെട്ട അല്പം ഹിന്ദിവാക്കുകളുണ്ടെന്ന് ഓർമ്മവന്നു. ഹിന്ദിപ്രചരണം സ്വാതന്ത്ര്യസമരത്തിന്റെ ഭാഗമായി കണക്കാക്കപ്പെട്ടിരുന്ന ആ പഴയ കാലത്ത് സ്വാതന്ത്ര്യസമരഭടനും അന്നത്തെ അദ്ധ്യാപകനുമായിരുന്ന ഒരാത്മസുഹൃത്ത് ഞാനാവശ്യപ്പെടാതെതന്നെ നിർബ്ബന്ധപൂർവ്വം എന്റെ തലച്ചോറിൽ വാരിവിതറിയ ഹിന്ദിവാക്കുകൾ! വന്ദ്യഗുരുവിനെ (കുഞ്ഞമ്പു മാസ്റ്റർ, പെരുർ സേവാസദനം) മനസാ വന്ദിച്ചു. പിൽക്കാലത്ത് ഒരിക്കലും ഉപയോഗിക്കാതിട്ടതുമൂലം തുരുമ്പിച്ചുപോയ . ആ വാക്കുകൾ മനസ്സിൽ ഒന്നു നിരത്തിവച്ചു നോക്കി—ജങ്കൾ എഴുന്നേററ് ഇറങ്ങാൻ പോവുന്നു എന്നു കണ്ടപ്പോൾ പിന്നെ സംശയിച്ചില്ല, പ്രയോഗിച്ചു പെട്ടെന്നു ഫലം കണ്ടു, തീർച്ചയായും നാളെ രാവിലെ കാണാം എന്ന ഭാവത്തിൽ അദ്ദേഹം തലയാട്ടിയതിനുശേഷമാണ് ഇറങ്ങിപ്പോയത്.

എന്നിട്ടും ഇപ്പോൾ ജങ്കളിനെ കാണുന്നില്ലല്ലോ, പിഴച്ചോ?

## വിപ്ലവം ആരംഭിച്ച കഥ

ഞങ്ങളുടെ വിഷമം മനസ്സിലാക്കിയ ചായക്കടക്കാരൻ നാരായണനോടു പറഞ്ഞു: ''നക്സൽബാരി വിപ്ലവം ആദിവാസികൾ ആരംഭിച്ചത് രണ്ടു സബ് ഇൻസ്പെക്ടർമാരെ നടുവയലിൽ അമ്പെയ്തു വീഴ്ത്തിക്കൊണ്ടായിരുന്നല്ലോ! ജങ്കൾ സന്താളിന്റെ കീഴിൽ ബരാജ്ഹരിഞ്ചോട്ടിൽ അന്നത്തെ സമരം നയിച്ച പടനായകൻ ഫണി മാസ്റ്ററായിരുന്നു. അയാൾ അടുത്തുതന്നെ താമസിക്കുന്നു. വരുത്താം.''

മിനിട്ടുകൾക്കുള്ളിൽ ഫണിമാസ്റ്റർ എത്തി. ഒരു കെല്പൻ—സന്താളിന്റെ അസിസ്റ്റൻറാവാൻ പററിയ ആൾ തന്നെ. ഇപ്പോൾ 58 വയസ്സ് പ്രായം. 1962-ൽ ചീനയുദ്ധം ആരംഭിച്ചകാലം മുതൽ പലപ്പോഴായി ജയിലിൽകിടന്നു. അദ്ധ്യാപകനായിരുന്നു, പക്ഷേ 1967-ൽ സജീവമായി സമരത്തിൽ പങ്കെടുത്തപ്പോൾ ജോലി നഷ്ടപ്പെട്ടു. പില്ക്കാലത്ത് ഭീകരപ്രസ്ഥാനങ്ങളിൽ നിന്നെല്ലാം തടിയൂരി, ഇപ്പോൾ ശാന്തജീവിതം നയിച്ചുവരികയാണ്.



ഫണി മാസ്റ്റർ.

ഫണിമാസ്റ്റർ പറഞ്ഞ കഥ ഇതാണ്.

ഇവിടത്തെ ഭൂരഹിതരും പങ്കുകൃഷിക്കാരും അടിയാരുമായ ദരിദ്രകർഷകരുടെ ദയനീയസ്ഥിതിയിൽ ആത്മാർത്ഥമായ സഹാനുഭൂതിയുണ്ടായിരുന്ന - ഒരു ജൂനിയർ ലാൻഡ് റിഫോംസ് ഓഫീസറുടെ കൈയിൽനിന്നു രഹസ്യമായി, രണ്ടായിരത്തോളം ഏക്കർ വരുന്ന മിച്ചഭൂമിയുടെയും മററുള്ളവർക്കു പതിച്ചുകൊടുക്കേണ്ട തരിശുഭൂമികളുടെയും ഒരു ലിസ്റ്റ് അവർ ആദ്യം സമ്പാദിക്കുകയുണ്ടായി. വെറുതെ കാത്തിരുന്നാൽ ഈ ഭൂമിയൊന്നും നിയമാനുസാരം തങ്ങൾക്കു ലഭിക്കാൻപോവുന്നില്ലെന്ന് അവർ മനസ്സിലാക്കി. കനുസന്യാലിന്റെ നേതൃത്വത്തിൽ നാടിന്റെ നാനാഭാഗങ്ങളിൽ ചർച്ചകൾ നടക്കുകയും, ഇത്തരം ഭൂമികളെല്ലാം ബലാൽ കൈവശപ്പെടുത്തി കൃഷിയാരംഭിക്കാൻ തീരുമാനം എടുക്കുകയും ചെയ്തു. കർഷകസമിതികളുടെ നേതൃത്വത്തിൽ സംഘടിതമായ ഭൂമി കൈയേററം എല്ലാഭാഗങ്ങളിലും നടന്നു. ഭൂമി ജോത്തിദാർമാർ കൈവശം വയ്ക്കുന്നതാണെന്ന് അവകാശപ്പെടുന്നുവെങ്കിൽ, അതു തെളിയിക്കാൻ ജോത്തിദാർമാർക്ക് ഒരാഴ്ച സമയം അനുവദിക്കുന്നതായി പ്രഖ്യാപിക്കുകയും ചെയ്തിരുന്നു. ഒരു പക്ഷേ ആത്മരക്ഷയ്ക്കുവേണ്ടിയാവണം, ചെറുകിട കൃഷിക്കാരും ഈ പ്രസ്ഥാനവുമായി സഹകരിക്കുകയാണുണ്ടായത്. ഭൂമി കൈയേറി കൈവശപ്പെടുത്തി കൃഷി നടത്തുക മാത്രമല്ല, കരിഞ്ചന്തയിൽ വിൽക്കാനായി ജോത്തിദാർമാർ കലവറകളിൽ ശേഖരിച്ചുവച്ച നെല്ല്, ബലാൽക്കാരമായി പിടിച്ചെടുക്കുകയും പട്ടിണികിടക്കുന്ന പാവങ്ങൾക്കു വിതരണം നടത്തുകയും ചെയ്തിരുന്നു. . അങ്ങനെ ഒരാഴ്ചക്കാലം ഒരു ഭാഗത്ത് സംഘടിത കൃഷിപ്രവർത്തനങ്ങളും മറുഭാഗത്ത് കൈയേററങ്ങളെപ്പററിയും ആക്രമണങ്ങളെപ്പററിയുമുള്ള അതിശയോക്തികലർന്ന പ്രചരണങ്ങളും നടന്നു. അങ്ങനെ കനുസന്യാലും ജങ്കൾസന്താളുമടക്കമുള്ള നൂറുകണക്കിന് കൈയേററക്കാരെ അറസ്ററു ചെയ്യാൻ വാറണ്ടുകളുമായി പൊലീസ് രംഗത്തെത്തിക്കഴിഞ്ഞു.

1967 മെയ് 22-ാം തീയതി അർദ്ധരാത്രി നേരത്ത് കള്ളന്മാരെപ്പോലെ രഘുറാം ജോട്ടിലെത്തിയ പൊലീസുകാർ 22 കൈയേററക്കാരെ—ആണുങ്ങളെയും പെണ്ണുങ്ങളെയും, അറസ്ററുചെയ്തു കൊണ്ടുപോയെന്നു പെട്ടെന്നുണർന്നു കഴിഞ്ഞവരെല്ലാം മനസ്സിലാക്കി. അവർ വീണ്ടും വരും, ബാക്കിയുള്ളവരെ അറസ്ററുചെയ്യാൻ എന്ന കാര്യം ഉറപ്പിക്കാം. ഇനി എന്തു ചെയ്യണം?

## അമ്പും വില്ലും ഒരുങ്ങുന്നു

23-ാം തീയതി ഈ ഭാഗത്തുള്ളവരെല്ലാം ബരാജ് ഹരിഞ്ചോട്ടിൽ കൂടിച്ചേർന്ന്, കനുസന്യാലിന്റെ അദ്ധ്യക്ഷതയിൽ ജങ്കൾ സന്താളിന്റെ സാന്നിദ്ധ്യത്തിൽ രാത്രി രണ്ടുമണിവരെ ചൂടുപിടിച്ച ചർച്ചകൾ നടന്നു. പൊലീസിനെ എതിർക്കാൻ തീരുമാനിക്കുക മാത്രമല്ല, പരിപാടികൾ ആവിഷ്കരിക്കുകയും ശരിക്കും നടപ്പിൽ വരുത്തുകയുംചെയ്തു. ആദിവാസികളുടെ അമ്പുകളും വില്ലുകളുമായി പൊലീസുകാരെ എതിർക്കുകതന്നെ—തോക്കുകൾ വേണ്ട, അവരവരുടെ കുടിലുകളിൽ കിട്ടാവുന്ന നാടൻ ആയുധങ്ങളെല്ലാം ശേഖരിച്ചുകൊണ്ട്, പാതിരാക്കള്ളന്മാരെപ്പോലെ അവർ വരുന്നതിനുമുമ്പെ എത്തിച്ചേരണം.

ഓരോ ജോട്ടിനുമായി പ്രത്യേകം പ്രത്യേകം പടയണി രൂപീകരിച്ചു. ബരാജ്ഹരിഞ്ചോട്ടിലെ പടയണിയുടെ അഞ്ഞൂറോളം സന്താള വില്ലാളികളുടെ നായകനായിരുന്നു ഫണി മാസ്റ്റർ. രണ്ടായിരത്തോളം സന്താൾ വിപ്ലവ കമാൻഡറായ ജങ്കൾ സന്താളിന്റെ കുടിലിനുമുമ്പിലുള്ള വയലിൽ റിസർവ്വ് പടയായികാത്തിരുന്നു. അവരെല്ലാം പൊലീസ് മൃഗങ്ങളുടെ വരവിനുവേണ്ടി അക്ഷമരായികാത്തുനില്ക്കുകയായിരുന്നു. പക്ഷെ പുലരുവോളം കാത്തുനിന്നിട്ടും അതിഥികൾ അന്നു വന്നുകണ്ടില്ല. അല്പം നിരാശയോടെ അധികം പേരും അവരവരുടെ കുടിലുകളിലേക്കുതിരിച്ചുപോയി. ആ സമയത്താണു മേയ് 24-ാംതീയതി രാവിലെ മുപ്പതോളം പൊലീസുകാർക്കു ബരാജ്ഹരിഞ്ചോട്ടിൽ എത്തിച്ചേരാൻ സൗകര്യം കണ്ടത്. ക്ഷുഭിതരായി അവിടെ കൂടിനില്ക്കുകയായിരുന്ന അവശേഷിച്ച ആദിവാസികളെല്ലാം പൊലീസിനെതിരായ മുദ്രാവാക്യങ്ങൾ ആർത്തുവിളിക്കുകയും അട്ടഹസിക്കുകയും ചെയ്തുകൊണ്ട് ഒരു ഭീകരാന്തരീക്ഷം സൃഷ്ടിച്ചതുകണ്ടപ്പോൾ ഭയപ്പെട്ട പൊലീസുകാർ തല്ക്കാലം പിൻവാങ്ങി. ഒരു മണിക്കൂറിനുള്ളിൽ സബ് ഇൻസ്പെക്ടർ സോണി വാങ്ഡിയുടെ നേതൃത്വത്തിൽ നൂറുകണക്കിന് പൊലീസുകാരുമായി തിരിച്ചെത്തുകയും ചെയ്തു. ഇതുകണ്ട് ഫണിമാസ്റ്ററും മുന്നൂറോളംവരുന്ന വില്ലാളികളും രംഗത്തുനിന്നു മാറിനിന്നു; കൂടുതൽ പേരുമായെത്താൻ അടുത്ത ജോട്ടിലെ പടനായകനായ കോക്കൻ മജുംദാർക്ക് എഴുത്തുമായി ആളെയയച്ചു. മിനിട്ടുകൾക്കുള്ളിൽ രണ്ടായിരത്തോളം പടയാളികളുമായി കോക്കൻ മജുംദാർ എത്തിച്ചേർന്നു.

ജങ്കൾ സന്താളിന്റെ കുടിൽ



## തോക്കുകൾ തോറേറാടുന്നു

പെട്ടെന്നു ഒരു മുന്നറിയിപ്പില്ലാതെ, എങ്ങുനിന്നെന്നില്ലാതെ ആർത്തട്ടഹസിക്കുകയായിരുന്ന ജനങ്ങളുടെ നടുക്കുനിന്നു കൂരമ്പുകൾ പൊലീസ്മുന്നണിക്കു നേരെ വർഷിക്കപ്പെട്ടു. സബ്ഇൻസ്പെക്ടർ വാങ്ഡി നെഞ്ചത്തും വയററത്തും കൂരമ്പുകളേററു നടുവയലിൽ മറിഞ്ഞുവീണു, ദീനദീനം നിലവിളിക്കുകയായി. സബ് ഇൻസ്പെക്ടർ മുക്കർജിക്കും എങ്ങുനിന്നെന്നില്ലാതെ വരുന്ന കൂരമ്പുകൾ കൊണ്ടു. അത്രത്തോളം പൊലീസ് പ്രതീക്ഷിച്ചിരുന്നില്ല. കൂരമ്പുകളുടെ വർഷം നിലയ്ക്കുകയല്ല, തുടരാനാണു ഭാവം. അമ്പേററു വയലിൽ വീണ നായകന്മാർ വേദനകൊണ്ടു നിലവിളിക്കുകയാണ്. മരണത്തെ ഭയന്ന പൊലീസുകാരെല്ലാം പെട്ടെന്നു പിന്തിരിഞ്ഞോടിക്കളഞ്ഞു. അവശേഷിച്ചവർ ജനങ്ങളുടെ മുമ്പാകെ കൂപ്പുകൈകളുമായി നിന്നുകൊണ്ട് അമ്പെയ്യുന്നതു നിറുത്തണമെന്ന് കെഞ്ചി അപേക്ഷിച്ചു. ആദിവാസികൾ അനുസരിച്ചു. വയലിൽ മുറിവേററു കിടക്കുകയായിരുന്ന സബ്ഇൻസ്പെക്ടർമാരെ തിരിഞ്ഞുനോക്കാതെയാണ് പൊലീസുകാർ സ്വന്തം പ്രാണൻ രക്ഷിക്കാൻ ഓടിപ്പോയതെന്നാണു ഫണിമാസ്റ്റർ പറഞ്ഞത്. ആദിവാസികൾ തന്നെ അന്ത്യശ്വാസം വലിക്കുകയായിരുന്ന വാങ്ഡിക്കു കുടിക്കാൻ വെള്ളം നൽകി. നെഞ്ചത്തു തുളച്ചുകയറിയ വലിയ കൂരമ്പ് ഓപ്പറേഷൻ നടത്താതെ വലിച്ചുനീക്കുക പ്രയാസമാണെന്നു കണ്ട്, അവർതന്നെ അടുത്ത ചായത്തോട്ടത്തിലെ വാഹനം വരുത്തി രണ്ടുപേരെയും സിലിഗുരി ആശുപത്രിക്ക് അയയ്ക്കാൻ ഏർപ്പാടു ചെയ്തുകൊടുത്തു. ഒരു നേപ്പാളിയായ സോണിവാങ്ഡി ആശുപത്രിയിൽവച്ച് അരമണിക്കൂറിനകം അന്ത്യശ്വാസം വലിക്കുകയാണുണ്ടായത്.

രണ്ടായിരത്തോളംവരുന്ന ഒരു പൊലീ

സ്സേന അന്നു വൈകുന്നേരം തന്നെ ബരാജ്ഹരിഞ്ചോട്ടിലെത്തിച്ചേർന്നു. ജനങ്ങളെല്ലാം അപ്പോഴേക്കും കുടിലുകൾ വിട്ടു കാടുകളിൽ ഒളിച്ചുകഴിഞ്ഞിരുന്നു. അവർ അവിടെ കണ്ണിൽ കണ്ടതെല്ലാം തല്ലിത്തകർത്തു. പൂർണ്ണഗർഭിണിയായി അവശനിലയിൽ കുടിലിൽ കിടക്കുകയായിരുന്ന ഒരു സ്ത്രീ ഒരു പൊലീസുകാരന്റെ ചവിട്ടേറ്റ് മറിഞ്ഞു വീണുമരിച്ചു. ഇക്കാഴ്ച കണ്ടുനിന്ന ഒരു പാവം പെണ്ണ് തൽക്ഷണം ഹൃദയം പൊട്ടിയും മരിച്ചുവീണു. ഫണിമാസ്റ്റർ അല്പം ശോകച്ഛായ കലർന്ന അഭിമാനത്തോടെ കഥ അവസാനിപ്പിച്ചത് ഇങ്ങനെയായിരുന്നു: ''ഏതായാലും അറസ്റ്റുചെയ്യേണ്ടവരെ അറസ്റ്റുചെയ്യാൻ കഴിയാതെ പൊലീസിന് അന്ന് മൂന്നാംതവണയും മടങ്ങിപ്പോകേണ്ടിവന്നു. അവർ അവിടെക്കണ്ട കോഴികളെയും ആടുകളെയും മാത്രം കൈയോടെ അറസ്റ്റുചെയ്തു കൊണ്ടുപോയി.''

ഫണിമാസ്റ്ററെ ഞങ്ങളുടെ മുമ്പാകെ എത്തിച്ചുതന്ന ചായക്കടക്കാരനും ആവേശമുള്ള കൂട്ടത്തിലാണെന്നു തോന്നി. അയാൾക്കുവേണ്ടി ഈ കഥ പറയുകയും അയാൾക്കുവേണ്ടി ഈ കഥ കേൾക്കുകയും ചെയ്തവരോടുള്ള നന്ദി പ്രകടിപ്പിക്കാനെന്നപോലെ നാലു ഗ്ലാസ്സ് ചായ ഞങ്ങളുടെ മുമ്പാകെ നിരന്നു. ഈ അന്തരീക്ഷത്തിൽ ഇതേ വായു ശ്വസിച്ചും ഇതേ വെള്ളം കുടിച്ചും ജീവിച്ചവനാണല്ലോ!

## ജങ്കളിന്റെ വരവ്

നാടകംകഴിഞ്ഞ് വിളക്കു കെടുത്താൻ പോവുമ്പോൾ അതാ, ആജാനുബാഹുവായ ആ കരിങ്കൽപ്രതിമ അതേ പുഞ്ചിരിയുമായി നടന്നുവരുന്നു—ജങ്കൾ സന്താൾ! ചായക്കടക്കാരനായിരുന്നു കൂടുതൽ സന്തോഷം, ഒരു ഗ്ലാസ്സ് ചായകൂടി മേശപ്പുറത്ത് എത്തിച്ചുകഴിഞ്ഞു.

''ക്ഷമിക്കണം, ചെറിയൊരു തിരക്കിൽപ്പെട്ടുപോയി— ജീവിക്കണമല്ലോ... എസ്റ്റേറ്റുകളിലെ ചില്ലറ പണികൾ കരാറെടുത്താണ് കുടുംബം പോറ്റുന്നത്. ഇപ്പോൾ സ്വന്തം കുടുംബത്തിനു വേണ്ടിയുള്ള സമരങ്ങളേയുള്ളു.''

ആ തുറന്ന സംസാരം ആദിവാസിയുടേതുതന്നെ. സന്യാലിനെ കണ്ടു സംസാരിക്കാൻകഴിഞ്ഞ വിവരം അറിയിച്ചു. ഇതേവരെ ഫണിമാസ്റ്ററുമായി സംസാരിച്ചിരിക്കുകയായിരുന്നെന്നും പറഞ്ഞു.

''സന്തോഷം. എനിക്കു കൃത്യം 2 മണിക്ക് ഒരിടത്ത് എത്തിച്ചേരേണ്ടതുണ്ട്. അതിനിടയ്ക്ക് ഞാൻ പറയേണ്ട കാര്യങ്ങൾ പറയാം.'' ജങ്കൾ ചായകുടിച്ച് തയ്യാറെടുക്കുകയായിരുന്നു.

''നിങ്ങളിൽനിന്നറിയേണ്ടത് നിങ്ങളുടെ കഥ തന്നെ,'' ഞാൻ വ്യക്തമാക്കി.

ചായപ്പീടികയിലെ ഒരേ ഒരു ബെഞ്ചിൽ ദ്വിഭാഷി നാരായണൻ നടക്കം ഞങ്ങൾ രണ്ടറ്റങ്ങളിലായും ഇരുന്നു. ജങ്കൾ അയാളുടെ ജീവിതകഥ പറഞ്ഞു തുടങ്ങി

''ഞാൻ പിറന്നുവീണത് ബാങ്ഡുബി ചായത്തോട്ടത്തിലാണ്, 1930-ൽ. എന്റെ അച്ഛൻ കാന്തന സന്താളും അമ്മ ചമ്പോതോഡയും ആ തോട്ടത്തിലെ തൊഴിലാളികളായിരുന്നു. അച്ഛൻ കൊല്ലങ്ങൾക്കു മുമ്പ്, ബീഹാറിൽ നിന്ന് ഒരു ജോലിതേടി ഈ ചായത്തോട്ടത്തിൽ എത്തിച്ചേർന്ന ആളാണ്.''

അകലെയുള്ള കുന്നിൻ ചരിവുകളിലെ ചായത്തോട്ടങ്ങളിൽ നിന്നു ഇറങ്ങിവന്ന് കണ്ണെത്താത്ത ദൂരം പരന്നു കിടക്കുന്ന നെൽ വയലുകളിലൂടെ ഉല്ലാസയാത്ര നടത്തുന്ന കുളിരിളം കാറ്റ് ഇടയ്ക്കിടെ തൊട്ടുതലോടിക്കൊണ്ടിരിക്കുന്നു. തന്റെ ബാല്യകാലങ്ങളിലേക്ക് ആ വിപ്ലവകാരി തിരിഞ്ഞു നോക്കുകയാണ്, സ്വാഭാവികമായും അല്പം വിഷാദഭാവത്തോടെ.

''എന്റെ അച്ഛൻ ഒരു വിദ്യാഭ്യാസവും ലഭിച്ചആളായിരുന്നില്ല. തോട്ടടത്തുതന്നെ സ്കൂൾ ഉണ്ടായിട്ടും ദാരിദ്ര്യംമൂലം എനിക്കും വിദ്യാഭ്യാസം നടത്താനുള്ള സൗകര്യം ലഭിച്ചില്ല. പത്താമത്തെ വയസ്സിൽത്തന്നെ ചായത്തോട്ടത്തിൽ ഇലയും മൊട്ടും നുള്ളുന്ന പണിയിലേർപ്പെട്ടു. അന്ന് ദിവസത്തിൽ ഓരോ അണ (6 ന പ) കൂലി ലഭിച്ചു. അതുകൊണ്ട് കുട്ടിക്കാലത്ത് പട്ടിണി കിടക്കേണ്ടിവന്നില്ല. പെണ്ണുങ്ങൾക്ക് രണ്ടണയും ആണുങ്ങൾക്ക് നാലണയുമായിരുന്നു കൂലി, പതിനാറുകൊല്ലത്തോളം ഈ ജീവിതം തുടർന്നുപോന്നു. ആദ്യം വിവാഹം കഴിച്ച ഗംഗ തൊട്ടടുത്ത നേപ്പാളിലെ ഒരു സമ്പന്ന കർഷകന്റെ മകളായിരുന്നു. രണ്ടുകൊല്ലക്കാലം കൃഷികാര്യങ്ങളിൽ ഭാര്യയുടെ അച്ഛനെ സഹായിച്ചുകൊണ്ട് നേപ്പാളിൽ ജീവിച്ചു. അങ്ങനെ നേപ്പാളിൽ ജീവിച്ചകാലത്ത് അവിടത്തെ കമ്മ്യൂണിസ്റ്റു നേതാവായിരുന്ന ഗോപാൽ പ്രസാദുമായി സഹകരിച്ചുകൊണ്ട് രാഷ്ട്രീയ പ്രവർത്തനം ആരംഭിച്ചു. ഇത് ഭാര്യയുടെ അച്ഛനുമായും ഇടയാനിടയാക്കി. അദ്ദേഹത്തിന്റെ കീഴിൽ ജോലിചെയ്യുന്ന പാവങ്ങളായ തൊഴിലാളികൾക്കും കൂലിവർദ്ധിപ്പിച്ചുകൊടുക്കണം എന്ന് ഗോപാൽ പ്രസാദൊന്നിച്ച് ആവശ്യപ്പെട്ടതായിരുന്നു ഇടച്ചിലിനു കാരണം. ഞാൻ ആ വീട്ടിൽനിന്നു പുറംതള്ളപ്പെട്ടു. ഈ ഗ്രാമത്തിലേക്കു ഞാൻ തിരിച്ചുപോന്നു. അച്ഛനേയും അച്ഛന്റെ സ്വത്തും ഉപേക്ഷിച്ചുകൊണ്ട് എന്റെ ഭാര്യ രണ്ടാഴ്ചകളുള്ളിൽ എന്റെ അടുത്ത് എത്തിച്ചേർന്നു. പിന്നീട് ജീവിക്കാൻ ഇടയ്ക്കു തോട്ടപ്പണിയും ഇടയ്ക്ക് കൃഷിപ്പണിയും എപ്പോഴും രാഷ്ട്രീയ പ്രവർത്തനവുമായി എന്റെ ജീവിതം മുന്നോട്ടു നീങ്ങി.

ദേവീനാരായണപ്രസാദ് എന്നു പേരായ ഒരു ജോത്തിദാരുടെ കീഴിലായിരുന്നു ഞാൻ കൃഷിപ്പണി തുടങ്ങിയത്. പ്രസാദ് വെറുമൊരു ജോത്തിദാർ മാത്രമായിരുന്നില്ല, ഒരു ചായത്തോട്ടമുടമയും. ധാരാളം പണം കടമായിക്കൊടുത്ത് ഇവിടെയുള്ള മറ്റു പലരെയുംപോലെതന്നെ പാവങ്ങളെ ക്രൂരമായി ചൂഷണംചെയ്തു വീർത്തുവരുന്ന ഒരു പണമിടപാടുകാരനുംകൂടിയായിരുന്നു. അയാളുടെ വഞ്ചനകൾക്കെതിരായി പ്രവർത്തിച്ചുകൊണ്ടാണ് എനിക്കു ഇവിടെ രാഷ്ട്രീയ പ്രവർത്തനം ആരംഭിക്കേണ്ടി



വന്നത്. പിന്നെപ്പിന്നെ ചായത്തോട്ടമുടമകളടക്കം മറ്റു പലരുടെയും അക്രമങ്ങൾക്ക് എതിരായും പ്രവർത്തിക്കേണ്ടി വന്നു. അങ്ങനെ ഇതിനിടയ്ക്കു രാഷ്ട്രീയരംഗത്തെത്തിച്ചേർന്നു. കനുസന്യാലിന്റെ വലംകൈയായി ഞാൻ പ്രവർത്തിച്ചു തുടങ്ങി. 1953-ൽ ആരംഭിച്ച സിലിഗുരി സബ്ഡിവിഷൻ കൃഷക്സഭയുടെ പ്രസിഡന്റായി 1953 മുതൽ 1967-ലെ വിപ്ളവകാലംവരെയും ഞാൻ തുടർന്നു. പിന്നെയുള്ള എന്റെ ചരിത്രം നക്സൽബാരി വിപ്ളവത്തിന്റെ ചരിത്രമാണല്ലോ.''

## ''വിപ്ലവം ഇനിയും വരും''

ജങ്കൾ സംസാരം നിറുത്തി, വാച്ചു നോക്കി. കൂടുതലായി എന്തെങ്കിലും അറിയാനുണ്ടെങ്കിൽ ചോദിക്കാമല്ലൊ എന്ന ഭാവത്തിൽ എന്റെ മുഖം നോക്കിയിരുന്നു.

തുടർന്നുള്ള ചോദ്യങ്ങൾക്കുത്തരമായി പറഞ്ഞ കാര്യങ്ങൾ—വിപ്ളവം പൂർണ്ണമായും വിജയിക്കും എന്ന ശുഭപ്രതീക്ഷയോടെയായിരുന്നു ആരംഭിച്ചത്. ചാരു മജുംദാരുടെ മാർഗ്ഗം അദ്ദേഹത്തിന് ഇഷ്ടമായിരുന്നില്ല. മൂന്നു തവണ തിരഞ്ഞെടുപ്പുകളിൽ മൽസരിച്ചു തോററിട്ടുണ്ട്. തിരഞ്ഞെടുപ്പുകളിൽ ഒരിക്കലും വിശ്വസിച്ചിരുന്നില്ല, ഇപ്പോഴും വിശ്വസിക്കുന്നില്ല.

''മൂന്നു ദശകങ്ങളിലെ നേതാവായ കനുസന്യാലുമായി അകലാൻ കാരണം?'' ഞാൻ ആത്മാർത്ഥമായ താല്പര്യത്തോടെ അന്വേഷിച്ചു.

അല്പനേരം മൗനം പൂണ്ടിരുന്നതിനുശേഷം പറഞ്ഞു: ''ആ ചോദ്യത്തിന് ഉത്തരം പറയാൻ എന്നെ നിർബ്ബന്ധിക്കരുത്.''

ഞാൻ പിന്മാറി, വിഷയം മാററി.

''ബംഗാൾ ഗവണ്മെന്റ് ഒരു ബസ് പെർമിററ് നൽകി എന്നു കേട്ടല്ലൊ.''

''ശരിയാണ്, ആ ബസ് പെർമിററ് ഗവണ്മെന്റിൽനിന്നു സ്വീകരിച്ചതിനെപ്പററി സന്യാൽ വിമർശിച്ചിട്ടുണ്ട്... പക്ഷെ ഞാൻ വിററിട്ടില്ല...എനിക്ക് ഒരു ബസ് വാങ്ങാൻ പണം എവിടെ? എനിക്കുവേണ്ടി ഒരു മാർവാഡി 160,000 രൂപ ചെലവാക്കി ബസ് വാങ്ങിച്ചിട്ടുണ്ട്. ബസ് ഇപ്പോഴും എന്റെ പേരിലാണ് ഓടുന്നത്. മാർവാഡി എനിക്ക് ലാഭവിഹിതം ഇടയ്ക്കു നൽകിവരുന്നു.''

രണ്ടു ഭാര്യമാരും രണ്ടു മക്കളുമടങ്ങിയതാണ് ജങ്കളിന്റെ കുടുംബം. ആദ്യഭാര്യ ഗംഗ മക്കളില്ലാതെ മരിച്ചു. അതിനുശേഷം വിവാഹം കഴിച്ച നീൽമുനിയിൽ 20 വയസ്സുപ്രായമുള്ള ഒരു മകനുണ്ട്. വിപ്ലവപ്രവർത്തനങ്ങൾക്കും ജയിൽവാസങ്ങൾക്കുമിടയ്ക്ക് അവനെ ശരിക്കു വിദ്യാഭ്യാസം ചെയ്യിക്കാൻ സൗകര്യപ്പെടാതെ പോയി. ഗംഗയുടെ അനുജത്തിയെയും പിന്നെ ഭാര്യയായി സ്വീകരിച്ചിട്ടുണ്ട്.

(ശേഷം 46-ാം പേജിൽ)



ശ്രീകുമാരൻതമ്പി

# ശീർഷകമില്ലാത്തകവിത

ഒന്ന്.

കൈക്കോടാലികളുമായി
കടൽക്കിഴവന്മാർ വന്നു
കടലിലുള്ള ശേഷംകരയെയും
വീണ്ടെടുക്കാൻ വന്ന ഭാർഗ്ഗവരാമന്മാരായി
അവർ വേഷംകെട്ടി നടന്നു!
കതിരും പതിരും തിരിച്ചറിയാതെ
കരഘോഷം മുഴക്കി പരിചയിച്ച നാം
അവരെയും സ്വീകരിച്ചു;
വായ്ക്കരിയിടാൻ മാററിവച്ച നെല്ലുകൊണ്ട്
നിറപറയൊരുക്കി,
കാററുവീണ കമുകിലെ
അവസാനത്തെ കൂമ്പും അറുത്തു
പൂക്കുലയൊരുക്കി,
അതിഥികൾക്കായി നാം
അറവാതിൽ തുറന്നുകൊടുത്തു!
ചിതലരിച്ച ചപ്രമഞ്ചത്തിൽ
ഭഗവതിപ്പട്ടു വിരിച്ചുകൊടുത്തു.
പുറംവരാന്തയിൽ
പുതിയ കരയെ സ്വപ്നം കണ്ടുകണ്ട്
നമ്മളുറങ്ങി.
അറപ്പുരയിൽ നഗ്നയായി നിന്ന ദേവിയെ
അവർ കടന്നുപിടിച്ചു
ഇണചേരാൻ വിസമ്മതിച്ച
മുത്തശ്ശിമാരെയും അമ്മമാരെയും
അവർ ക്ഷത്രിയരായെണ്ണി!
രക്തം കുടിച്ച കൈക്കോടാലികളുമായി
കടൽക്കിഴവന്മാർ മുന്നോട്ടു ചാടി.
മുററത്തു കാവൽനിന്ന പടയാളികളെ
അവർ അരിഞ്ഞുവീഴ്ത്തി;
കൃഷ്ണതുളസികളും കുവളങ്ങളും
വെട്ടേററു വീണു.
കാടു വെട്ടിത്തെളിച്ച് അവർ
പുതിയ നാടുകൾ കണ്ടെത്തി.
വളർത്തു മൃഗങ്ങളെ ചുട്ടുതിന്ന്
വസന്തങ്ങളെ ബലാൽസംഗം ചെയ്തു
റബർപ്പാലിൽ കുളിച്ച്
അവർ തളർന്നു കിടന്നു.
ജയ്ഹിന്ദ്!

രണ്ട്.

അവർ മണൽകൊണ്ട്
അരമനകൾ പണിയുന്നു
മാർബിൾ മന്ദിരങ്ങൾ ഇടിച്ചുതകർത്ത് അവർ
മണൽക്കുമ്പാരങ്ങൾ നിർമ്മിക്കുന്നു!
അധികാരത്തിന്റെ അന്ധതയിൽ
അവർ നിർമ്മാണം തുടരുന്നു...
ഋഷിപത്നിമാർ നിർമ്മിച്ച
മൺപാനകളുടെ കഥപറഞ്ഞ്
അവർ ആണയിടുന്നു—
'ഈ മണലിൽനിന്ന് ഞങ്ങൾ
അരമനകളും ആലയങ്ങളും
ഗോപുരങ്ങളുമുണ്ടാക്കും;
അവ ആകാശംമുട്ടെ ഉയരും.
പിന്നെയും പിന്നെയും പിന്നെയും അവർ
പ്രവചിച്ചുകൊണ്ടേയിരിക്കുന്നു!
ചുവന്ന ത്രികോണത്തിൽനിന്നും കഷ്ടിച്ചുരക്ഷപ്പെട്ട
കണ്ടസ്വപ്നങ്ങളെ
വൈറസ്സുകൾ തിന്നൊടുക്കുന്നു.
ഉദരവ്യഥയിൽ
മരണത്തെമാത്രം സ്വപ്നംകാണുന്ന തലമുറയ്ക്ക്
അവരുടെ ഗോപുരം
മണൽകൊണ്ടോ സ്വർണ്ണംകൊണ്ടോ എന്നറിയാൻ
താല്പര്യമില്ല.
ഓടയിലൊഴുകുന്ന ഉപ്പുവെള്ളത്തിൽ
ഗംഗയെ കണ്ടെത്താനുള്ള കഴിവ്
അവർക്കില്ലാതായിരിക്കുന്നു
അടുപ്പിൽ വല്ലപ്പോഴുമൊരിക്കൽ
വിരുന്നുകാരനായി വരുന്ന അഗ്നിയിൽ
ഈശ്വരന്റെ മൂന്നാംകണ്ണു കണ്ടെത്താനേ
ഇനിയവർക്കു കഴിയൂ.

മൂന്ന്.

ലക്ഷോപലക്ഷം പ്രകാശവർഷങ്ങൾക്കകലെ
സത്യത്തിന്റെ രക്തം ചൊരിയുന്ന
നക്ഷത്രങ്ങൾ
നിദ്ര കൂട്ടിനില്ലാതെ കേഴുന്ന എന്റെ മുമ്പിൽ
പാവം പുഴ!
ഈ നിശീഥിനിയുടെ കുളിരിൽ
ഈ ഏകാന്തതയുടെ മടിയിൽ
ഒരു തോണിയായി
ഞാൻ മലർന്നു കിടക്കുന്നു.
ചിറേറാളങ്ങൾ എന്നെ തൊട്ടു തലോടുന്നു!
അവയുടെ സംഗീതത്തിൽ
അനന്തമായ അനവദ്യമായ ഭാഷയിലെ
അക്ഷരങ്ങൾ വിടരുന്നു...
''വരൂ ഈ മാറിടങ്ങളിലേക്ക്...
വരൂ ഈ വേഗതയിലേക്ക്...
വരൂ...വരൂ...വരൂ...
വരാനിരിക്കുന്ന പ്രഭാതങ്ങളെയോർത്ത്...''
എന്റെ മുക്കുവപ്പെണ്ണിന്റെ വളകിലുക്കം
ഇനി കേൾക്കുമാറാകുമോ?
ആ പാദസരം അരികത്ത്
കിലുങ്ങുമാറാകുമോ...?
പുഴയുടെ മാറിലേക്ക് ഞാൻ വീണ്ടും
ഇറങ്ങുമാറാകുമോ...
ഉണരാനിരിക്കുന്ന സൂര്യനക്ഷത്രമേ!
നിന്റെ വെളിച്ചവും
സത്യത്തിന്റെ രക്തംതന്നെയെന്നോർത്ത്
ഞാൻ കാത്തുകിടക്കുന്നു;
ഞാനാശ്വസിക്കുന്നു.



പ്ലാററി



എം. ടി. ബി. നായർ

# വളർത്തു മീനുകൾ

**സ്വോ**ർഡ് ടെയിലും പ്ലാററിയും ഇണചേർന്ന് ചില പ്രത്യേകതരം മത്സ്യങ്ങൾ ഉണ്ടാവാറുണ്ട്. ഇവയെയെല്ലാം ഹൈബ്രീഡുകൾ എന്നുപറയുന്നു. ഇളംറോസ് നിറംകലർന്ന പാൽവർണ്ണമുള്ളവയ്ക്കാണ് ആൽബിനോ എന്ന് പറയുന്നത്. ഇത് സ്വോർഡ് ടെയിലിലും ഗോൾഡിലും കാണാറുണ്ട്. ഹൈബ്രീഡ് ഇനങ്ങളിൽ റെഡ് വേഗ്ടെയിൽ, ടെക്സിഡോ എന്നീ വിഭാഗങ്ങളിൽപ്പെട്ട അപൂർവ്വ ഇനങ്ങളിൽ പെട്ടവയെ വലിയ വില കൊടുത്തുവാങ്ങിയാലും ഒരുപക്ഷേ അവയുടെ വംശപരമ്പരകൾ വെറും സാധാരണക്കാരായി തരംതിരിഞ്ഞ് പോകാറുള്ളത് സാധാരണയാണ്.

റെഡ്സ്വോർഡ് ടെയിൽ മത്സ്യങ്ങളിൽ ലിംഗപരിവർത്തനം സാധാരണയാണ്. ഉള്ള ആൺമത്സ്യം ചത്തുപോയാൽ ചിലപ്പോൾ ഒന്നും രണ്ടും തവണ പെററ ഒരു പെൺമത്സ്യത്തിൻെറ വാൽ, അടിഭാഗം കൂർത്തുവന്ന് 'അവൾ' ഒരു 'അവനായി' തീരാറുണ്ട്. ശാന്തസ്വഭാവക്കാരായ ഇവർ, പൊതു തൊട്ടിയിൽ ആരേയും ശല്യപ്പെടുത്താതെ, കിട്ടുന്ന എന്തുഭക്ഷണവും തിന്നു ജീവിച്ചുകൊള്ളും. ആൺ മത്സ്യങ്ങൾ തമ്മിൽത്തമ്മിൽ സദാ കലഹിച്ചു കൊണ്ടിരിക്കും. ഇവ പലപ്പോഴും തൊട്ടിയിൽനിന്ന് ചാടിപ്പോകാറുണ്ട്. അതുകൊണ്ട് തൊട്ടിമൂടിവയ്ക്കുന്നത് എപ്പോഴും നല്ലതാണ്.

## കറുമ്പൻ മോളികൾ

കറുമ്പനാണെങ്കിലും അമേരിക്കക്കാരനാണ് ബ്ലാക്ക്മോളി. തനി കരിക്കട്ടയുടെ നിറമായ മോളി വളർന്നാൽ പരമാവധി നാലിഞ്ച്വരും. ചിലയിനം മോളികളുടെ മുതുകത്തെ ചിറകുകൾ ഒരു വഞ്ചിയുടെ പായ്മരംപോലെ ഉയർന്നു നില്ക്കും. ഇവയെ സെയിൽ ഫിൻ മോളീസ് എന്ന് പറയും. കറുപ്പിൽ സൂക്ഷിച്ചുനോക്കിയാൽ നാലഞ്ചുവരി ഉദിക്കുന്ന നീലപ്പുള്ളികൾ കാണാം. ചിലവയുടെ മേൽ സ്വർണ്ണപ്പൊടി വിതറിയ പോലെയും കാണാം. ഇവയ്ക്കു ഗോൾഡ് ഹൈബ്രീഡ് എന്ന് പറയും. ഇവയും പെററുപെരുകുന്നവയാണ്. ആൺ മത്സ്യങ്ങൾ പെൺ മത്സ്യങ്ങളുടെ മുതുകത്തെ ചിറകുകളിൽ ഫിഡിൽ വായിച്ച് ഗർഭധാരണം നടത്തുന്നു.

ഇവ പൊതുതൊട്ടിയിൽ ശുദ്ധജലത്തിൽ മററുള്ളവയുടെ കൂടെ നിർബാധം കഴിഞ്ഞുകൂടുമെങ്കിലും പെട്ടെന്ന് ചത്തുപോകാറുണ്ട്. ഇവ വാസ്തവത്തിൽ ഒരു ഉപ്പുവെള്ളമത്സ്യമത്രേ! അതുകൊണ്ട് ബ്ലാക്ക് മോളികളെ പ്രത്യേകം തൊട്ടികളിൽ ഇട്ടു വളർത്തുന്നതുകൊള്ളാം. ഒരു ഗാലൻ വെള്ളത്തിന് രണ്ട് ടേബിൾ സ്പൂൺ കല്ലുപ്പും ഒരു ടേബിൾ സ്പൂൺ എപ്സം സാൾട്ടും കലക്കിയ വെള്ളത്തിൽ ഇവ ആരോഗ്യത്തോടെ വളരുകയും പെററുപെരുകുകയും ചെയ്യുന്നു.

ഇവ തൊട്ടിയിൽനിന്ന് പുറത്തേക്കു ചാടാറുള്ളതുകൊണ്ട് തൊട്ടി അടച്ചുവയ്ക്കുന്നതു നല്ലതാണ്.

വയറുവീർത്ത് പ്രസവത്തിനടുക്കുമ്പോൾ ബ്രീഡിങ് ടാങ്കിലേക്കു മാററിയാൽ അവ കാലമാകുന്നതിന് മുമ്പേ പ്രസവിച്ചുപോകും. അതുകൊണ്ട് തിരഞ്ഞെടുത്ത ഇണകളെ പ്രായപൂർത്തിയായാൽത്തന്നെ ഒററപ്പെടുത്തി ഒരു പ്രത്യേക തൊട്ടിയിലിടുന്നതാണു നല്ലത്. തൊട്ടിയിൽ നൂലിരകളും കൊതുക കീടങ്ങളും ഇട്ടുകൊടുത്ത് ഒന്നരണ്ടാഴ്ച ഒററയ്ക്കിട്ടാൽ പെട്ടെന്ന് വളരുകയും അവ പരിചയപ്പെട്ട ചുററുപാടുകളിൽ പ്രസവിച്ച് ആരോഗ്യമുള്ള കുഞ്ഞുങ്ങളെ ഉൽപാദിപ്പിക്കുകയും ചെയ്യുന്നു.

ഇത് സസ്യാഹാരങ്ങൾ ധാരാളം കഴിക്കുന്ന ഒരുതരമാണ്. അതുകൊണ്ട് പായലുകളും തൊട്ടിയിലെ പാശാറുകളും ധാരാളം ഭക്ഷിക്കും. കൂടാതെ ചെറിയ തക്കാളിക്കഷണങ്ങൾ കശക്കി ഇട്ടുകൊടുക്കുന്നത് നല്ലതാണ്.

നീലമയംപൂണ്ട കറുത്ത വെൽവെററ് പൊതിഞ്ഞ ബ്ലാക്ക്മോളി അവയുടെ ഉയർന്ന മുതുക് ചിറകുകൾ വിരിച്ച് പായക്കപ്പലുകൾപോലെ അക്വേറിയങ്ങളിൽ സദാ സഞ്ചരിക്കുന്നത് മനോഹരമായ ഒരു കാഴ്ചയാണ്. അതുകൊണ്ട് അക്വേറിയങ്ങളിൽ അവയ്ക്ക് മാന്യമായ സ്ഥാനംതന്നെയുണ്ട്.

## പ്ലാററി

മെക്സിക്കോക്കാരനായ പ്ലാററി(Platty) ഏതാണ്ട് സ്വോർഡ് ടെയിലിനെപ്പോലെ തന്നെയാണ്. കുറച്ച് പരപ്പും നീളക്കുറവും ഉണ്ട്. ചുവപ്പ്, നീല, പച്ച, മഞ്ഞ നിറങ്ങളിൽ പല വർണ്ണങ്ങളുള്ള പുള്ളികളും കുത്തും കാണാം. പെണ്ണ് മൂന്നിഞ്ചുവരെ നീളംവയ്ക്കും. ആണ് രണ്ടിഞ്ചും. ഇവയുടെ യഥാർത്ഥ നിറം 'ചെളി'യുടെ തവിട്ടുനിറമാണ്, എന്നാൽ ഇവ സ്വോർഡ് ടെയിലുകളായും ഇണചേർന്ന് പല വർണ്ണങ്ങളിലും കാണപ്പെടുന്നു. ഇപ്പോൾ 'ഗോൾഡൻ പ്ലാററി' കൂടി അപൂർവ്വമായി ഉണ്ടായിട്ടുണ്ട്. മോളികളായി ഇണചേർന്ന് കറുത്ത പ്ലാററികളും ഉണ്ടായിട്ടുണ്ട്.

ഇവയും സ്വോർഡ് ടെയിലിനെയും മോളിയെയും പോലെ ഇണചേർന്ന് പെററുപെരുകുന്നു. ഇവ വൈദ്യലോകത്തിന് വിലപ്പെട്ട പല സംഭാവനകളും ചെയ്തുവരുന്നു. കാൻസർ രോഗാണുക്കളെ പേശികളിൽ കുത്തിവച്ച് രോഗാണുക്കൾ ജീവിക്കുന്ന മാംസപേശികളെ അടുത്തു നിരീക്ഷിക്കാൻ ശാസ്ത്രജ്ഞന്മാർ ഇവയെ ഉപയോഗപ്പെടുത്തുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്.

'സർവ്വാണിത്തൊട്ടിയിൽ' (Community Tank) ഇവ നിർബാധം വളരുകയും പെററുപെരുകുകയും ചെയ്യുന്നു. പ്രായപൂർത്തിയാകുന്നതിനു മുമ്പുതന്നെ നല്ല നിറങ്ങളുള്ള മത്സ്യങ്ങളെ തിരഞ്ഞെടുത്ത് ഒററയ്ക്കിട്ടു വളർത്തി ഇണചേർത്ത് നല്ല നിറങ്ങളുള്ള പ്ലാററികളെ വളർത്തിയെടുക്കാം.

വെറിഗേററഡ് പ്ലാററി എന്ന ഒരു ഹൈബ്രീഡ് ഇനത്തിൽപ്പെട്ട പ്ളാററിയുടെമേൽ പല നിറങ്ങൾ രത്നക്കല്ലുകൾ പോലെ ശോഭിച്ചുകൊണ്ടിരിക്കും. ഇത് വളരെ വിലകൂടിയ ഒരു ഇനമാണ്. 'സൺസെററ് പ്ലാററി' എന്ന ഒരു അപൂർവ്വതരം പ്ളാററിയുണ്ട്. ഉടൽമുഴുവനും നീലനിറം. വയറുഭാഗവും മുതുക ചിറകുകളും കടുംമഞ്ഞനിറം. വാല്മാത്രം കടുംചുവപ്പ്! ഇത് ആണിൻെറ വർണ്ണഭംഗിയാണ്. ഈ ഇനം പെണ്ണിൻെറ നിറമോ വെറും ചെളിയുടെ തവിട്ടുനിറമാണ്.

## ഗൗരാമികൾ

അക്വേറിയങ്ങളിൽ അതീവശ്രദ്ധേയരാണ് ഗൗരാമികൾ (Gouramy). അഞ്ചിഞ്ചുവരെ വളരുന്ന ഇവ സുമാത്രാക്കാരാണ്. കൊച്ചുമത്സ്യങ്ങളെ എളുപ്പം വെട്ടിവിഴുങ്ങുന്ന സ്വഭാവക്കാരാകയാൽ വലിയ മത്സ്യങ്ങളുടെ കൂടെമാത്രം ഇടുകയാണു നല്ലത്.

ഇവയിൽ ''ബ്ലൂ ഗൗരാമി'' എന്ന ഇനത്തിന്നീലനിറമാണ്. കുറുകെ അനേകം കറുത്തവരകളുണ്ടായിരിക്കും. ആണിൻെറ നിറം മങ്ങിയനീലനിറമാണ്. ചിറകുകൾക്കും. ചിറകുകളിൽ ധാരാളം തെളിഞ്ഞ വെള്ളപ്പുള്ളികൾ കാണാം. ഇവയ്ക്കും രണ്ടുമീശകൾ വളർന്നുകിടപ്പുണ്ട്.

ഇണചേരാറായാൽ ആൺമത്സ്യങ്ങൾ ജലപ്പരപ്പിൽ അസംഖ്യം 'പൊള്ളകൾ' (Bubbles) ഉണ്ടാക്കാൻ തുടങ്ങുന്നു. ഒരു പതപോലെ ഇവ ജലപ്പരപ്പിൽ കാണാൻ തുടങ്ങുമ്പോൾ ഒരു പെൺമത്സ്യത്തെ ഈ തൊട്ടിയിലേക്ക് ഇടുക. ഒന്നുരണ്ടു ദിവസത്തിനകം പതയിൽ മുട്ടകൾ ശേഖരിച്ച് നിക്ഷേപിച്ചിട്ടില്ലെങ്കിൽ പെൺമത്സ്യത്തെ മാററി വേറെ ഒന്നിനെ ഇട്ടുകൊടുക്കണം. ഇവയും കുറേ നേരം രാസക്രീഡകൾനടത്തി പെണ്ണ് വിസർജ്ജിക്കുന്ന മുട്ടകൾ ആൺമത്സ്യംതന്നെ ശേഖരിച്ച് പതയിൽ കൊണ്ടുവന്നുവയ്ക്കുകയാണ്. പെണ്ണിൻെറ മുട്ടയിടൽ കഴിഞ്ഞാൽ പിന്നെ പെണ്ണിനെക്കൂടി ഈ 'കൂടിൻെറ' അടുത്തേക്ക് അടുക്കാൻ ആൺമത്സ്യം സമ്മതിക്കാറില്ല. കുഞ്ഞുങ്ങൾ സ്വയം പര്യാപ്തരാവുന്നതുവരേക്കും പെണ്ണും ആണും അവയുടെ കൂടെനിന്ന് ശത്രുക്കളിൽനിന്ന് അവയെ രക്ഷിക്കുന്നതായും അനുഭവപ്പെട്ടിട്ടുണ്ട്.

നീലഗൗരാമികളെപ്പോലെ പേൾഗൗരാമികളും കിസ്സിങ്ഗൗരാമികളും കള്ളൻ ഗൗരാമികളും ഉണ്ട്. പേൾ ഗൗരാമിയിളം ചുവപ്പ് കലർന്ന പാൽനിറമാണ്. പേൾ ഗൗരാമികൾ ഇണ ചേരാറായാൽ ചെളമുതൽ (Gills) വയറുഭാഗമത്രയും ഓറഞ്ചുകലർന്ന ചുവപ്പുനിറം വ്യാപിക്കും. അപ്പോൾ ബ്രീഡിങ് ടാങ്കിലിട്ടാൽ നീലഗൗരാമിയെപ്പോലെതന്നെ ഇണ ചേർന്ന് മുട്ടകളിട്ടു വിരിക്കും.

ഇവയെ സുമാത്ര, തായ്ലണ്ട്, മലേഷ്യ, ബോർണിയോ എന്നീ രാജ്യങ്ങളിൽ നിന്ന് ശേഖരിക്കുന്നു.

ഇന്ത്യയിൽനിന്ന് കിട്ടുന്ന ഗൗരാമികൾ ഭംഗിയുള്ളവയും എന്നാൽ കുള്ളന്മാരുമാകുന്നു. അതുകൊണ്ട് ഇവയെ ഡ്വാർവ്സ് എന്നു വിളിക്കുന്നു. ആണ് രണ്ടിഞ്ചും പെണ്ണ് ഒന്നരഇഞ്ചും വളരും. ആണിനാണ് കൂടുതൽ ഭംഗി. ഉടലിൽ മുഴുക്കെ ഇടവിട്ട് നീലയും ചുവപ്പും വരകളുണ്ടായിരിക്കും. ചിറകും വാലും ചുവപ്പുകലർന്ന ഓറഞ്ചുനിറമായിരിക്കും. ഇവയ്ക്കും രണ്ട് മീശകൾ ഉണ്ട്. ഇവ ചുററുപാടുകൾ അറിയാനുള്ള ഒരു സംവിധാനമാണ്. പെണ്ണിൻെറ വരകളും ചിറകുകളിലെ നിറങ്ങളും മങ്ങിയവയാണ്. ഇണചേരാറാവുമ്പോൾ ആണിൻെറ വായമുതൽ വയറുഭാഗംമുഴുവനും നീലനിറമാവും. പെണ്ണിൻെറ വയർ വീർത്തിരിക്കുകയും ചെയ്യും.

## കിസ്സിങ് ഗൗരാമി

ലൗബേർഡ്സിനെപ്പോലെ തൊട്ടിയിലെ ഒരു തമാശക്കാരനാണ് കിസ്സിങ് ഗൗരാമി. ആൽബിനോ നിറക്കാരായ ഇവ ഇടയ്ക്കിടയ്ക്ക് ഇണയെ വായിൽ ചുംബിച്ചുകൊണ്ടിരിക്കും. ഒരിക്കൽ ചുംബനം തുടങ്ങിവച്ചാൽ വായും വായും ചേർന്ന് മിനിട്ടുകൾ അവ ചുംബിച്ചു നില്ക്കുന്നത് ഒരു തമാശയാണ്. ഇണചേരലും മുട്ടയിടലും വിരിയലും എല്ലാം മററു ഗൗരാമികളെപ്പോലെ തന്നെയാണ്.

## ബാർബുകൾ

ഇന്ന് ''Genus'' എന്ന് മത്സ്യശാസ്ത്രക്കാർ വിളിച്ചുവരുന്ന ഒരുവിഭാഗം മത്സ്യങ്ങൾ വളരെക്കാലമായി ''ബാർബുകൾ'' എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്.

ഇപ്പോൾ നമുക്ക് സുലഭമായി മര്യാദവിലയ്ക്ക് പലവിധം ബാർബുകളേയും കിട്ടിവരുന്നു. പലവയും നാലിഞ്ചുവരെ വളരുന്നു. ഇവ പൊതുവിൽ ശാന്ത സ്വഭാവക്കാരും സമാധാനപ്രിയരുമാകയാൽ ഇവ പൊതു അക്വേറിയങ്ങളിൽ മററുള്ളവയുമായി സഹകരിച്ച് വളർന്നുകൊള്ളും. നമ്മുടെ സാധാരണ പരലുകളെപ്പോലെ വെള്ളി ചിതമ്പലുകളുള്ള ഇവയുടെ വാലിൻെറ അടുത്തായി ഇരുവശത്തും രണ്ട് കറുത്ത പുള്ളികൾ കാണാം. ആണിന് വണ്ണം കുറയും. പ്രായപൂർത്തിയാകുംവരെ ഇവയ്ക്ക് വലിയ ഭംഗിയൊന്നും ഉണ്ടാവാറില്ല. എന്നാൽ പ്രായപൂർത്തിയായി ഇണചേരാറായാൽ മത്സ്യങ്ങളുടെ നിറം 'റോസ് പിങ്കായി' മാറുന്നു. ചിറകുകൾക്ക് കറുപ്പു വർണ്ണവും. ഇക്കാലത്ത് മുട്ടകൾകൊണ്ട് വീർത്ത പെണ്ണിനെയും ഒരു ആണിനെയും ചുരുങ്ങിയത് 15 ഗാലൻ വെള്ളം ഉള്ള ബ്രീഡിങ് തൊട്ടിയിലേക്ക് മാററുക. ഇവയ്ക്ക് 80° F താപനിലയിൽ കൂടുതലായാൽ മുട്ടയിടാൻ ബുദ്ധിമുട്ടായിരിക്കും. (തുടരും)



ബ്ലാക് മോളി

നീല ഗൗരാമികൾ



## എം. ടി. വാസുദേവൻനായർ

# രണ്ടാമൂഴം

### പതിമൂന്ന്

മനസ്സിൽ കണക്കുകൂട്ടുകയായിരുന്നു ദിവസങ്ങളും മാസങ്ങളും. മന്ദിരങ്ങളുടെ നിർമ്മാണത്തിലെ വേഗക്കുറവാണ് എന്നെ ചൊടിപ്പിക്കുന്നതെന്ന് ശില്പികളും പരിചാരകന്മാരും കരുതി.

കല്പണിക്കാരും മരപ്പണിക്കാരും രാവും പകലും പണിയെടുത്തു. കാട് നഗരമായി മാറുകയായിരുന്നു. ആർക്കുംവേണ്ടാതെ കാടായിക്കിടന്ന ഖാണ്ഡവപ്രസ്ഥം. ഇത് ഞങ്ങൾക്ക് വിഹിതമായി തന്ന് ഇങ്ങോട്ടയച്ചപ്പോൾ പുതിയ കമ്പോളങ്ങളുടെ സാദ്ധ്യതകണ്ട് വൈശ്യർ ആദ്യം കുടിയേറിപ്പാർത്തു. അമ്മയുടെ പഴയ പരിചാരികമാരുടെ പതിനെട്ട് ശൂദ്രകുടുംബങ്ങൾ മാറിയപ്പോൾ അവരുടെ ബന്ധുക്കളും പരിചയക്കാരുമായി വളരെപ്പേർ പിന്നീട് വന്നു. വൃക്ഷങ്ങൾ സുലഭമായതുകൊണ്ട് വീടുകൾ മായാജാലം കൊണ്ടെന്നപോലെ ഉയർന്നു. പണ്ടേ ഉണ്ടായിരുന്ന നാലു വനമന്ദിരങ്ങളിലാണ് ഞങ്ങൾ താമസം തുടങ്ങിയത്. രാജാക്കന്മാർ വല്ലപ്പോഴും നായാട്ടിനു വരുമ്പോൾ താമസിക്കാൻ വെച്ച വലിയ കൊട്ടാരത്തിൽ യുധിഷ്ഠിരൻ. രണ്ടാമത്തെ വലിയ മന്ദിരത്തിൽ അമ്മയും നകുല സഹദേവന്മാരും. മൂന്നാമത്തേത് അർജ്ജുനനുകൊടുത്തു. കാടിന്റെ അതിർത്തിയോട് തൊട്ടുകിടക്കുന്ന ഏറ്റവും ചെറിയ വീടാണ് ഞാനെടുത്തത്. മുമ്പത് അകമ്പടിക്കാർക്കുള്ളതായിരുന്നുവത്രെ.

ഹസ്തിനപുരത്തിൽ ഞങ്ങൾ തിരിച്ചെത്തിയത് രാജകുമാരന്മാരുടെ പ്രൗഢിയിൽത്തന്നെയായിരുന്നു. ദ്രുപദന്റെ കൊട്ടാരത്തിൽ ധൃഷ്ടദ്യുമ്നൻ ആതിഥ്യംകൊണ്ട് എന്നെ വീർപ്പുമുട്ടിച്ചു. സമ്മാനങ്ങൾകൊണ്ട് രാജാവ് ഞങ്ങളഞ്ചുപേരെയും അമ്പരപ്പിച്ചു.

ഭീഷ്മപിതാമഹനോ വിദുരരോ അറിയാതെ ദുര്യോധനനും കർണ്ണനും ഓർക്കാപ്പുറത്തു വന്ന് ഒരൊളിയുദ്ധം നടത്തി. സൗബലൻ ശകുനിയും ഭൂരിശ്രവാവും ജയദ്രഥനും കൂട്ടത്തിലുണ്ടായിരുന്നു. വിരുന്നിനിടയ്ക്ക് വന്നുചേർന്ന യുദ്ധം ആപത്തല്ല. ഒരു വിനോദംപോലെയാണ് ധൃഷ്ടദ്യുമ്നൻ കണ്ടത്. എന്റെ ആദ്യത്തെ യുദ്ധം. അർജ്ജുനന് അമ്പുകളൊന്നും പിഴയ്ക്കാത്ത ദിവസം. പാഞ്ചാലകുമാരൻ രഥയുദ്ധം അമ്പരപ്പിക്കുന്നതായിരുന്നു.

കോട്ടവാതിലിന് വളരെ അകലെവച്ചു തന്നെ ഞങ്ങളവരെ നേരിട്ടു. പാഞ്ചാലപ്പടയ്ക്ക് യുദ്ധം ലഹരിയാണ്. മുൻ നിരയിൽ ദുര്യോധനനും കർണ്ണനും തന്നെയായിരുന്നു. കഷ്ടിച്ചു മൂന്നു നാഴിക മാത്രമേ യുദ്ധം നീണ്ടുനിന്നുള്ളു. കൗരവരുടെ കൂടെ വന്ന നാലുദാസന്മാരുടെ മൃതദേഹങ്ങൾ ഞങ്ങളെണ്ണി. ആറ് കുതിരകളും. ഞങ്ങളുടെ കൂട്ടത്തിൽ രണ്ടുപേർക്ക് മുറിവേറ്റു. ഒരു ഭടൻ മരിച്ചു.

കർണ്ണൻ തേർത്തട്ടിൽ വീഴുന്നതു കണ്ടുവെന്ന് അർജ്ജുനൻ പറഞ്ഞു. വിദഗ്ദ്ധനായ സാരഥി തേർതിരിച്ചു് പിൻവാങ്ങിയതുകൊണ്ട് മുറിവ് എത്രത്തോളമുണ്ടെന്നറിഞ്ഞില്ല.

പിന്നെയാണ് രമ്യതയിൽ കഴിയുന്നതിന്റെ ആവശ്യം അന്ധരാജാവിന് ഓർമ്മവന്നത്! സന്ദേശവുംകൊണ്ടുവന്ന വിദുരരെ ധൃഷ്ടദ്യുമ്നൻ പരിഹസിച്ചു. അദ്ദേഹം വെറും ദൂതനാണ്, ഞങ്ങളദ്ദേഹത്തോട് വളരെയേറെ കടപ്പെട്ടിരിക്കുന്നു എന്ന് ഞാൻ ധൃഷ്ടദ്യുമ്നനെ ഓർമ്മിപ്പിച്ചു് അടക്കിയിരുത്തി.

കാടാണ് പകുത്തുതരുന്നതെങ്കിലും സ്വീകരിക്കാൻ വിദുരർ നിർബ്ബന്ധിച്ചു. ഇവിടെ രാജധാനി പണിയാം. ഹസ്തിനപുരത്തുകാർ ഇങ്ങോട്ടു കുടിയേറിപ്പാർക്കുമ്പോൾ ഇതും നഗരമായി മാറുമെന്നദ്ദേഹം ഓർമ്മിപ്പിച്ചു.

സമ്പന്നരായാണ് ഞങ്ങൾ ഖാണ്ഡവപ്രസ്ഥത്തിൽ വരുന്നത്. പാഞ്ചാലത്തുനിന്നും ശില്പികൾ വന്നു. കഴുതകളെ പൂട്ടിയ വണ്ടികളിൽ ധനവും ധാന്യങ്ങളും ദ്രുപദനയച്ചു. വിവാഹസമ്മാനമായി കൃഷ്ണനും ധാരാളം ദ്രവ്യങ്ങളയച്ചു. ദ്രുപദന്റെ മുമ്പാകെവച്ചു് കൃഷ്ണൻ ദ്രൗപദിക്കും ഞങ്ങൾക്കും പൊന്നും മുത്തും കാഴ്ചവച്ചപ്പോൾ അമ്മയ്ക്ക് സന്തോഷംകൊണ്ട് കണ്ണുനിറഞ്ഞു. സഹോദരപുത്രനിൽനിന്ന് അമ്മ ഇത്രയേറെ പ്രതീക്ഷിച്ചതല്ല.

പഴയ കൊട്ടാരത്തിൽ മധുവിധു ആരംഭിച്ച യുധിഷ്ഠിരൻ വല്ലപ്പോഴുമേ പുറത്തുവരാറുള്ളു. പുതിയ നഗരം ഉയരുന്നതു കാണാൻ ഇടയ്ക്കൊക്കെ ദ്രൗപദിയേയും കൊണ്ടുവരുമെന്നു കരുതി. അതുണ്ടായില്ല.

ഒരു വർഷം ദ്രൗപദി ഒരാളുടെ കൂടെ. അതിനിടയ്ക്ക് മറ്റുള്ളവർ ആ ഗൃഹത്തിൽ പോകരുതെന്നുകൂടി അമ്മ ഒരു നിയമം വച്ചു. നിയമം അമ്മയുടെയാണോ, അതോ യുധിഷ്ഠിരന്റെയാണോ എന്ന് ഞങ്ങൾക്കറിഞ്ഞുകൂടാ. “മഹർഷിമാർ പറഞ്ഞിരിക്കുന്നു” എന്ന മുഖവുരയോടെയാണ് ഞങ്ങൾ നാലുപേരെയും വിളിച്ചുനിറുത്തി അദ്ദേഹം വ്യവസ്ഥകൾ അറിയിക്കാൻ തുടങ്ങിയത്. “എല്ലാം നമ്മുടെ നന്മയ്ക്കാണ്” എന്നു പറഞ്ഞു് സമാഹരിക്കുകയും ചെയ്തു.

ആനകളെക്കൊണ്ട് മരം പിടിപ്പിക്കുന്നത് നോക്കിക്കൊണ്ട് ഞാൻ നിൽക്കെ, യുധിഷ്ഠിരൻ വന്നു. ഈയിടെയായി അസംതൃപ്തിയാണ് എപ്പോഴും അദ്ദേഹത്തിന്റെ മുഖത്ത് സ്ഥിരമായ ഭാവം.

“അർജ്ജുനന്റെ സന്ദേശം വല്ലതുമുണ്ടോ?” ഞാൻ ചോദിച്ചു.

അദ്ദേഹം ഒന്നും പറഞ്ഞില്ല. പിന്നെ എന്തോ ആലോചിച്ചുകൊണ്ടെന്നപോലേ ചോദിച്ചു:

“അർജ്ജുനൻ തീർത്ഥാടനത്തിനോ പോയത്, അതോ മാരകേളിയ്ക്കോ?”

എനിക്ക് കാര്യം വ്യക്തമായില്ല. ഏകദേശം ഞാനൂഹിച്ചു.

“ഒരു നാഗകന്യകയുടെ കാര്യം ഞാൻ കേട്ടു. നാഗന്മാർ നല്ലവരാണ്. ഞാൻ മുമ്പു് പറഞ്ഞിട്ടുണ്ടല്ലോ, പ്രമാണകോടിയിൽ കരയ്ക്കെത്തിയപ്പോൾ—”

“ഉവ്വ്. ഉവ്വ്. പക്ഷെ ഞങ്ങൾ രണ്ടാമതൊരുവളുടെ വിവരംകൂടി കേട്ടു. മണിപ്പൂരിലെ ഒരു ചിത്രവാഹനന്റെ മകൾ. ക്ഷത്രിയരാണോ എന്തോ!”

അദ്ദേഹം ആരോടൊക്കെയോ നീരസമുള്ളപോലെ പെട്ടെന്നവിടെനിന്നു നടന്നു.

അർജ്ജുനന് തീർത്ഥയാത്രയിൽ സുന്ദരിമാരെ കിട്ടിയതിൽ അദ്ഭുതപ്പെടാനൊന്നുമില്ല.

ആവശ്യമില്ലാത്ത ഒരാത്മപീഡനമായിരുന്നു അനുജന് ഈ തീർത്ഥയാത്ര. ഞങ്ങളൊക്കെ വേണ്ടെന്നു പറഞ്ഞു. അയാൾ നിർബ്ബന്ധം പിടിച്ചു. പക്ഷെ ഖാണ്ഡവപ്രസ്ഥത്തിലിരിക്കുന്നതിനേക്കാൾ രസമുണ്ടാവും തീർത്ഥയാത്രയ്ക്കിടയിൽ എന്ന് കരുതിക്കൊണ്ടുതന്നെയായിരിക്കും.

ഒരു രാത്രിയിൽ കാട് കുറേക്കൂടി വടക്കോട്ട് വെട്ടിത്തെളിക്കുന്ന കാര്യം ഞങ്ങൾ പറഞ്ഞിരിക്കുകയായിരുന്നു. അപ്പോൾ ഒരു ബ്രാഹ്മണൻ ഓടിക്കിതച്ചുകൊണ്ട് വന്നു. കുറെ പശുക്കളേയുംകൊണ്ട് മുമ്പേവന്ന് താമസമാക്കിയ കുടിയേറ്റക്കാരിലൊരാൾ. അദ്ദേഹത്തിന്റെ പശുക്കളെ കാണാനില്ല. കാട്ടിലെ ഒരു കള്ളക്കൂട്ടം അവയെ തെളിച്ചു പോകുന്നത് കണ്ടവരുണ്ട്.

അർജ്ജുനൻ ധൃതിയിൽ ഓടിപ്പോയി. ബ്രാഹ്മണൻ കാത്തുനിന്നു. അയാൾ പറഞ്ഞു:

“ഇവിടെ ഇപ്പോൾ ഭരണമുണ്ടെന്ന് ഒന്നു മനസ്സിലാക്കിക്കൊടുക്കണം.”

അർജ്ജുനൻ തിരിച്ചുവന്നത് സാവധാനത്തിലായിരുന്നു. നിറച്ച ആവനാഴിക്കു പുറമെ എടുത്ത അമ്പുകൾ അരയ്ക്കുചുറ്റും തിരുകിക്കൊണ്ട് ഒരു വിഡ്ഢിച്ചിരിയോടെ അയാൾ പറഞ്ഞു: “ഒരബദ്ധം പറ്റി. ആയുധങ്ങൾ വലിയ കൊട്ടാരത്തിലായിരുന്നു. നിയമം മറന്ന് ഞാൻ ഓടിക്കയറി. അപ്പോൾ അബദ്ധം...അവരെ ലജ്ജിപ്പിക്കേണ്ടിവന്നു.”

ഞാൻ കാത്തുനിൽക്കുന്ന ബ്രാഹ്മണന്റെ കാര്യം ഓർമ്മിച്ചു് പറഞ്ഞു: “ശരി. വന്നിട്ടാലോചിക്കാം.”

ജ്യേഷ്ഠൻ പുറത്തുവരുമെന്ന് കരുതി. കണ്ടില്ല. പശുക്കൂട്ടത്തെ തിരിച്ചുപിടിച്ചു് കീഴടങ്ങിയ കൊള്ളക്കാരെക്കൊണ്ട് സത്യം ചെയ്യിച്ചു് അർജ്ജുനൻ മടങ്ങിവന്നു. അപ്പോഴേക്കും നിയമം ലംഘിച്ചകാര്യം അമ്മയുടെ മുമ്പാകെ വന്നുകഴിഞ്ഞിരുന്നു.

യുധിഷ്ഠിരൻ പറഞ്ഞു: “അത്ര വലിയ കാര്യമാക്കേണ്ട. ശാസ്ത്രപ്രകാരം പറഞ്ഞാൽ —ജ്യേഷ്ഠപത്നിയെ ആ രൂപത്തിൽ കണ്ടുപോയത്....”

അമ്മയെ സാക്ഷിനിറുത്തിയാണ് സംസാരിക്കുന്നത്. അർജ്ജുനൻ ഒരു വാദപ്രതിവാദത്തിനിടകൊടുത്തില്ല. “നിയമപ്രകാരം ഞാൻ പന്ത്രണ്ടുമാസം തീർത്ഥയാത്ര നടത്തണം. അത്രയല്ലേയുള്ളു! തെറ്റിന് ഞാൻ



അർഹിക്കുന്നതുതന്നെ ശിക്ഷ.''

യാത്രയ്ക്കുവേണ്ടി തയ്യാറെടുക്കുമ്പോൾ അർജ്ജുനൻ പറഞ്ഞു: ''എവിടെയെങ്കിലും അലഞ്ഞുനടക്കണമെന്ന് തോന്നിത്തുടങ്ങിയതായിരുന്നു. ഒരു തരത്തിൽ ഇതനുഗ്രഹമായി.''

അയാൾ രാത്രിതന്നെ സ്ഥലംവിട്ടു.

ഉലൂപിയുടെ വാർത്തയ്ക്കു പിന്നാലെ വന്നു ചിത്രാംഗദയുടെ വിവാഹക്കാര്യം. പിന്നെ ഒരു നാലുമാസം കഴിഞ്ഞപ്പോഴാണ്, അമ്മയും ഞങ്ങൾ മൂന്നുപേരും ജ്യേഷ്ഠന്റെ മുമ്പിലേക്ക് ക്ഷണിക്കപ്പെട്ടു. ഞങ്ങൾ നാലുപേരും പുറം തളത്തിൽ കാത്തുനിൽക്കുമ്പോൾ അദ്ദേഹം അകത്തുനിന്ന് ഉല്ലാസഭരിതനായി കടന്നുവന്നു.

''ദ്വാരകയിൽ നിന്ന് ഒരു ദൂതൻ വന്നിരിക്കുന്നു. അർജ്ജുനന്റെ സന്ദേശം. കൃഷ്ണസഹോദരി സുഭദ്രയെ വിവാഹംകഴിക്കാൻ അർജ്ജുനൻ അനുമതി ചോദിച്ചിരിക്കുന്നു.''

അമ്മയ്ക്കറിയേണ്ടത് ബലരാമനും കൃഷ്ണനും സമ്മതിച്ചോ എന്നതാണ്.

''കൃഷ്ണന് പൂർണ്ണസമ്മതം. സന്തോഷം. ബലരാമ ജ്യേഷ്ഠനും സമ്മതിക്കേണ്ടിവന്നു. അർജ്ജുനന്റെ കൂടെ ഒളിച്ചോടാൻ തയ്യാറായി നിന്നുവത്രെ സുഭദ്ര. സമ്മതിക്കാതെ വയ്യെന്നായി.''

ജ്യേഷ്ഠൻ ആവശ്യത്തിൽ കൂടുതൽ, പതിവില്ലാതെ, ഉച്ചത്തിലാണ് സംസാരിക്കുന്നത്.

ജാലവാതിലിനപ്പുറത്തെവിടെയോ നിന്നു താമരപ്പൂവിന്റെ ഗന്ധമുണ്ടോ?

അദ്ദേഹം ഉലാത്തിക്കൊണ്ട് കുറച്ചു് തന്നോടും കുറച്ചു് ഞങ്ങളോടുമെന്നപോലെ സംസാരിച്ചു.

''കൃഷ്ണൻ നല്ല സുഹൃത്താണ്. അമ്മാവന്റെ മകനാണ്. ചക്രായുധത്തിൽ കൃഷ്ണനെ ജയിക്കാവുന്ന ഒരു യോദ്ധാവും ഇന്നില്ല. കൃഷ്ണനും യാദവരും കൂടി നമ്മുടെ ഒപ്പം വന്നാൽ... അമ്മ എന്തു നിശ്ചയിക്കുന്നു?''

അമ്മ ചോദിച്ചു: ''എവിടെ ആ ദൂതൻ? അയാൾക്ക് സമ്മാനങ്ങൾ കൊടുക്കണം. എല്ലാവരുടേയും അനുഗ്രഹമുണ്ടെന്ന് പറഞ്ഞയയ്ക്കൂ. വരവർണ്ണിനിയായ സുഭദ്രയോടും.''

ഒരു വർഷത്തിനിടയ്ക്ക് മൂന്ന് സുന്ദരിമാരെ പരിണയിച്ച അർജ്ജുനൻ. ഇവിടെ അയാൾ അസ്ത്രവിദ്യയിലെ അദ്ഭുതസിദ്ധികൊണ്ട് നേടിയ ആദ്യത്തെ കന്യകയുടെ മധുവിധു ഇനിയും അവസാനിച്ചിട്ടില്ല.

വർഷം തികയാനുള്ള ദിവസം അടുത്തെത്തുന്നു. ദ്രുപദന്റെ രാജധാനിയിൽ വച്ചു നടന്ന വിവാഹാഘോഷംതൊട്ട് ഞാൻ ദിവസങ്ങളും മാസങ്ങളും എണ്ണിത്തുടങ്ങിയതാണ്.

എന്റെ വസതിയിൽ നാലുദിവസങ്ങൾക്കുംതന്നെ ദ്രൗപദിക്കുവേണ്ടിയാണെന്നറിയിക്കാതെ, ഞാൻ ചില ഒരുക്കങ്ങൾ ചെയ്തിരുന്നു. പിൻവശത്തെ അങ്കണത്തിൽ നട്ട ചെടികളിൽ പൂക്കൾ വിടർന്നുകഴിഞ്ഞു. കാട്ടുവള്ളികൾ കെട്ടി ചുവന്ന ദേവദാരുപ്പലകകൾ കൊണ്ടു തീർത്ത ഊഞ്ഞാൽമഞ്ചത്തിൽ മൃദുവായ കമ്പിളികൾ തിരഞ്ഞെടുത്ത് ഒരു ശയ്യാതലം ഒരുക്കി.

വിശോകന്റെ നിർദ്ദേശങ്ങളനുസരിച്ചു് അകത്തു് ശില്പികൾ ചില അലങ്കാരങ്ങൾ നടത്തി. എന്റെ ഉദ്യാനപ്രിയവും അലങ്കാരപ്രിയവും വിശോകനിൽ ഒരദ്ഭുതവുമുണ്ടാക്കിയിട്ടില്ല.

''ദിവസമടുത്തില്ലേ?''

അയാൾ ഉദാസീന ഭാവത്തിൽ ചോദിച്ചു. അതേമട്ടിൽത്തന്നെ ഞാനും: ''ഉവ്വെന്നു തോന്നുന്നു.''

നാലാം പ്രഭാതത്തിൽ ബ്രാഹ്മണരെ വരുത്തുമെന്നും എന്തെങ്കിലും ചടങ്ങുകളുണ്ടാവുമെന്നും ഞാൻ കരുതി. ഞാനീ പരിസരത്തിലൊക്കെയുണ്ട് എന്ന് ഓർമ്മിപ്പിക്കുന്നപോലെ ഞാൻ അമ്മയുടെ ചുറ്റുവട്ടത്തിൽ നടന്നുനോക്കി.

പുതിയ ആനപ്പന്തികളുടെ പണി നടക്കുകയായിരുന്നു. അപ്പോൾ പ്രതീക്ഷിക്കാത്തവിധം ദ്രൗപദി ഞാൻ നിൽക്കുന്നേടത്തേക്കു വന്നു.

കഴിഞ്ഞ ഒരു വർഷത്തിനിടയ്ക്ക് മൂന്നുതവണ. അതും ദൂരെനിന്ന്, മാത്രമാണ് ഞാൻ ദ്രൗപദിയെ കണ്ടിട്ടുള്ളത്.

അവളുടെ ശരീരം കുറച്ചുകൂടി മാംസളമായിട്ടുണ്ട്. ശുഭ്രവസ്ത്രങ്ങളിൽ മാത്രമാണ് ഇപ്പോഴും അവൾക്കു പ്രിയമെന്നു തോന്നി. മുടിക്കെട്ടിൽ വളച്ചിട്ട ഒരിഴവള്ളി മുല്ലപ്പൂമാല. അടുത്തുകണ്ടപ്പോൾ ആദ്യംതോന്നിയത്, ദ്രുപദരാജധാനിയിൽ കണ്ട ബാലിക യുവതിയായിരിക്കുന്നു! നനവുണ്ടെന്നു തോന്നുന്ന വലിയ നീലക്കണ്ണുകളിൽ മന്ദസ്മിതത്തിന്റെ തിളക്കം. ഏകാവലിമാത്രമുള്ള മാറത്ത് നേരത്തെ ഇട്ട കൈതപ്പൂമ്പൊടിയുടെ അവശിഷ്ടം.

പണിസ്ഥലത്തെ പൊടിമണ്ണിൽ ആറാടിനിൽക്കുന്ന എന്റെ അർദ്ധനഗ്നശരീരത്തിൽ അവളുടെ കണ്ണുകൾ സഞ്ചരിച്ചു. പാഞ്ചാലത്തുനിന്ന് വന്ന ആനകളെ ചട്ടം പഠിപ്പിക്കുന്നതു കാണാൻ ഞാൻ ക്ഷണിച്ചു.

''മദിച്ച ആനയോട് ഒറ്റയ്ക്ക് യുദ്ധം ചെയ്യുമെന്ന് ആരോ ദാസിമാർ പറഞ്ഞു. ശരിയാണോ?

ഞാൻ ചിരിച്ചു: ''വേണ്ടിവന്നിട്ടില്ല. ഇതുവരെ.''

''ബകൻ ദിവസവും ഒരു വണ്ടിനിറയെ ഭക്ഷണവും വണ്ടിവലിച്ചുവരുന്ന രണ്ട് പോത്തുകളെയും തിന്നിരുന്നുവെന്ന് കേട്ടു. അത്ര ഭയങ്കരനായിരുന്നോ?''

''പറഞ്ഞു് മൊഴികൾ പകർന്നപ്പോൾ വലുതായതാണ് ബകൻ. അതൊരു നിസ്സാര യുദ്ധമായിരുന്നു.''

''മരിക്കുമ്പോൾ അവൻ നിലവിളിച്ചതു കേട്ട് നാട്ടു മുഴുവൻ നടുങ്ങി. രക്തം ഗംഗപോലെ ഒഴുകി എന്നൊക്കെയാണിപ്പോൾ കഥ. നടന്നതു് അതേപോലെ പറയൂ.''

ഞാൻ അമ്പരന്നു. യുദ്ധം ഒരർദ്ധബോധത്തിലാണ് നടക്കുന്നത്. ആരാദ്യം കൊല്ലാനുള്ള അവസരം കണ്ടെത്തും എന്നതാണ് നോട്ടം. കാട്ടാളനും നിഷാദനും ശാസ്ത്രമറിയില്ല. കൊല്ലാനറിയാം. സൂതർക്കോ മാഗധർക്കോ പാടാൻ പറ്റിയ കഥയല്ല അവരോടുള്ള യുദ്ധം. ഒരു സുന്ദരിയെ രസിപ്പിക്കാൻ പറയേണ്ടതുമല്ല.

ഞാൻ പറഞ്ഞു: ''ഭാഗ്യം എന്റെ പക്ഷത്തിൽ നിന്നു. അത്രമാത്രം.''

''സ്വയംവരമണ്ഡപത്തിൽ ശരിക്കും ഒരു യുദ്ധം കാണാമെന്നു കരുതി. വീരന്മാരൊക്കെ വാക്കുകൊണ്ട് യുദ്ധം തുടങ്ങി. പിന്നെ ഓടി. അല്ലേ?''

അവൾ ചിരിച്ചു.

''ഗംഗ വരെ ഒഴുകുന്ന ചോര.....അതാണ് കാണേണ്ട കാഴ്ച!''

ഞാൻ യുദ്ധവും വധവും വിവരിക്കാതെ കഴിക്കാൻ ചോദിച്ചു: ''അർജ്ജുനൻ എന്നു വരുന്നു?''

പ്രയാസപ്പെട്ട് നിയന്ത്രിച്ചിട്ടും അവളുടെ നീലക്കറുപ്പുള്ള കവിളുകളിൽ രക്തപ്പൂവിടർന്നു.

''അറിയില്ല.'' അവൾ പതുക്കെ പറഞ്ഞു.

നിർമ്മാണം കഴിയാറായ ഒരു സൗധത്തിന്റെ നേർക്ക് അവൾ നടന്നു. ഞാൻ പിറകെ.

കാഴ്ചയ്ക്ക് ഹിഡിംബിയെക്കാൾ വളരെ ചെറിയ ശരീരഘടനയുള്ള ഈ യുവതിയുടെ മുമ്പിൽ ഞാൻ പതറിപ്പോകുന്നുണ്ട്. സ്വയം ശാസിച്ചു. കല്യാണം കാത്തുനിൽക്കുന്ന ദേവകന്യയല്ല. സഹോദരന്റേതാണ്, ഭർത്താവ്.

എന്റെ ഉദ്യാനം കാണാവുന്ന ഇടത്തിലെത്തിയപ്പോൾ ഞാൻ നിന്നു.

അവൾ അതു ശ്രദ്ധിക്കാതെ പറഞ്ഞു: ''സുഭദ്ര കറുത്തിട്ടാണോ?''

''അറിയില്ല.''

''യാദവസ്ത്രീകളുടെ സൗന്ദര്യത്തെപ്പറ്റി ആരും അത്ര പാടിപ്പുകഴ്ത്തുന്നതു കേട്ടിട്ടില്ല.''

ഞങ്ങൾ വീണ്ടും നടന്നു. ഉദ്യാനത്തിലൂടെ. ഊഞ്ഞാൽമഞ്ചത്തിന്റെ സമീപത്തിലൂടെ കടന്നുപോകുമ്പോഴും അവൾ അതു് ശ്രദ്ധിച്ചില്ല. പിന്നെ പെട്ടെന്ന് ചിരിച്ചുകൊണ്ട് നിന്നു.

''ഞാനിപ്പോൾ ഒരു വിധം ചൂതുകളിക്കും. പഠിപ്പു് തുടരുന്നുണ്ട്.''

ഞാനും ചിരിച്ചു. കാട്ട് തൊട്ട മുമ്പിലാണ്. വൃക്ഷക്കൂട്ടങ്ങൾക്കിടയിലേക്കു നോക്കിക്കൊണ്ട് ദ്രൗപദി ചോദിച്ചു: ''കാട്ടാളത്തിമാരുടെ ഭാഷ എങ്ങനെയാണ്?''

വിശോകന്റെ മേൽനോട്ടത്തിൽ പിന്നിൽ കാണുന്ന മന്ദിരവും ചുറ്റുമുള്ള ഉദ്യാനവും ഈ ഊഞ്ഞാൽമഞ്ചവും എല്ലാം ഒരുങ്ങിനിൽക്കുകയാണെന്നറിയുന്നില്ലേ ദ്രൗപദി? ഞാൻ ചോദ്യം കേട്ടില്ലെന്നു നടിച്ചു.

''ഇന്നൊരു ബലിയുണ്ട്. ബ്രാഹ്മണർ എത്തിക്കഴിഞ്ഞിരിക്കും. നടക്കട്ടെ.''

അവൾ വിയർക്കാൻ തുടങ്ങുന്നു. വിയർപ്പിന്റെ സുഖകരമായ ഗന്ധമേറ്റുവാങ്ങാൻ തയ്യാറായി അടുത്തേക്ക് നീങ്ങി ഞാൻ ചുമലിൽ കൈവയ്ക്കുമ്പോൾ അവൾ പിന്നിലേക്കു മാറിനിന്നു.

''പുത്ര ലബ്ധിക്കാണ് ഇന്നത്തെ ബലി. അർജ്ജുനന് നഷ്ടപ്പെട്ടവർഷംകൂടി യുവരാജാവിന്റെ ഊഴത്തിൽ ചേർന്നതാണെന്നറിയില്ലേ?''

അവൾ നടന്നു. പിന്നെ കുറച്ചടികൾ നടന്നപ്പോൾ തിരിഞ്ഞുനിന്ന് മന്ദഹസിച്ചു. ആശ്വാസമോ വാഗ്ദാനമോ ആ കണ്ണുകളിൽ? അതോ വെറും സഹതാപമോ?

ഞാൻ തനിച്ചായി. ദൂരെനിന്ന് തേരൊച്ച അടുക്കുന്നതു കേട്ടു.

വലിയ കൊട്ടാരത്തിന്റെ പരിസരത്തിൽ മൂന്നു തേരുകൾ വന്നുനിന്നു. ഒന്നാമത്തേതിൽ നിന്ന് ആദ്യം ഇറങ്ങിയതു് ബലരാമനാണ്. പിന്നെ കൃഷ്ണൻ.

പുഷ്പങ്ങൾകൊണ്ടലങ്കരിച്ച രണ്ടാമത്തെ തേരിൽനിന്ന് അർജ്ജുനൻ ഇറങ്ങി. അയാൾ നീട്ടിയ കൈപിടിച്ചു് സുഭദ്രയും. തല പകുതി മറച്ചിട്ട ശിരോവേഷ്ടനത്തിനുതാഴെ സീമന്തഹാരത്തിലെ മരതകക്കല്ലുകൾ തിളങ്ങി. ഇളംചുവപ്പുനിറമുള്ള ശരീരം. അമ്മപറഞ്ഞതുപോലെ അകലെനിന്നുള്ള ഒറ്റനോട്ടത്തിൽ ത്തന്നെ അറിയാം, വരവർണ്ണിനിതന്നെ സുഭദ്ര.

ചൂടുള്ള ശ്വാസം എന്റെ ദേഹത്തിൽ തട്ടി. ദ്രൗപദി അടുത്തുവന്നുനിന്ന് വരവേല്പു് നോക്കിനിൽക്കുകയാണ്.

''സ്വീകരിക്കാൻ എന്നെ തിരഞ്ഞു് ദാസിമാർ വിഷമിക്കരുതല്ലോ. നടക്കട്ടെ.''

പോകുമ്പോൾ അവൾ തിരിഞ്ഞുനിന്ന് പറഞ്ഞു: ''ഭീമസേനന്റെ കരബലംകൊണ്ടാണ് ദ്രുപദസദസ്സിൽനിന്ന് അർജ്ജുനൻ രക്ഷപ്പെട്ടതു്. ഞാൻ എപ്പോഴും ഓർക്കാറുണ്ട്.''

അവൾ നടന്ന് കൊട്ടാരത്തിന്റെ പിന്നിൽ മറഞ്ഞു.

ഞാൻ ബലരാമനെ നമസ്കരിച്ചു. കൃഷ്ണൻ എന്നെ വന്ദിച്ചു. അർജ്ജുനന്റെ പ്രണാമം ഞാൻ സ്വീകരിച്ചു. അയാൾ കൂടുതൽ കറുത്തിരിക്കുന്നു.

വരവേല്പിന്റെ ആഘോഷവും പുത്രലബ്ധിക്കുള്ള യുധിഷ്ഠിരന്റെ ഹോമവും രണ്ടിടത്തായി നടന്നു.

മദ്യകുംഭങ്ങൾ യാദവരുടെ മുമ്പിൽ നിരത്തി. അവരുടെ സുഖസൗകര്യങ്ങൾ നോക്കാൻ സഹദേവനെ പ്രത്യേകം ഏല്പിച്ചു. നകുലൻ ഹോമത്തിന്റെ മേൽനോട്ടം നടത്തി. ഞാൻ രണ്ടിടത്തും എല്ലാം ശരിക്കു നടക്കുന്നില്ലേ എന്നറിയാൻ മാറിമാറി നിന്നു. മൈത്രമുഹൂർത്തം വരെ ആഘോഷം നീണ്ടുനിന്നു.

അവസാനം എന്റെ ശയ്യാഗാരത്തിലെത്തിയപ്പോൾ അതുവരെ സൽക്കരിക്കുകയായിരുന്ന ഞാൻ ഒന്നും കഴിച്ചില്ലെന്നു മനസ്സിലാക്കിയ വിശോകൻ മദ്യവും ഭക്ഷണവും കരുതിവച്ചിരുന്നു. മുളപ്പിച്ച യവം വാറ്റിയ രൂക്ഷഗന്ധമുള്ള മദ്യം.

''രണ്ടു ചടങ്ങുകളും ഭംഗിയായി.''

വിശോകൻ പറഞ്ഞു.

''എനിക്കൊരു തേരൊരുക്കണം. പ്രഭാതത്തിൽ.''

എങ്ങോട്ടാണെന്ന് സൂതർക്കറിയേണ്ട കാര്യമില്ല.

''യാദവർ തിരിച്ചുപോയിക്കഴിഞ്ഞിട്ട പോരേ യാത്ര?''

വിശോകൻ സംശയിച്ചുകൊണ്ട് ചോദിച്ചു.

''മൂന്നു കുതിരകൾ. വേണ്ടത്ര ആയുധങ്ങൾ. ഉദയത്തിൽത്തന്നെ പുറപ്പെടണം.''

വിശോകൻ പോയി. മദ്യം മുഴുവൻ തീർന്നിട്ടും ഞാൻ കിടന്നില്ല. പുറത്തിറങ്ങി മഞ്ഞിയ ഇരുട്ടിൽ നിന്നു. ഹോമം കഴിഞ്ഞ, വലിയ കൊട്ടാരത്തിൽ മധുവിധുവിന്റെ രണ്ടാം ഘട്ടം ആരംഭിക്കുന്നു. അർജ്ജുനന്റെ മന്ദിരത്തിലെ ദീപങ്ങളണഞ്ഞിട്ടില്ല. അവിടെ ഒരു പുതിയ വധുവിന്റെ ആദ്യരാത്രി ആരംഭിക്കുന്നു. ഞാൻ നോക്കിനിൽക്കെ അകത്തെ വെളിച്ചം ഓരോന്നണഞ്ഞു. അഴിച്ചുവിട്ട തേർക്കുതിരകൾ അലഞ്ഞുനടക്കുന്ന കുളമ്പടിശബ്ദം അങ്കണത്തിൽനിന്നു കേട്ടു.

ഞാൻ നടന്ന് പിൻവശത്തെത്തി. കാടിന്റെ ഇരുട്ട് ഉദ്യാനത്തിലേക്കിറങ്ങിവന്നിരിക്കുന്നു.

ഊഞ്ഞാൽമഞ്ചം കഴുവേറ്റിയ കാട്ടാളന്റെ ജഡംപോലെ ഇരുട്ടിൽ തൂങ്ങിക്കിടക്കുന്നു.

അതിലെ മൃദുവായ ദർഭപ്പുൽമെത്തയിൽ ഇരുന്ന് ഞാൻ ആടിക്കൊണ്ട് മരക്കൂട്ടങ്ങൾക്കുമുകളിൽ കണ്ട അശ്വമുഖനക്ഷത്രങ്ങളെ തിരഞ്ഞു. പൊടുന്നനെ, കാട്ട് ആകാശത്തിലേക്കുയരുന്നു. ആകാശം ഭൂമിയിലേക്ക് ഇറങ്ങിവരുന്നു. നക്ഷത്രങ്ങൾ പൊട്ടിച്ചിതറിയതു് എന്റെ ശിരസ്സിനകത്തെവിടെയോ ആയിരുന്നു.

(തുടരും)



ആത്മകഥ
ചില ഏടുകൾ

തകഴി

# കൊല്ലം സമ്മേളനം

കൂട്ടായ പ്രവർത്തനം സാഹിത്യത്തിനുണ്ട്. ഒരു കഥയോ നാടകമോ കവിതയോ കുറേപ്പേരൊരുമിച്ചിരുന്ന് എഴുതുക എന്നല്ല ഉദ്ദേശിക്കുന്നത്. കുറെ എഴുത്തുകാർ കൂടക്കൂടെ ഒരുമിച്ചുകൂടുക. ഒന്നോ രണ്ടോ ദിവസങ്ങളിൽ ഔപചാരികമായല്ലാതെ കഴിഞ്ഞുകൂടുക, പിരിയുക. എല്ലാവർക്കും ഒരുണർവ്വായിരിക്കും. ആ ഒരുമിച്ചുകൂടലിന് ഒരു പ്രത്യേകത ഉണ്ടായിരുന്നു. മുന്നറിയിപ്പനുസരിച്ച് ആരും എത്തുന്നതല്ല. ഓരോരുത്തരായും ചെന്നു പറ്റുകയാണ്. ആ ഒരുമിച്ചുകൂടലിന് നിദാനം പിരിയുമ്പോൾ മുതലുള്ള അകത്തുള്ള ഒരു പ്രേരണയാണ്.

അവിടെ സാഹിത്യം പ്രത്യേകമായി ചർച്ചാവിഷയമായിരുന്നില്ല. സമസ്ത കാര്യങ്ങളും അവിടെ ചർച്ച ചെയ്യപ്പെട്ടിട്ടുണ്ട്. തെറിയും പോഴത്തങ്ങളും പറയും. വഴക്കും വയ്യാവേലിയുമുണ്ടാവും. കൂട്ടത്തിൽ സാഹിത്യവും വാദപ്രതിവാദവിഷയമാകും. അന്ന് ഒരു പ്രത്യേകത പുരോഗമന സാഹിത്യത്തിലെ രണ്ടു ചേരികളുടെയും പ്രശ്നം നിലനില്പായിരുന്നില്ല. കമ്മ്യൂണിസ്റ്റുപാർട്ടിയും ചിട്ടപ്രകാരം തന്നെ ഗൗരവമായി അവരുടെ ഒരു പ്രവർത്തനപരിപാടിയെന്നനിലയിൽ സാഹിത്യകാരന്മാരെ വിളിച്ചുകൂട്ടി കാര്യങ്ങൾ ചർച്ച ചെയ്തു തീരുമാനിക്കുമായിരുന്നു. മറുചേരിക്ക് അങ്ങനെയൊരു സംഘടന ഉണ്ടായിരുന്നില്ല. എല്ലാവരും കൂടും, മുൻപറഞ്ഞതുപോലെ പിരിയും. കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ നിലനില്പിനേക്കാൾ അന്നു പ്രാധാന്യം സാഹിത്യപരമായ അവരുടെ നിലപാടിനായിരുന്നു മറുചേരിയുടേതും അതുപോലെതന്നെ. ഓരോ സാഹിത്യകാരൻെറയും നിലനില്പായിരുന്നില്ല, ചർച്ച ചെയ്യപ്പെട്ട വിഷയമായിരുന്നു പ്രധാനം. സാഹിത്യമെന്നല്ല ജീവിതത്തിലെ എല്ലാമണ്ഡലത്തിലും ആശയങ്ങളേക്കാൾ നിലനില്പാണ് പ്രശ്നമായിക്കണ്ടത്. രാഷ്ട്രീയപ്രവർത്തനം തന്നെയെടുത്തുനോക്കൂ. കൂടുതൽ വോട്ടാണ് ലക്ഷ്യം. നിലനില്പാണ് പ്രശ്നം. സുസംഘടിതമായ കമ്മ്യൂണിസ്റ്റ്പാർട്ടിപോലും അവിടെയാണ് ചെന്നെത്തിയിരിക്കുന്നത്. വല്ലപ്പോഴും ഒരു ശരിഅത്തിൽ ചെന്നുപെട്ടുപോകുന്നെന്നേ ഉള്ളൂ. സാഹിത്യത്തിലും ഇതുതന്നെയാണ് കാണുന്നത്. പുതിയ തലമുറ ആവേശകരമായി അവരുടെ നിലപാടു വാദിക്കുമ്പോൾ പലപ്പോഴും തോന്നിപ്പോകുന്നത് അംഗീകാരത്തിനും നിലനില്പിനുമുള്ള വെമ്പലല്ലേ പ്രേരകശക്തിയെന്നാണ്. അംഗീകാരം വേണ്ടതുതന്നെയാണ്. പക്ഷേ, അതിനുവേണ്ടിമാത്രം മുറവിളി കൂട്ടുന്നതിൽ പന്തികേട് കാണാൻ കഴിയും. പഴയ തലമുറയുടെ പേടി സ്ഥാനചലനമായിട്ടാണ് പലപ്പോഴും തോന്നുക. എല്ലായിടത്തും എല്ലായിടത്തും നിലനില്പു് മുമ്പിൽ നില്ക്കുന്നു. തത്വം തത്വത്തെ തേടിപ്പിടിക്കുകയാണ്. രാഷ്ട്രീയത്തിൽ തുരുതുരാ പാർട്ടികളുണ്ടാവുന്നതും സാഹിത്യത്തിൽ അങ്ങനെ തന്നെ ഗ്രൂപ്പുകൾ ഉണ്ടാവുന്നതും നാം കാണുന്നുണ്ട്. എന്തിനുവേണ്ടിയെന്നു നാം നോക്കുമ്പോൾ അടിസ്ഥാനപരമായ തത്വങ്ങൾ പതറിനടക്കുന്നതു കാണാം.

തൃശ്ശൂരിൽ മംഗളോദയം ഒരു അഭയകേന്ദ്രമായിരുന്നുവെന്നു ഞാൻ സൂചിപ്പിച്ചിട്ടുണ്ടല്ലോ. മാസത്തിൽ ഒരു മൂന്നാലു പ്രാവശ്യം കമ്മ്യൂണിസ്റ്റ് ചേരിയിൽപ്പെട്ട ഞങ്ങൾ കൂടിച്ചേരുമായിരുന്നു. പുരോഗമന സാഹിത്യപ്രസ്ഥാനം സംഘടനയായി മാറാനുള്ള ശ്രമം ഉണ്ടായപ്പോൾ പോരിന് ആക്കം വർദ്ധിച്ചു.

കൊല്ലത്തുവച്ച് നടന്ന ഒരു സമ്മേളനം ഈയവസരത്തിൽ ഞാൻ ഓർത്തുപോകുന്നു. സമ്മേളനം സംഘടിപ്പിക്കുന്നതിൽ മുൻരുക്കം കിട്ടിയതു് ഞങ്ങൾക്കാണ്. ഇന്നത്തെ കേന്ദ്രമന്ത്രി എ. എ. റഹിം വലിയ സഹായിയായിരുന്നു. സാഹിത്യത്തോടുള്ള ആഭിമുഖ്യം മാത്രമാണ് അദ്ദേഹത്തെ രംഗത്തിറക്കിയതു്. പണപ്പിരിവിനും യോഗം അറേഞ്ച് ചെയ്യുന്നതിനുമെല്ലാം ആത്മാർത്ഥമായി അദ്ദേഹം ശ്രമിച്ചു. ചേരിതല്ലിനെക്കുറിച്ച് അദ്ദേഹത്തിനു താല്പര്യമുണ്ടായിരുന്നില്ല. സി. എം. സ്റ്റീഫനും ഞാനുമായി ഒരുമിച്ച് പ്രവർത്തിച്ച ഒരേയൊരു രംഗം അതുമാത്രമാണ്. അദ്ദേഹത്തെ പ്രവർത്തനനിരതനാക്കിയതു് ഇടതുപക്ഷവിരോധമല്ലേയെന്ന് സംശയമുണ്ടായിരുന്നു. മി. സ്റ്റീഫൻ ഊർജ്ജസ്വലനായിരുന്നു. ആ ഊർജ്ജസ്വലത കമ്മ്യൂണിസ്റ്റ് വിരോധത്തിൽനിന്നും ഉണ്ടായതാണെന്ന് പലേടത്തും സംശയിക്കേണ്ടിവന്നു. ദേവും മുണ്ടശ്ശേരിയും വക്കിയും ഞാനും അടങ്ങുന്ന ചെറുഗ്രൂപ്പ് ഗൗരവമായി ഇക്കാര്യം ചർച്ചചെയ്തതോർക്കുന്നു. ഈ കയ്പുനീർ കുടിച്ചേ കൊല്ലത്തൊക്കെയുള്ളൂ. സി. എം. സ്റ്റീഫൻെറ കമ്മ്യൂണിസ്റ്റ് വിരോധം സഹിക്കണം. ഇല്ലെങ്കിൽ സംഘടന കമ്മ്യൂണിസ്റ്റുകാരുടെ കൈയിലാകും. സാഹിത്യത്തിനുവന്ന ഗതികേട് നോക്കണേ. ആർ. എസ്. പി. ക്കാർ ഒരു പ്രത്യേക നിലപാടാണ് എടുത്തതു്. ഇതൊരു കളിമേളയെന്ന നിലയിൽ അവർ കണക്കാക്കി. യാതൊരു ഗൗരവവും അവർ സംഘടനയ്ക്കു് കൊടുത്തില്ല. സാഹിത്യം അവരുടെ പരിപാടിയിൽ പെട്ടതായിരുന്നില്ല. ഞങ്ങളിൽ പലർക്കും വ്യക്തിപരമായ ബന്ധം ഉണ്ടായിരുന്നതുകൊണ്ട് പലരും ഞങ്ങളുടെ കൂടെയായിരുന്നു. ആകെക്കൂടി സംഘടന വിളിച്ചുകൂട്ടുവാനുള്ള ആളുകൂട്ടൽ തകൃതിയായി നടന്നു. അങ്ങനെ കൊല്ലത്തു് ഇതൊരു സംഭവമായിത്തീരുന്നമട്ടുമുണ്ടായിരുന്നു.

സമ്മേളനദിവസമുണ്ടായ ഒരു സംഭവം ഞാനോർക്കുന്നു. പ്രതിനിധികളെ ഹാളിനുള്ളിലേക്ക് കടത്തുകയാണ്. ഞാനും മററു ചിലരും ഞങ്ങളുടെ പ്രതിനിധിയായി വാതിൽക്കൽ ഉണ്ട്. പി. എൻ. കൃഷ്ണപിള്ളയുടെ സഹോദരൻ പങ്കജാക്ഷൻപിള്ളയാണ് കമ്മ്യൂണിസ്റ്റ്പാർട്ടിയുടെ ആളായി ഗേററിൽ നിന്നതെന്ന് തോന്നുന്നു. പ്രതിനിധികളുടെ കാർഡുകൾ പരിശോധിച്ച് ഓരോരുത്തരേയും



അകത്തേക്കു കടത്തിവിടുകയാണ്. അപ്പോൾ ഒരു കള്ളപ്പേരുമായി എൻെറ ഒരനന്തരവൻ (അയാൾ അന്ന് കോളേജ് വിദ്യാർത്ഥിയാണ്) കടന്നുവരുന്നു. ഞാൻ ശക്തിയായി എതിർത്തു. ഇവൻ എൻെറ അനന്തരവനാണ്. കള്ളപ്പേരുമായി വന്നിരിക്കുകയാണ്. തലേന്നാൾ അമ്മ ഒരുക്കിത്തന്ന കാപ്പിയും പലഹാരവും കഴിച്ച് വീട്ടിൽനിന്ന് ഇറങ്ങിയതാണ്. കമ്മ്യൂണിസ്റ്റ് ചായ്‌വ് അയാൾക്കുണ്ടെന്നെനിക്കറിയാമായിരുന്നുതാനും. ഞാൻ അയാളുടെ യഥാർത്ഥ പേരു് വിളിച്ചു പറഞ്ഞു. അയാളൊന്നു പരുങ്ങി. മാറുള്ളവർ എൻെറ പ്രസ്താവനയെ എതിർത്തു. ഒരു കോലാഹലം, സ്വല്പനേരം കഴിഞ്ഞ് അയാൾ പിന്മാറി. അങ്ങനെ ഞങ്ങളുടെ വീട്ടിലും രാഷ്ട്രീയത്തിൻെറ പേരിൽ ചേരിതിരിവുണ്ടായി.

അന്നത്തെ വാശിയുടെ രൂപം സൂചിപ്പിക്കാൻ, ഞാൻ ഈ കഥ പറഞ്ഞുവെന്നേയുള്ളൂ. ആ സമ്മേളനദിവസങ്ങളിലൊരു ദിവസം കേശവദേവ് എഴുതിയ ഒരു നാടകം അഭിനയിക്കപ്പെടുകയുണ്ടായി. അന്നത്തെ ഇടതുപക്ഷക്കാരല്ലാത്ത രാഷ്ട്രീയ നേതാക്കളെല്ലാം അവരവരുടെ പ്രത്യേകതകളോടുകൂടി നാടകത്തിലെ കഥാപാത്രങ്ങളായി പ്രത്യക്ഷപ്പെട്ടു. എന്തെല്ലാം വാശിയും വൈരാഗ്യവുമുണ്ടായിരുന്നെങ്കിലും ഇടതുപക്ഷക്കാരായ നേതാക്കന്മാരുടെ പരിഹാസ്യരൂപം അവതരിപ്പിക്കപ്പെടുകയുണ്ടായില്ല. മിസ്റ്റർ സ്റ്റീഫന് അക്കാര്യത്തിൽ കുണ്ഠിതവും തോന്നി.

യഥാർത്ഥത്തിൽ കൊല്ലം സമ്മേളനം ഒരനുഭവമായിരുന്നു. കൊല്ലത്തെ പ്രമുഖരായ വ്യവസായികളെയും പണക്കാരെയും പണപ്പിരിവിന് ഞങ്ങൾ സമീപിച്ചു. റഹിംകൂടെയുണ്ട്. അങ്ങനെയൊരു സംരംഭത്തിൽ ഞാൻ ഉൾപ്പെടുന്നതു് അന്നാണ്. മുതലാളിമാരിൽ പലർക്കും സാഹിത്യത്തെക്കുറിച്ചുള്ള സങ്കല്പവും അഭിപ്രായവുമെല്ലാം രസകരമായ അനുഭവങ്ങളായിരുന്നു. അപ്പോഴാണ് കുട്ടനാടൻ പാടശേഖരത്തിൽ അവിടെയുമിവിടെയുമുള്ള തൊഴിലാളിക്കുടിലുകളിൽനിന്ന് ചങ്ങമ്പുഴയുടെയും മററും കവിതകളും ഞങ്ങളുടെയൊക്കെ ചെറുകഥകളും വായിച്ചുകേൾക്കുന്നതു് ഓർമ്മവന്നതു്. മുതലാളിക്ക് ഒന്നുമറിഞ്ഞുകൂടാ. ഞങ്ങളുടെയൊക്കെ പേരു് പത്രത്തിൽ അടിച്ചുവന്നതു് കണ്ടിട്ടുള്ളതുകൊണ്ട് അറിയാം. എൻെറ കവിതകൊള്ളാമെന്ന് പലരും പറഞ്ഞു. തിരുത്താനൊക്കുമോ? ചിലർ സാഹിത്യപരമായ ചർച്ച ആരംഭിക്കും. അതു നിറുത്തുന്ന മട്ടമില്ല. നിറുത്തിക്കാൻ ശ്രമിക്കാമോ. പണം കിട്ടണ്ടേ? വിഡ്ഢിത്തങ്ങൾ കേട്ടിരിക്കുകയേ തരമുള്ളൂ. മുതലാളി മടിശ്ശീലയഴിക്കുമ്പോഴാണ് അകപ്പെട്ടുപോയ ഗതികേടറിയുന്നതു്. തിരിച്ചു മുഖത്തെറിഞ്ഞിട്ടു പോരാനൊക്കുമോ. തൊഴിലാളികളുടെ അടുത്തുനിന്ന് പണപ്പിരിവുനടത്താനുള്ള സംവിധാനവുമില്ല. ആകെക്കൂടി വല്ലാത്തൊരനുഭവമായിരുന്നു അതു്.

കൊല്ലം സമ്മേളനത്തിൽ ഞങ്ങൾ വിജയിച്ചു. എന്നെ സെക്രട്ടറിയായി തിരഞ്ഞെടുത്തു. പക്ഷേ, പിന്നീട് സംഘടനയുടെ സമ്മേളനങ്ങൾ നടന്നിട്ടില്ല. വാദപ്രതിവാദങ്ങൾ ശക്തമാവുകയുംചെയ്തു.

(തുടരും)











# പുതിയപുസ്തകങ്ങൾ

പൊറ്റെക്കാട്ട്:
വ്യക്തിയും
സാഹിത്യകാരനും



## പൊറ്റെക്കാട്ട്: വ്യക്തിയും സാഹിത്യകാരനും

പൊറ്റെക്കാട്ട്: വ്യക്തിയും സാഹിത്യകാരനും. പ്രസാ: ഡി. സി. ബുക്സ്. എഡിറ്റർ: ജോർജ് ഇരുമ്പയം. വില: 13 രൂപ 50 പൈസ. ഈ സമാഹാരത്തിൽ പതിനാറു ലേഖനങ്ങളുണ്ട്. പൊറ്റെക്കാട്ടിന് ജ്ഞാനപീഠം അവാർഡ് ലഭിച്ചതിനെത്തുടർന്നും മരണാനന്തരവുമായി എഴുതപ്പെട്ടവയാണധികവും. പൊറ്റെക്കാട്ട് എന്ന വ്യക്തിയുടെ മനസ്സിലൂടെയും അദ്ദേഹത്തിൻെറ സാഹിത്യത്തിൻെറ ആത്മാവിലൂടെയും ലേഖകന്മാർ കടന്നുപോകുന്നു.





## മലയാള നോവലിൻെറ വേരുകൾ

മലയാള നോവലിൻെറ വേരുകൾ. വിമർശനം. തുമ്പമൺ തോമസ്. വിതരണം: നാഷനൽ ബുക്ക് സ്റ്റാൾ. വില: 16 രൂപ. ഈ ഗ്രന്ഥത്തിന് കെ. എം. തരകൻ എഴുതിയ അവതാരിക ഇങ്ങനെ അവസാനിക്കുന്നു: ''പ്രൗഢവും പഠനീയവുമാണ് മലയാള നോവലിൻെറ വേരുകൾ എന്ന ഈ ഗ്രന്ഥമെന്നു ഞാൻ വിശ്വസിക്കുന്നു. സാമൂഹ്യ ശാസ്ത്രജ്ഞരും സാഹിത്യപഠിതാക്കളും ഇതിനെ സഹർഷം സ്വാഗതം ചെയ്യുമെന്നതിന് സംശയമില്ല. സഹൃദയരെ ഇതു സന്തോഷിപ്പിക്കുക മാത്രമല്ല, കൂടുതൽ പഠിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്യും. ധിഷണയെ ഉത്തേജിപ്പിക്കുന്ന ഈ നല്ല ഗ്രന്ഥത്തിനും ഇതു രചിച്ച പ്രൊഫസർ തുമ്പമൺ തോമസിനും എല്ലാ ഭാവുകങ്ങളും നേർന്നുകൊണ്ട് ഈ ഗ്രന്ഥം സഹൃദയ സമക്ഷം സമർപ്പിച്ചു കൊള്ളുന്നു.''



18
സ്പേസ്
കെ. ചന്ദ്രശേഖരൻ



## സ്പേസ്

സ്പേസ്. കെ. ചന്ദ്രശേഖരൻ. പ്രസാ: ഡി. സി. ബുക്സ്. വില: 12 രൂപ. അതിവേഗം വികസിച്ചുകൊണ്ടിരിക്കുന്ന ഒരു ശാസ്ത്രശാഖയാണ് സ്പേസ് സയൻസ്. സ്പേസ് സയൻസിനെക്കുറിച്ചും സ്പേസ് യാത്രകളെക്കുറിച്ചുമുള്ള ബാലപാഠങ്ങൾ നല്കുന്നുവെന്ന പ്രാധാന്യം ഈ ഗ്രന്ഥത്തിനുണ്ട്.





## വി. ടി. യെ കണ്ടെത്തൽ

വി. ടി. യെ കണ്ടെത്തൽ. പ്രസാ: വി. ടി. സ്മാരക സമിതി—മേഴത്തൂർ. വിതരണം: ദക്ഷിണ ബുക്ക്—ശിവപുരം.

വില: 12 രൂപ. വി. ടി. ഭട്ടതിരിപ്പാടിൻെറ പ്രഥമ ചരമ വാർഷികദിനം പ്രമാണിച്ച് മേഴത്തൂരിൽ സംഘടിപ്പിച്ച സ്മാരക പ്രഭാഷണങ്ങളുടെ സമാഹാരം. ചിത്രൻ നമ്പൂതിരിപ്പാട്, സി. ആർ. കേശവൻ വൈദ്യർ, ജി. കുമാരപിള്ള, കാട്ടുമാടം നാരായണൻ, സി. പി. ശിവദാസൻ, അക്കിത്തം, എം. ജി. എസ്. നാരായണൻ, എം. എസ്. മേനോൻ, എം. ആർ. ബി. എം. പ്രഭ, വി. ടി. വാസുദേവൻ എന്നിവരുടെ പ്രഭാഷണങ്ങളാണ് ഇവിടെ സമാഹരിച്ചിട്ടുള്ളത്. ജി. കുമാരപിള്ള, എം. എസ്. മേനോൻ, എം. പ്രഭ, സി. പി. ശിവദാസൻ എന്നിവരുടെ പ്രഭാഷണങ്ങൾ, പ്രഭാഷണങ്ങൾക്കപ്പുറത്തേക്ക് കടന്നുനില്ക്കുന്നവയാണ്. ആകർഷകമാണ് ഈ പുസ്തകത്തിൻെറ കെട്ടുംമട്ടും. ഇക്കാലത്ത് ഈ പുസ്തകത്തിന് 12 രൂപ ലാഭേച്ഛയോടുകൂടിയുള്ള വിലയല്ല.



# ഒരു ഗ്രന്ഥാലയത്തിനെന്തു ചെയ്യാൻ കഴിയും

ഇ. വി. ശ്രീധരൻ



സന്ധ്യാസമയത്ത് പെരുവഴിയിലൂടെ തനിച്ചുനടന്നു പോകുന്ന കുഞ്ഞിൻെറ കാത് ആരും കാണാതെ മുറിച്ചുകൊണ്ടുപോകുന്നതും, കളിക്കാൻ കുളക്കടവിലെത്തുന്ന പെണ്ണിനെ പതുങ്ങിച്ചെന്ന് ബലാത്സംഗം ചെയ്യുന്നതും, മകൻ അച്ഛനെ വെട്ടിക്കൊല്ലുന്നതും, വീട് കൊള്ളയടിക്കുന്നതുമൊക്കെ നമുക്ക് മനസ്സിലാക്കാം. എന്നാൽ, ഒരു ഗ്രന്ഥാലയം തീവച്ചു നശിപ്പിക്കുന്നതിന് മനുഷ്യനെ പ്രേരിപ്പിക്കുന്ന വികാരമേതായിരിക്കും? ആർക്കും ഒരു പിടിയും കിട്ടുന്നില്ല.

ആറായിരത്തിലേറെ പുസ്തകങ്ങളും പതിനേഴുകൊല്ലത്തെ ചരിത്രവുമുള്ള ഒരു ഗ്രന്ഥാലയം കത്തിക്കരിഞ്ഞ ചാമ്പലിനു മുമ്പിൽ കണ്ണീരു വീഴുന്നില്ലെങ്കിൽ, കരയാനുള്ള ശേഷിയും ഈ ഗ്രാമത്തിന് നഷ്ടപ്പെട്ടുവെന്നേ പറയാനുള്ളൂ. പാബ്ലോ പിക്കാസോയുടെ ഗ്വയർണിക്കപോലെയായിത്തീർന്ന ഞങ്ങളുടെ ഗ്രാമീണ ഗ്രന്ഥാലയത്തെക്കുറിച്ചോർക്കുമ്പോൾ എൻെറ മനസ്സിൽ ഭയാനകതയുടെ കനത്ത ഇരുൾ പരക്കുന്നു.

ഈ കെട്ടിടവും ഗ്രന്ഥശേഖരവും പാളിക്കത്തിയമരുന്നത് ആരുടെയും കണ്ണിൽ പെട്ടില്ലെന്നോ? ഒരുത്തനും ഇന്നലെ അർദ്ധരാത്രിയിൽ ഇതിലൂടെ നടന്നുപോയില്ലെന്നോ? ഗ്രാമീണ ഗ്രന്ഥാലയത്തിന് തൊട്ടുമുമ്പിൽ താമസിക്കുന്ന രോഹിണിയുടെ വീട്ടിൽ ഇന്നലെ രാത്രി ആരും വന്നിട്ടില്ല എന്ന് നാട്ടുകാർ വിശ്വസിക്കുമോ?

ഇനി ഒന്നിനെക്കുറിച്ചും ആലോചിച്ചിട്ട് കാര്യമില്ല. ഗ്രാമീണ ഗ്രന്ഥാലയം കത്തിച്ചാമ്പലായിപ്പോയി. അറിവ് വിതറി ഞങ്ങളെ പ്രബുദ്ധരാക്കിയ ഗ്രാമീണ ഗ്രന്ഥാലയമേ, നിന്നെ അഗ്നിക്കിരയാക്കിയവനാരെന്ന് നിനക്കറിയില്ലേ? അവനാരെന്ന് ഈ നാട് എങ്ങനെ അറിയും? ഇന്നാട്ടിലെ പെണ്ണുങ്ങൾ ഇനി എങ്ങനെയാണ് മുട്ടത്തു വർക്കിയുടെ കഥകൾ വായിക്കുക.

ഈ ഗ്രാമത്തിലെ പെണ്ണിനെയും ആണിനെയും പ്രേമലേഖനങ്ങൾ എഴുതാൻ പഠിപ്പിച്ചത് ഗ്രാമീണ ഗ്രന്ഥാലയമാണ്. ആണുങ്ങൾക്ക് ദേശീയവും സാർവ്വദേശീയവുമായ അറിവുകൾ നല്കിയത് ഗ്രാമീണ ഗ്രന്ഥാലയമാണ്. ഇവിടെ നിന്നാണ് കോൺഗ്രസ്സുകാരനും സോഷ്യലിസ്റ്റുകാരനും കമ്മ്യൂണിസ്റ്റുകാരനും ജനിച്ചത്. കമ്മ്യൂണിസ്റ്റ് കുഞ്ഞുങ്ങൾ നക്സലൈറ്റ് വീരന്മാരായി മാറിയതും ഇവിടെനിന്നാണ്.

ഇക്കാണുന്ന ഞാനും ഗ്രാമീണ ഗ്രന്ഥാലയത്തിൻെറ ഒരു സൃഷ്ടിയാണ്. ഏഴെട്ടു ക്ലാസ്സിൽ പഠിക്കുന്ന കാലത്തേ നിത്യവും വൈകുന്നേരം ഞാൻ ഇവിടെ വരും. പത്രങ്ങളിലെ ചിത്രങ്ങൾ നോക്കിയിരുന്നു സന്ധ്യയാകും. ആയതിനാൽ, എനിക്ക് നീന്താനറിയില്ല, മരത്തിൽ കയറാനറിയില്ല, സൈക്കിൾ ചവിട്ടാനറിയില്ല. എൻെറ വൈകുന്നേരങ്ങളെല്ലാം ഗ്രാമീണ ഗ്രന്ഥാലയത്തിൽവച്ച് രാത്രികളായിത്തീർന്നു.

വലുതാകുന്തോറും നോവലും കഥയും വായിച്ച് എൻെറ ജീവിതം അലിഞ്ഞുപോവുകയായിരുന്നു. അയലത്തെ പെണ്ണുങ്ങൾക്ക് കഥാപുസ്തകങ്ങൾ കൊണ്ടുകൊടുക്കുകയെന്ന കർത്തവ്യം നാട്ടുനടപ്പനുസരിച്ച് ഞാൻ ഭംഗിയായിത്തന്നെ ചെയ്തുപോന്നിരുന്നു.

സൈലം ആലുവയുടെ കഥകളിലൂടെ ജാനേടത്തി എന്നെ പുരുഷനായംഗീകരിക്കുമ്പോൾ എനിക്ക് പതിനാറുവയസ്സായിരുന്നു. കാനത്തിൻെറ നോവലിലടക്കം ചെയ്ത് കല്യാണിക്കുട്ടിക്ക് പ്രേമലേഖനം കൊടുക്കുമ്പോൾ എനിക്ക് പതിനെട്ടുവയസ്സായിരുന്നു. കല്യാണിക്കുട്ടിയെ പട്ടാളക്കാരൻ കല്യാണം കഴിച്ചുകൊണ്ടുപോകുമ്പോൾ എനിക്ക് ഇരുപത്തിഒന്നു വയസ്സായിരുന്നു.



കല്യാണിക്കുട്ടിയുടെ കല്യാണത്തിനുശേഷം എൻെറ പകലുകളെ ഗ്രാമീണ ഗ്രന്ഥാലയത്തിനകത്ത് ഞാൻ തടവറയിലിട്ടു. പിന്നെ, എൻെറ ജീവിതം നാടൻ ചാരായവും നോവലും കഥയും മാർക്സിസവുമായൊക്കെ കെട്ടുപിണഞ്ഞുകൊണ്ടുള്ള ഒരഭ്യാസപ്രകടനമായിരുന്നു. ഒരു മാർക്സിസ്റ്റ് ബുദ്ധിജീവിയെന്ന നിലയിൽ എൻെറ ഗ്രാമത്തിൽ ഞാൻ കുറെയെല്ലാം ശോഭിച്ചു. ഇങ്ങനെ ശോഭിക്കുന്നതിന്നിടയിലാണ് വാസ്തവത്തിൽ എനിക്കൊരു സ്വകാര്യജീവിതമുണ്ടായത്. സന്ധ്യ കഴിയുമ്പോൾ ഗ്രാമീണ ഗ്രന്ഥാലയത്തിൻെറ പിന്നാമ്പുറത്തെ കണാരൻെറ ചാരായം വാങ്ങിക്കുടിക്കുക. ചാരായമടിച്ച് ഗ്രന്ഥാലയത്തിൻെറ ചേതിയിൽ വന്നിരുന്നു ചിന്തിക്കുക. ചിന്തയ്ക്കിടയിലൂടെ എതിർവശത്തെ വീട്ടിലെ രോഹിണിയെ നോക്കി 'ഇരിക്കുക. പക്ഷേ, രോഹിണിയും മാർക്സിസവും വളരെക്കാലം ഒരുമിച്ചു കൊണ്ടുപോകാൻ കഴിഞ്ഞില്ല. എൻെറ പ്രിയപ്പെട്ട സഖാക്കൾ ഒരുനാൾ എന്നെ രോഹിണിയുടെ വീട്ടിൽവച്ച് പിടിച്ചു. അങ്ങനെ ഞാൻ പാർട്ടിക്കും മാർക്സിസത്തിനും പുറത്തായി. ഒരു പരിഹാസം എനിക്കു ചുററും ഉണ്ടായിരുന്നെങ്കിലും ഗ്രാമീണഗ്രന്ഥാലയത്തിലെ പുസ്തകങ്ങൾ ഉപയോഗിച്ചുകൊണ്ടു തന്നെ ഞാനൊരു നക്സലൈററായിത്തീർന്നു. അന്ന് എൻെറ പിന്നാലെ



വരാൻ കുറേ ചെറുപ്പക്കാരുണ്ടായി. ഗ്രാമീണഗ്രന്ഥാലയത്തിനകത്തിരുന്നു കൊണ്ട് നമുക്ക് നമ്മുടെ ഗ്രാമത്തിൽ തലശ്ശേരി പുല്പള്ളികൾ സൃഷ്ടിച്ചുകൂടേയെന്ന് അവരെന്നോട് ചോദിച്ചുകൊണ്ടേയിരുന്നു. തലശ്ശേരി—പുല്പള്ളികൾ സൃഷ്ടിക്കാതെതന്നെ പൊലീസ് ഗ്രാമീണഗ്രന്ഥാലയത്തിനു ചുററും ഞങ്ങളെ അന്വേഷിച്ചുനടന്നു. ക്രമേണ എന്റെ നക്സലൈററ് കാലവും കൊഴിഞ്ഞുപോയി. ഈ ജീവിതം ഇനി സഹിക്കാൻ വയ്യ എന്ന അവസ്ഥയിലെത്തിച്ചേർന്ന ഞാൻ പുഴക്കരയിലും പാറപ്പുറത്തും ഏകാന്തത തേടിപ്പോയി. ഏകാന്തതയിൽ ഗ്രാമീണഗ്രന്ഥാലയവും എന്റെ ഓർമ്മകളും എന്നെ വേട്ടയാടാനെത്തി.

അങ്ങനെ ഗ്രാമീണഗ്രന്ഥാലയം ഒരു ശത്രുവായി എന്റെ ഉള്ളിൽ വളരുകയായിരുന്നു. അതിനകത്തെ ഗ്രന്ഥങ്ങളെ ഞാൻ ശപിച്ചു. അറിവ് എന്ന ശാപത്തിന് ദൈവം മനുഷ്യരാശിയെ വിട്ടുകൊടുത്തിട്ടുണ്ടെങ്കിലും, ഈ ഗ്രാമത്തെ അറിവിൽനിന്ന് മോചിപ്പിച്ചേ പററൂ. ദരിദ്രന്മാർക്ക് അറിവുകൊണ്ടെന്താണ് പ്രയോജനം? ദരിദ്രനെ അറിവും വായനയും കൂടുതൽ നിസ്സഹായനും ദരിദ്രനുമാക്കും. എന്നെക്കുറിച്ചുള്ള എല്ലാ ചിന്തകളും ഗ്രാമീണഗ്രന്ഥാലയവുമായി ബന്ധപ്പെടുത്തിക്കൊണ്ടാണ് മുന്നോട്ടുപോയത്. പക്ഷേ, ഗ്രാമീണഗ്രന്ഥാലയം കത്തിച്ചാമ്പലായിപ്പോയല്ലോ.

വാഴയിൽ കുഞ്ഞിരാമൻ മാസ്റ്റർ എന്ന മനുഷ്യൻ ഇന്ന് ജീവിച്ചിരിപ്പുണ്ടായിരുന്നെങ്കിൽ ഈ ക്രൂരകൃത്യത്തിനു മുമ്പിൽ അദ്ദേഹം ഹൃദയംപൊട്ടി മരിച്ചുവീഴുന്നത് കാണേണ്ടിവരുമായിരുന്നു. കുഞ്ഞിരാമൻ മാസ്ററർ തികഞ്ഞ ഒരു വായനാപ്രിയൻ ആയിരുന്നു. അദ്ദേഹത്തിന് സ്വന്തമായുണ്ടായിരുന്ന ഇരുനൂറോളം പുസ്തകങ്ങളുമായിട്ടാണ് ഗ്രന്ഥാലയം ആരംഭിച്ചത്. ഗ്രന്ഥാലയം സ്ഥാപിച്ച ശേഷം കുഞ്ഞിരാമൻ മാസ്റ്റർ വീട് വീടാന്തരം കയറി പുസ്തകങ്ങൾ ഇരന്നുവാങ്ങി. ആ മനുഷ്യന്റെ സ്വപ്നം സാക്ഷാത്കരിച്ചു. ആ സാക്ഷാത്കാരം കരിഞ്ഞു ചാമ്പലായി.

ഗ്രാമീണഗ്രന്ഥാലയം കത്തിയവിവരമറിഞ്ഞ് പല ഭാഗത്തുനിന്നും ആളുകളെത്തി. കിഴക്കുനിന്നു വന്ന ഒരു കിഴവൻ പറഞ്ഞു: ''ഇത് പണ്ടൊരു ചായപ്പീടികയായിരുന്നു. ചായപ്പീടിക എങ്ങനെയോ പൂട്ടിപ്പോയി. വായനശാല ആദ്യം തുടങ്ങിയത് പൂട്ടിയ ചായപ്പീടികയിലാ. വായനശാല തുടങ്ങിയേപ്പിന്നെയാണ് ഈ പ്രദേശത്തിനൊരു ജീവൻ വീണത്.'' കിഴവൻ എന്റെ അടുത്തേക്ക് മാറിനിന്നുകൊണ്ട് മെല്ലെ പറഞ്ഞു: ''ഇതാരോ കരുതിക്കൂട്ടി കത്തിച്ചതാണ്.''

ഓരോരുത്തനും ഓരോന്നൂഹിക്കുന്നു. ചിലർ ഊഹിക്കുന്നതു തുറന്നുപറയുന്നു. ഞാനും ഒരഭിപ്രായം തുറന്നു പറഞ്ഞു. അപ്പോൾ നമ്മുടെ രോഹിണി പറയുകയായിരുന്നു. ''വായനശാലയ്ക്ക് തീക്കൊടുത്തോന്റെ തലേല് ഇടിത്തീവീഴും.''

രണ്ടുദിവസം മുമ്പ് രാത്രി പത്തുമണി കഴിഞ്ഞ നേരത്ത് ഞാൻ ഏറെക്കാലത്തിനുശേഷം നമ്മുടെ രോഹിണിയുടെ വീട്ടിലൊന്നു കയറിച്ചെന്നു. പാവം രോഹിണി വയസ്സായിത്തുടങ്ങിയിരിക്കുന്നു. രോഹിണി ഒരുപാട് കഷ്ടങ്ങൾപറഞ്ഞുകരഞ്ഞു. കരയുന്നതിന്നിടയിൽ അവൾ ഗ്രാമീണഗ്രന്ഥാലയത്തിനു നേർക്ക് നീട്ടിത്തുപ്പിക്കൊണ്ട് പറഞ്ഞു—''വായനശാലേല് വരുന്ന പിള്ളരെന്നെ കളിയാക്കിയിട്ട് ഇവിടെ ജീവിക്കാൻ വയ്യ. പൊടിക്കുപ്പിപോലത്തെ ചെക്കന്മാരെന്നെ നോക്കി കണ്ണടിക്കും. പുസ്കം വായിക്കാൻ വരുന്ന പണ്ടാരങ്ങള്.'' അവൾ പിന്നെ ഗ്രാമീണഗ്രന്ഥാലയത്തെ തെറിപറഞ്ഞു. ഇരുട്ടിലൂടെ എന്റെ വീട്ടിലേക്കു നടന്നുപോകുമ്പോൾ ഞാനും ഗ്രാമീണ ഗ്രന്ഥാലയത്തെ തെറിപറയുകയായിരുന്നു. ഗ്രാമീണ ഗ്രന്ഥാലയം ഇനി ഈ നാട്ടിൽ വേണ്ട എന്നു ഞാൻ തീരുമാനിച്ചു.

പൊലീസ് പാർട്ടിയെ കണ്ടപ്പോൾ എനിക്ക് ചിരിവന്നു. നാട്ടുകാരെല്ലാം ഓടി അടുത്തുചെന്നു. പൊലീസ് പലപ്പോഴും നക്സലൈററുകളെ പിടിക്കാൻ ഗ്രാമീണ ഗ്രന്ഥാലയത്തിൽ വന്നിട്ടുണ്ട്. വയസ്സനായ ഒരു പൊലീസുകാരൻ പറഞ്ഞു—''എന്തൊരു അക്രമമാണ് ഇക്കാണിച്ചത്...''

ഞാൻ ഓർത്തു. അങ്ങിനെയാണെങ്കിൽ നമ്മുടെ നാട്ടിൽ അക്രമം നടമാടുകയാണല്ലോ. പഠിച്ച ചെറുപ്പക്കാർ താടി നീട്ടി അലഞ്ഞു നടക്കുന്നു. ഉള്ളവൻ ഇല്ലാത്തവനെ പുച്ഛത്തോടെ നോക്കുന്നു. അമ്മമാർ മക്കളെ പോററാൻ വ്യഭിചരിക്കുന്നു. അക്രമങ്ങളെല്ലാം നമ്മുടെ ജീവിതത്തിന്റെ ഭാഗമായി മാറിയ നിലയ്ക്ക്...













ജാനമ്മ കുഞ്ഞുണ്ണി

# പഴയതാളുകളിൽ നിന്നൊരു രാത്രി



**മീ**നച്ചൂടിൽ മനംനൊന്തു കിടക്കുന്ന ഭൂമി. പക്ഷവാതം പിടിച്ച പാതിരാക്കാററ്...അവൾ അസ്വസ്ഥയായി...

അമ്പലവിളക്കണയുന്നതും, അരിക്കേൻ ലാമ്പിന്റെ നാളം എഴുന്നള്ളുന്നതും അവൾ കണ്ടു. എന്നും അതു പതിവുള്ളതാണ്. പാടത്തു പെട്ടിച്ചൂട്ട് തെളിയും മുൻപ് ആടിയാടി വരുന്ന അരിക്കേൻ ലാമ്പിനെ എതിരേൽക്കാൻ കുന്നിൻ ചെരിവിലെ കശുമാവിൻചോട്ടിൽ കാത്തുനില്ക്കാൻ തുടങ്ങിയിട്ട് കാലമെത്രയായി. പതിനാറുവർഷം! പതിവു തെററാത്ത പതിനാറു വർഷം...

പക്ഷേ, ഇന്ന്...

അവൾക്കു ചിരിവന്നു...കാലം അതിന്റെ പ്രദക്ഷിണം പൂർത്തിയാക്കുന്നില്ല... ഒരേ പാത, ഒരേ ദിശ...കാലം മിടുക്കനാണ്. കണക്കുകൂട്ടൽ തെററാറില്ല. എന്നാൽ കാലത്തെ വിശ്വസിച്ച അവൾക്കു തെററി. അവളുടെ കണക്കുകൂട്ടലുകൾക്കു താളം പിഴച്ചു.

അവളുടെ കണ്ണുകൾ നിറഞ്ഞു.

കാത്തുവയ്ക്കാൻ കഴിയാത്ത കച്ചവടച്ചരക്കിനു കാവൽനിന്നിട്ടു കാര്യമില്ല...നീ കണ്ണടച്ചോളൂ...അതർഹിക്കുന്നവരെടുത്തോളും.

...വിഡ്ഢീ...നിന്റെ കാലണത്തുട്ടിനു വേണ്ടിയല്ല കാലം നിന്നെ കുമ്പിട്ടുനിന്നതെന്നോർക്കണം. നിന്നോടുള്ള ഇഷ്ടം കൊണ്ടല്ല, കീഴടങ്ങാനുള്ള വാസന കൊണ്ട്.

അവൾ പല്ലുകൾ ഞെരിച്ചു...കുന്നിൻ ചെരിവിലെ കശുമാവിൻ കീഴിൽ തമ്പിട്ടുനിൽക്കുന്ന അരിക്കേൻലാമ്പിന്റെ നാളം പത്തിവിടർത്തിയ പാമ്പിനെപ്പോലെ അവൾക്കു ഭീതിദമായിത്തോന്നി.

അവൾ കണ്ണുകളിറുക്കിയടച്ചു...മനസ്സ് കൂടുതൽ അസ്വസ്ഥമാകാൻ തുടങ്ങി.

പുതിയ പട്ടുതുണികൾ കണ്ടപ്പോൾ മകൾ തുള്ളിച്ചാടി. ഒപ്പം പുത്തൻചിലമ്പു കണ്ടവൾ നെററി ചുളിച്ചു.

''ഇതെന്തിനാണമ്മേ...''

''ആവശ്യമുണ്ടാവും...''

''എനിക്കു വേണ്ടിവരില്ല...''

''തർക്കുത്തരം പറയാതെ...''

''ചിലമ്പെനിക്കു പേടിയാണമ്മേ... ഇതു കാണുമ്പോൾ എനിക്കമ്മയെ ഓർമ്മവരും. അമ്മയെ ഓർക്കുന്നതിനേക്കാൾ കാണുന്നതാണെനിക്കിഷ്ടം...''

ചിലമ്പിന്റെ തരികൾ തേങ്ങി. അമ്മയും മകളും പരസ്പരം നോക്കി. അവർക്കു പറയാൻ ഒരുപാടുണ്ടായിരുന്നു. പക്ഷേ ഒരു വാക്കുപോലും പുറത്തേക്കു വന്നില്ല.

ചതുർദ്ദശിവന്നു. അവൾ അമ്പലത്തിൽ നിന്നു നേരത്തേ മടങ്ങി. നേദ്യച്ചോറിനു കാത്തുനിന്നില്ല. മനസ്സിലൊരു മഹാസംഘട്ടനം നടക്കുകയായിരുന്നു. 'കാത്തുവയ്ക്കാൻ കഴിയാത്ത കച്ചവടച്ചരക്ക്.'

ഒരുപാടാലോചിച്ചു. ഒടുവിൽ തീരുമാനിച്ചു...മകളൊന്നുമറിഞ്ഞില്ല. പറയാൻ പേടിയായിരുന്നു. അവൾ തന്നെ വെറുക്കും, സാരമില്ല. അവൾ നശിക്കുമെന്നറിയാം. ദേവദാസികളുടെ ജീവിതം തന്നെ നാശമല്ലേ? ആയിരിക്കാം, പക്ഷേ, അതിനു തന്റെ കാവലുണ്ടായിരിക്കുക. അമ്മയെ ഓർമ്മിക്കാനിഷ്ടപ്പെടാത്ത മകൾ. അവൾക്കു സ്വന്തമായ ഓർമ്മകൾ ഉണ്ടാക്കിക്കൊടുക്കുന്ന അമ്മ. എന്തൊരു വൈരുദ്ധ്യം. ഒന്നും അറിയാഞ്ഞിട്ടല്ല. മററു നിവൃത്തിയില്ല. കാത്തുവയ്ക്കാൻ കഴിയില്ല. കൊത്തിപ്പറിച്ചുകൊണ്ടുപോകുന്നതിൽ ഭേദം കച്ചവടം നടത്തുന്നതാണ് നല്ലത്...അതെ അതാണ് ശരിയും.

പഴയ മേൽക്കെട്ടിയിൽ പുതിയ മേലാപ്പുകെട്ടി പഴയ മെത്ത മടക്കി. പുതിയ പട്ടുമെത്ത വിരിച്ചു. തേച്ചുമിനുക്കിയ തൂക്കുവിളക്കിൽ നെയ്ത്തിരി കൊളുത്തി.

മകളെ വിളിച്ചു.

മൂവന്തി മുഖം തിരിച്ചു.

''നിന്റെ ജീവിതം ഇവിടെ ആരംഭിക്കുന്നു.''

''അമ്മേ.''

കുന്നിൻമുകളിലെ പുല്ലാനിപ്പൊന്തകൾ തേങ്ങി...അമ്മ മകൾക്കു പുറംതിരിഞ്ഞു നിന്നു.

''നമുക്കാരുമില്ല. രക്ഷിക്കാനും ശിക്ഷിക്കാനും...മുന്നോട്ടു നോക്കൂ. നമുക്ക് ആ ഒററ വഴിയേയുള്ളു. ഒരിക്കലും തിരിഞ്ഞു നോക്കരുത്.''

ഗദ്ഗദം വാക്കുകളെ തടഞ്ഞു.

''അമ്മ ഇതിൽഭേദം എന്നെ കൊല്ലുകയായിരുന്നു.''

''ഞാനിപ്പോൾ ചെയ്യുന്നതുതന്നെയല്ലേ?''

അമ്മയുടെ സ്വരം കനത്തു. അവർ മകളെ പുതിയ പട്ടുമെത്തയിലേക്കെറിഞ്ഞു. തളിർവെററിലച്ചുരുളുകൾ നൊമ്പരംകൊണ്ട് ഞരങ്ങി.

കുന്നിന്റെ നെറുകയിൽ രാവിന്റെ ശവക്കച്ച വകഞ്ഞുകൊണ്ട് ചതുർദ്ദശി എഴുന്നള്ളി.

കശുമാവിന്റെ നിഴലിൽ അന്തംവിട്ടു നിന്നു ആര്യപുത്രൻ...

നിഴൽക്കൂത്തു നടത്തുന്ന കുന്നിൽ നിശ്ശബ്ദതയുടെ ഭീകരത. പിൻകുടമയിൽ തിരുപ്പിടിച്ചുകൊണ്ട് അസ്വസ്ഥനായ ആര്യപുത്രൻ അന്തിവെളിച്ചം മാഞ്ഞ ഇല്ലത്തെ വിരസതയെ ശപിച്ചു.

എന്തുവന്നാലും ഇന്നിനി മടങ്ങാൻ വയ്യ. വെളുത്തു കൊലുന്നനേയുള്ള പാവക്കുട്ടി. വാസനപ്പുകയില അണയിലൊതുക്കി അലകളായുലയുന്ന പാവാടഞൊറികളിൽ തഴുകിത്തലോടി ഒരായുസ്സിന്റെ ശ്രുതിയിൽ ലയിക്കാൻ കഴിഞ്ഞെങ്കിൽ...

അമ്പലപ്പടിമേൽ വീണ വെള്ളിത്തുട്ടുകൾ അരയിലെപട്ടുസഞ്ചിയിൽ കിടന്നു കിലുങ്ങി...ആനവാൽ കെട്ടിച്ച അരപ്പ



വൻ മോതിരം അവരംക്കുള്ള പ്രത്യേക സമ്മാനമാണെന്നുറപ്പിച്ചു...

ആകാശക്കോട്ടകരം വളർന്നു. പതിവു പോലെ അവരം വന്നുകാണാത്തതിൽ ഉൽക്കണ്ഠതോന്നി...

ആഴ്വട്ടത്തിൻെറ അഞ്ചാംയാമം തനിക്കു പഥ്യമാണെന്നറിയാമായിരുന്നിട്ടും അവരം വരാതിരുന്നതെന്തു കൊണ്ടാവും?

തളിർ വെററിലത്തുമ്പുനുള്ളി ചവച്ചു കൊണ്ടു് തായമ്പകത്തുടിപ്പുപോലെ നിശീഥിനി...

അവരം വന്നില്ലെങ്കിലെന്തു് തനിക്കു പരിചയമുള്ള വഴി. തനിച്ചുചെല്ലുന്നതാണു ശരിയും...ഇന്നു് തന്നെസംബന്ധിച്ചു് ഒരു പുതിയ ജീവിതം തുടങ്ങുകയാണു്... ഒരർത്ഥത്തിൽ അവരം ചെയ്തതാണു ശരി...ഇന്നു മുതൽ അവരം തനിക്കപരിചിതയാണു്...

ചിന്ത ആ വഴിക്കു തിരിഞ്ഞപ്പോരം മനസ്സിനൊരു വൈക്ലബ്യം...പോട്ടെ. തല്ക്കാലം ഈ രാത്രിയുടെ ലഹരിയിൽ മററെല്ലാം മറക്കാനാശിച്ചുകൊണ്ടു് റാന്തലിൻെറ തിരിതാഴ്ത്തി...

നിമിഷത്തിൻെറ തുള്ളികരം അടർന്നു വീഴാൻമടിച്ചു...മനസ്സിൽ വിലാസവതിയായ പാവക്കുട്ടിയുടെ പാവാടഞൊറികളിളകി മറിഞ്ഞു.

ണിം ണിം ണിം...

അടുത്തടുത്തുവരുന്ന കടമണിയൊച്ചകരം അമ്പരപ്പുണ്ടാക്കി...

കുന്നും പാടവും വഴിപിരിയുന്ന കവലയിൽ പുതിയ നിഴലുകരം പിറന്നു.

കിനാവോ.

താളത്തിലുതിരുന്ന കടമണിയൊച്ചകരം...കണ്ണുതിരുമ്മി.

കസവുകച്ചമുറുക്കിയ കനകാഭരണങ്ങരം. കൊമ്പൻമീശ. കണ്ണുകളിൽ സൂര്യൻ. പകച്ചുപോയി.

പനിനീർ തൂകുന്ന യാമിനി. ആര്യപുത്രൻ അമ്പരന്നു. വഴി തെററിയോ... മായാവിനിയായ യക്ഷി തന്നെ അകപ്പെടുത്തിയോ.

പാടത്തു് പൊട്ടിച്ചൂട്ടിഴയുന്നു...കസവുനൂൽ മണ്ണിലിഴച്ചു് ഗന്ധർവ്വൻ കുന്നുകയറി.

അരിക്കേൻലാമ്പു കണ്ണുപൂട്ടി. ആര്യപുത്രൻ വിഹ്വലനായി.

പൊടുന്നനേ കുന്നിൽനിന്നും പൊട്ടിക്കരച്ചിൽ കേട്ടു. അരയിൽ അയഞ്ഞുതൂങ്ങിയ പാളത്താറിൽ മുറുക്കിപ്പിടിച്ചുകൊണ്ടു് പിൻതിരിഞ്ഞോടുമ്പോരം പിന്നിൽ നിഴലുകരം അട്ടഹസിച്ചു.

വളരെദൂരം ഓടിയെന്നുറപ്പായപ്പോരം തെല്ലിടനിന്നു. അപ്പോഴാണു് അബദ്ധം മനസ്സിലായതു്. ചൂട്ടും വിളക്കുമായിത്തന്നെ ചുഴ്ന്നുനില്ക്കുന്നവർക്കു നടുവിൽ നിർവസ്ത്രനായി. അവരം അടുത്തുവന്നു. പുരാണങ്ങളിൽ പരിചയിച്ചിട്ടുള്ള ഏതോ രാക്ഷസിയുടെ രൂപമായിരുന്നു അവരംക്കു്. അവളുടെ കൊഴുത്തുരുണ്ട തുടകളും തെറിച്ചുതുങ്ങിയ മുലകളും കണ്ടപ്പോരം കണ്ണുകരം തള്ളിപ്പോയി.

അവരം ആര്യപുത്രൻെറ ചാരത്തായി നിന്നു. അവളുടെ ഉണ്ടക്കണ്ണുകളിൽനിന്നും തീത്തുള്ളികരം കൊഴിഞ്ഞു.

വെളുത്തു കൊലുന്നനേയുള്ള പാവക്കുട്ടിയുടെ പാവാടഞൊറികളുടെ ആലസ്യം മറന്നു. പരിഭ്രാന്തിയുടെ മുള്ളുനുള്ളി പലായനത്തിനുള്ള വഴി പരതുമ്പോരം ചൂട്ടും വിളക്കും മുള്ളുവേലിപോലെ വഴിമുടക്കി നിന്നു.

ആര്യപുത്രൻ ആതങ്കത്തോടെ പൂണൂലിൽ ഇറുക്കിപ്പിടിച്ചു.

'ഇതെന്തസംബന്ധമാണു്. മനുഷ്യരെ മാനമായി ജീവിക്കാൻ സമ്മതിക്കില്ല്യേ...?'

ചൂട്ട പൊട്ടിച്ചിരിച്ചു. അന്ധാളിച്ചുപോയ ആര്യപുത്രൻെറ വാമഭാഗത്തായി വഴിയൊരുക്കിക്കൊണ്ടവരം ചോദിച്ചു.

'അവിടുന്നു് എന്തേ ഓടിപ്പോന്നതു്. കളപ്പുരയ്ക്കൽ ഉടയോരുടെ വരവു കണ്ടപ്പോരം അവിടുന്നു തിരിഞ്ഞോടിയതു ശരിയായില്ല്യ.''

അവളുടെ ശബ്ദം മൂടുപടത്തിനുള്ളിൽ നിന്നാണു വരുന്നതു്. ചൂട്ടുവെളിച്ചം താളത്തിലാട്ടി അവളെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നു.

''നീയേതാ...നോം ഒരിടത്തുനിന്നും ഓടിപ്പോന്നതല്ല...ഇല്ലത്തേക്കുള്ള വഴി തെററി ... വയസ്സായില്ല്യേ... നിനക്കാളു തെററീരിക്ക്ണു...നോം...നോം...

പിന്നെയും എന്തൊക്കെയോ പറയണമെന്നാശിച്ചാവും ആര്യപുത്രൻ നിന്നുവിക്കി.

''ഈറൻ ചുററി തിടപ്പള്ളിയിൽ നിന്നാൽ അവ്ടുത്തേക്കെന്നെ മനസ്സിലാവും. പതിനാറുകൊല്ലത്തെ പഴക്കമുള്ള കഴകക്കാരിയെ കണ്ടാലറിയില്ലെന്നു പറഞ്ഞാൽ ... ബ്രഹ്മചാരിയാണെങ്കിലും അവ്ടുത്തേക്കതു കുറച്ചിലല്ലേ...?''

അവരം പൊട്ടിച്ചിരിച്ചു...

ചൂട്ട വെളിച്ചങ്ങളുടെ സങ്കീർണ്ണമായ ശബ്ദങ്ങളിൽ ആഢ്യത്വമാർന്ന കിതപ്പുതുവി...

'മുമ്പുണ്ടായിരുന്ന ശ്രീകാര്യത്തിനും അവിടുത്തേപ്പോലെ കാഴ്ചയ്ക്കു തരക്കേടുണ്ടായിരുന്നു. ഇങ്ങനെ തനിച്ചു കണ്ടാലേ തിരിച്ചറിയുന്നുവന്നാലോ...',

'ഹു...അസത്തേ'... മാറിപോണ്ണ്ടാ മുന്നിൽനിന്നു്...'

ഒറാക്കണ്ണിടഞ്ഞ മുഖത്തു് അഭിമാനം ഫണമുയർത്തി...

' തിടപ്പള്ളിയിൽ കടന്നുവരുന്ന കരഞ്ഞിനോടും അവ്ടുന്നു് ഇതുതന്നെയാ പറയാറു്...ഇല്ലത്തു് വ്രതംനോററിരിക്കുന്ന ധർമ്മപത്നിയോടും പറയുന്നതു മറെറാന്നാവില്ല...''

പരിഹാസം പാഞ്ചജന്യംപോലെ മുഴങ്ങിയപ്പോരം പാടത്തു പൊട്ടിച്ചൂട്ടുപോലും കെട്ടുപോയി...

'അമ്പലവാസിക്കു് അയിത്തോം ശുദ്ധോം പതിവില്ലാത്രേ...'

...പതിന്നാലു വയസ്സിൽ തിരണ്ടുകുളിച്ചുവന്ന ഞാൻ ഊട്ടുപുരയിൽ കേട്ട മന്ത്രമാണതു്. ജീവിക്കാൻ അതെൻെറ പ്രമാണമായിരുന്നു...

മൗനം.

''ഒരു കൈയിൽ നെയ്പ്പായസം പകറിയ ചട്ടുകവുമായി എൻെറ നെഞ്ചിൽ കമിഴ്ന്നുവീണ വേദാന്ത സ്വരൂപത്തെ അവ്ടുന്നു മറന്നുകാണും.''

വീണ്ടും വിഷണ്ണമായ മൗനം.

''വർഷങ്ങരംക്കുശേഷം എനിക്കതോർമ്മിക്കേണ്ടിവന്നു.''

''കഴിഞ്ഞദിവസം തിരണ്ടുകുളിച്ചുവന്ന എൻെറ മകളുടെ പാവാട ഞൊറികളിൽ തുങ്ങാൻ അവ്ടുത്തെ അനുവദിക്കാത്തതെന്തെന്നു ചോദിക്കു.''

വെളിച്ചം പകച്ചുപോയി. ആരെയും കൂസാത്ത, ആരെയും അടിയറവു പറയിക്കുന്ന കഴകക്കാരിയുടെ കണ്ണുകളിൽ കന്നിമഴ, കാർമൂടിനിന്നു.

''ഞാൻ യക്ഷിക്കാവിൽ പൂത്ത ഏഴിലം പാലയല്ല. കവലയിൽ കാണുന്ന കാലികരംപോലും കടിച്ചുതുപ്പിയ വെറും പാഴ്ച്ചെടി.''

അവരം വീണ്ടും വീണ്ടും ചിരിച്ചു.

''ഞാനിതു പറയുമ്പോരം എനിക്കു ചുററുമുള്ള ചൂട്ടകരം കെട്ടുപോകുന്നു. എൻെറ മുഖം കാണാൻ അവർക്കു കരുത്തില്ലാതാവുന്നു. എൻെറ മകരം ആദ്യമായി അരങ്ങേറുന്ന ഈ രാത്രിയിൽ അവരംക്കുച്ചാരം തരാൻവന്ന എൻെറ പററുപടിക്കാരോടെനിക്കു സഹതാപമുണ്ടു്...''

''ഛൂ...മോളെ...നിന്നെയീനാട്ടിൽ പൊറുപ്പിച്ചതിൻെറ കൂലിയാണോടീ ഇതു്.''

പുതിയ ശബ്ദത്തിൻെറ ഉടമയെ തെല്ലു പരിഹാസത്തോടെയാണവരം നോക്കിയതു്.

കറുത്തു മെലിഞ്ഞ കിഴവൻെറ മുണ്ടിൻെറ കോന്തലയഴിഞ്ഞു് വെള്ളിത്തുട്ടുകരം ചിതറി.

''ഭണ്ഡാരം ചോർന്നു ഒററരൂപാത്തുട്ടുകരം എൻെറ പെട്ടിയിൽ വീഴേണ്ടതായിരുന്നു...പക്ഷേ...കളപ്പുരയ്ക്കൽ ഉടയോരുടെ പത്തുപറ നിലത്തിനെങ്കിലും അവരംക്കു വിലയില്ലാതെ പോയിട്ടില്ല.'' അവരം തൻെറ കൈകരം പിണച്ചു നെഞ്ചിൽ വച്ചുകൊണ്ടു് നിശ്ശബ്ദയായി...

''എടീ കേമീ...ഞങ്ങരം നാട്ടുകാർ നിന്നെ സഹിക്കുന്നതു് ധർമ്മശാസ്താവിനെ ഓർത്തിട്ടാ...നിൻെറ നെഗളിപ്പു നിറുത്താൻ ഞങ്ങളെക്കൊണ്ടാവും. പറഞ്ഞേക്കാം....''

''കളപ്പുരയ്ക്കൽ കാര്യസ്ഥൻെറ മരുമകൻ കുട്ടിക്കു ചേർന്നതാണോ ഇപ്പറേണതു്. ഞാനവ്ടുത്തെ കന്യകയല്ലല്ലോ ദേ... ഭാര്യയുടെ പേററുപുരയിലും അവ്ട്ത്തെ ഞാററുപുരയിലും ഒന്നുപോലെ ഉപകരിച്ച ഞാൻ...''

അവരം പൊട്ടിപ്പൊട്ടിച്ചിരിച്ചു...അവളെ ചോദ്യംചെയ്യാൻ മുന്നോട്ടു വന്നവർ മുഖമില്ലാതെ മടങ്ങി...അങ്ങകലെ കത്തിയണഞ്ഞ പൊട്ടിച്ചൂട്ടുപോലെ അവരുടെ നിഴലുകരം മാഞ്ഞു.

അവരം തോളിൽ കിടന്ന തോർത്തെടുത്തു് ആര്യപുത്രനു നീട്ടി. പിന്നെ അരിക്കേൻ ലാമ്പിൻെറ തിരി നീട്ടി മുന്നിലവരം തന്നെ നടന്നു.



മണർകാട്ട് വിജയൻ

# കുന്നത്തൂർ മേട്

**പി**ന്നീടയാരം പൊതിഞ്ഞു് ഭദ്രമായിവച്ചിരുന്ന നോവൽ അവരംക്കു നീട്ടി. അപ്രധാനമായ ഒരു ഫയലുപോലെ, ഒന്നു മറിച്ചുപോലും നോക്കാതെ അവരം അതു് മേശവലിപ്പിൽ വച്ചപ്പോരം അയാരംക്കു് ഒരു വല്ലായ്മതോന്നി.

വൈകിട്ടു് അയാരം നേരെ പോയതു് കുഞ്ഞനന്തൻ മാസ്റ്ററുടെ വീട്ടിലേക്കാണു്. വരാന്തയിൽ അരഭിത്തിയിലേക്കു കാൽ കയററിവച്ചു് നിവർത്തിപ്പിടിച്ച പത്രത്തിൽ കണ്ണും നട്ടു്. അയാരം ഇരിക്കുന്നു.

''രാവിലെ കിട്ടിയ പത്രമല്ലേ, ഇതുവരെ വായന കഴിഞ്ഞില്ലേ...'' ഒതുക്കുകരം കയറവെ അയാരം ചോദിച്ചു.

''പെൻഷൻകാർ സംഘടിക്കുന്നു പോലും.''

''സംഘടിച്ചു് ശക്തരാകണംന്നല്ലേ.''

''മരണം വാതിൽ ചാരി നിൽക്കുമ്പോരം ഈ വയസൻമാർക്കെന്തിനാ സംഘടന?''

ഉത്തരത്തിനായി മാസ്ററർ അയാളെ ഉററുനോക്കി. പെൻഷൻ പററുന്നതോടെ അക്ഷരാർത്ഥത്തിൽ എല്ലാവരും മരിച്ചു പിന്നെ...ആട്ടെ നീയെന്താ പതിവില്ലാതെ?

വെറുതെ വന്നതാ മാഷെ.

''ഇരിക്കു്.'' മാസ്റ്റർ കാലിളകിയ ഒരു കസേര നിരക്കിയിട്ടു.

''മാഷ് വീടൊഴിയാൻ പോവ്വാന്നു കേട്ടു.''

ഒരുനിമിഷം മാസ്റ്ററുടെ മുഖം മങ്ങി.

''കേട്ടതു ശരിയാ...പക്ഷേ...''

അയാളുടെ ശബ്ദത്തിൽ അവ്യക്തമായ ഒരു ദുഃഖത്തിൻെറ നനവു് ഇറങ്ങിയിരുന്നു.

''ങ്ഹും എന്താ''

''നെന്നോടു് ഒള്ളതു് പറയാലൊ. കഴിഞ്ഞ അഞ്ചു മാസായി വാടക കൊടുത്തിട്ടില്ല. കിട്ടുന്ന പെൻഷൻ ചെലവിനു മുട്ടുന്നില്ല. വാടക തീർത്തു കൊടുക്കാതെ ങ്ങനാ വീടൊഴിയുക? അതുകൊണ്ടു്, ഇന്നാകട്ടെ, നാളെയാകട്ടെ എന്നു പറഞ്ഞിരിക്കുന്നു.''

''മാഷ് വിഷമിക്കേണ്ട. രൂപ ഞാൻ തരാം.''

ഇതു കേരംക്കുമ്പോരം മാസ്റ്ററുടെ മുഖം തെളിയുമെന്നു് അയാരം കരുതി. പക്ഷേ, അപ്പോരം എന്തോ കളഞ്ഞുപോയ ഒരു കുട്ടിയുടെ വിഷണ്ണതയായിരുന്നു ആ മുഖത്തു്.

''നെനക്കെന്തിനാണപ്പാ വീടു്.''

''എനിക്കല്ല എൻെറ ഒരു അടുത്ത ബന്ധുവിനാ.''

പിന്നീടു് മാസ്റ്റർ ഒന്നും പറഞ്ഞില്ല. കുറെ കഴിഞ്ഞപ്പോരം അയാരം എഴുന്നേററു.

''ഞാൻ നാളെ വരാം.''

മാസ്റ്ററുടെ മറുപടിക്കു കാത്തുനിൽക്കാതെ അയാരം ഇറങ്ങി നടന്നു.

വീട്ടിലെത്തിയപ്പോഴുണ്ടു് ബാധകേറിയ വെളിച്ചപ്പാടിനെപ്പോലെ ഉറഞ്ഞുതുള്ളിക്കൊണ്ടു് സുഭദ്ര മുന്നിൽ. ഒക്കത്തു് മുലകുടിച്ചുകൊണ്ടിരുന്ന കുട്ടിയെ കട്ടിലിലേക്കു് ഇട്ടിട്ടു് അവരം അയാളെ ഒന്നു് തുറപ്പിച്ചു നോക്കി.

''എന്താ നിങ്ങടെ ഭാവം?''

അയാളതിനു മറുപടി പറഞ്ഞില്ല.

''ചോദിച്ചതു കേട്ടില്ലെ? ആരാ ഈ ദുർഗ്ഗ'' അതു കേട്ടപാടെ അയാളുടെ ഉള്ളു് കിടുങ്ങി.

''നിങ്ങടെ നാക്കു് എറങ്ങിപ്പോയോ?''

''എൻെറ ഓഫീസിലുള്ള ഒരു സ്ത്രീ.''

''നിങ്ങരം തമ്മിലുള്ളബന്ധം''?

''ഓ പ്രത്യേകിച്ചു് ബന്ധമൊന്നുമില്ല.''

''പിന്നെ നിങ്ങളെന്തിനാ അവളെ കുടിയിരുത്താൻ വീടു് അന്വേഷിച്ചു നടക്കുന്നേ? അവളേംകൊണ്ടു് ഡോക്ടർടെ അടുത്തുപോണേ?

''ഓ അത്രേ ഉള്ളോ?''

''അല്ല! ഓഫീസ് സമയത്തു് നിങ്ങരം അവളും കൂടി ഹോട്ടലിൽ പോണതെന്തിനാ? പട്ടിയെപ്പോലെ നിങ്ങരം അവളുടെ പിറകെ വാലുംആട്ടി നടക്കുന്നു എന്നാ നാട്ടുകാരു പറേണെ.''

സുഭദ്രയുടെ ക്രോധം മാഞ്ഞു. പകരം കർക്കിടകത്തിലെ നിറംമങ്ങിയ ആകാശംപോലെ അവളുടെ മുഖം ഇരുണ്ടു. കണ്ണു് നിറഞ്ഞൊഴുകി.

എന്തു പറയണമെന്നറിയാതെ അയാരം കുഴങ്ങി. സുഭദ്രയുടെ മുഖത്തുനോക്കാനുള്ള ധൈര്യംപോലും കൈമോശം വന്നപ്പോരം, വരാന്തയിൽ ഒരു പരിഭ്രമത്തോടെ വിറച്ചുകത്തുന്ന നിലവിളക്കിൻെറ നാളം കാററിൽ ഉലയുന്നതുംനോക്കി അയാളിരുന്നു...

''എൻെറ മോളേ നിൻറച്ഛനു് എന്നേം നിന്നേം വേണ്ടാതായല്ലൊ...'' ഒരു തേങ്ങലോടെ അവരം കുട്ടിയെ എടുത്തു് മാറോടു ചേർത്തു.

''ഇതൊക്കെ നിന്നോടു് ആരു പറഞ്ഞു?''

നിർവികാരമായ ആ ചോദ്യം അവളെ ഒന്നിളക്കി. അടങ്ങിയ കോപം വീണ്ടും ചിറകു വിടർത്തി.

''ആരെങ്കിലും പറേണോ?''

അവരം കുട്ടിയേംകൂട്ടി ഒരു കൊടുങ്കാററുപോലെ അകത്തേക്കുപോയി. നിമിഷങ്ങരംക്കകം ഒരു കത്തുമായി വരാന്തയിലേക്കു വന്നു.

''ഇതാ വായിച്ചുനോക്കു്.''

''വേണ്ട. നിനക്കുവന്ന കത്തല്ലെ നീ വായിച്ചാൽ മതി.''

''എനിക്കുവന്ന കത്താണെങ്കിലും നിറച്ചും നിങ്ങളുടെ വിശേഷാ എഴുതിരിക്കുന്നെ.'' അവരം ആ കത്തു് അയാളുടെ മുമ്പിലേക്കു് എറിഞ്ഞു.

അയാരം നിലത്തു കിടക്കുന്ന കത്തിലേക്കും സുഭദ്രയുടെ മുഖത്തേക്കും മാറി മാറി നോക്കി. ഓഫീസിലെ ആരോ കരുതിക്കൂട്ടി ചെയ്തതാണു്. എന്തുചെയ്യണമെന്നറിയാതെ, അവളെ സാന്ത്വനിപ്പിക്കുവാൻ യുക്തമായ ഒരു ആണയ്ക്കുവേണ്ടി അയാരം പരതി.

''നിങ്ങളെന്താ ഒന്നും മിണ്ടാത്തെ.''

''എന്തു മിണ്ടാനാ...? കാര്യമറിയാതെയല്ലെ നീ കെടന്നു് കലിതുള്ളുന്നതു്.''

''ഒന്നും മിണ്ടാൻ കാണില്ല. കൈവിഷം തന്നല്ലെ ആ തേവിടിശ്ശി നിങ്ങളെ വശീകരിച്ചിരിക്കുന്നെ.''

അതുകേട്ടപ്പോരം അയാരംക്കു ചിരിക്കാതിരിക്കാൻ കഴിഞ്ഞില്ല. പെട്ടെന്നു്



സുഭദ്രയെ ഭയന്ന് പൊട്ടിവന്ന ചിരി അയാാം കടിച്ചൊതുക്കി.

''കൈവിഷം തന്ന് വശീകരിക്കാൻ തക്കവണ്ണം ഞാനത്രയ്ക്ക് കേമനാണോ?''

''എന്നെക്കൊണ്ട് ഒന്നും പറേപ്പിക്കണ്ട!'' അവാം കുട്ടിയെ അയാളുടെ മടിയിലേക്ക് എറിഞ്ഞിട്ട് അകത്തേക്ക പോയി.

അന്ന രാത്രി സുഭദ്ര ഉറങ്ങിയില്ല. രാവിലെ ക്ലാവുപിടിച്ച പിച്ചളപ്പാത്രംപോലെ കണ്ണീര് ഉണങ്ങിയ മുഖത്തോടെ കാപ്പിയുമായി അവാം മുന്നിൽ വന്നപ്പോാം അയാളുടെ മനസ്സിലെവിടെയോ ഒരു മുള്ളുതറച്ചു. അവാം പോയപ്പോാം മൃദുലയെക്കുറിച്ചുള്ള ചിന്ത തുളസിമണക്കുന്ന ഒരു ഈറൻ കാററുപോലെ വീശി. കുളിച്ചൊരുങ്ങി അയാാം നേരത്തെ പുറപ്പെട്ടു.

''എങ്ങോട്ടാ ഇത്ര രാവിലെ?''

വാതിൽക്കൽ സുഭദ്ര!

''ഓഫീസിലേക്ക്.''

''നിൽക്ക്. ഞാനുമുണ്ട്. എനിക്കവളെ ഒന്നു കാണണം. കുടുംബം തുലയ്ക്കാൻ എറങ്ങിരിക്കുന്ന തേവടിശ്ശിയെ.''

''അതിന് നീ അത്രടം വരെ നടന്ന് ബുദ്ധിമുട്ടണമെന്നില്ല. ഞാൻ ഇങ്ങോട്ട് കൂട്ടിക്കൊണ്ടു വരുന്നുണ്ട്.''

''ഈശ്വരാ...'' പൊട്ടിയ കരച്ചിൽ സുഭദ്ര സാരിത്തലപ്പുകൊണ്ട് മൂടി. പിന്നെ പടിയിറങ്ങിപ്പോകുന്ന ഭർത്താവിനെ ഉററുനോക്കിക്കൊണ്ട് അവിടെത്തന്നെ നിന്നു.

മാസ്റ്ററുടെ വാടക കുടിശ്ശിക തീർക്കണം. ഉടമസ്ഥന് മൂന്നുമാസത്തെ വാടക അഡ്വാൻസ് കൊടുക്കണം!

മൃദുലയോട് എങ്ങനെയാണ് പണം ചോദിക്കുക? ഇത്ര പണംമുടക്കി വീട് വേണ്ടെന്ന പറഞ്ഞാലോ? അങ്ങനെ വന്നാൽ ഈ കഷ്ടപ്പാടൊക്കെ വൃഥാവിലാവില്ലേ? വടക്കന്തറയിൽ കണ്ട വീടിനുപോലും വാടക കൂടുതലാണെന്ന അഭിപ്രായവും അവാംക്കുണ്ടായിരുന്നു.

''ഇന്നലെ പോയിരുന്നോ?''

മൃദുലയുടെ ചോദ്യം അയാളെ ഉണർത്തി. തൊട്ടുമുന്നിൽ ഒരു ചെറുചിരിയോടെ തിളങ്ങുന്ന കണ്ണുകളോടെ മൃദുല! ഷാംപൂ തേച്ച് പട്ടുപോലെയാക്കിയ തലമുടി. നെററിയിൽ ഒരു വലിയപൊട്ട്, സീമന്തത്തിൽ ഒരു സിന്ദൂരവര, ഒരു നിമിഷം അയാളുടെ കണ്ണുകാം അവളിൽ അരിച്ചു നടന്നു.

''ചോദിച്ചതു കേട്ടില്ലേ...വീടിന്റെ കാര്യം.''

''ങ്ഹാ വീട് ശരിയായി. ഈ ആഴ്ച തന്നെ അവിടേക്ക മാറാം.''

''മൈ ഗോഡ്...'' മൃദുല ദീർഘമായി ഒന്ന് നിശ്വസിച്ചു.

''വാടക എത്രയാ?''

''അതിനെക്കുറിച്ച് സംസാരിച്ചില്ല. എന്റെ ഒരു സ്നേഹിതന്റെയാ. കൂടുതൽ ചോദിക്കത്തില്ല.''

''അപ്പോാം അഡ്വാൻസും വേണ്ടിവരില്ലല്ലോ.''

''വേണ്ട.''

മൃദുലയുടെ മുഖം കൂടുതൽ തെളിഞ്ഞു. മേശമേൽ കൈ ഊന്നി നില്ക്കുന്ന അവളുടെ സാമീപ്യത്തിന്റെ ലഹരിയിൽ അയാളുടെ സിരകാം ത്രസിച്ചു. ഒപ്പം തൊണ്ട വരണ്ടു...വാക്കുകാം നഷ്ടപ്പെട്ടു.

''നോവൽ വായിച്ചോ?''

''വായിച്ചു. തീർന്നില്ല. നാളെത്തരാം.''

''ധൃതി ഒന്നുമില്ല. എങ്ങനെയുണ്ട്?''

''നന്നായിട്ടുണ്ട്. പിന്നെ സെക്സ് വളരെക്കൂടുതലാണെന്ന തോന്നി.''

''അതു് ജീവിതത്തിന്റെ ഒരു ഭാഗമല്ലേ?'' ''അതെ, പക്ഷേ ഇതിൽ ഇത്തിരി വാംഗറായിപ്പോയി എന്ന അഭിപ്രായമുണ്ട്.''

''സെക്സിൽ വാംഗാരിററിയില്ല! യുദ്ധത്തിലും പ്രേമത്തിലുമെന്നപോലെ സെക്സിലും എല്ലാം ശരിയാണ്. ഒന്നും അധികമാവില്ല!''

''ഇതു് ഇത്തിരി അധികമാണടെ...'' ഉണ്ണികൃഷ്ണന്റെ മറുപടികേട്ട മൃദുല പിന്നീടവിടെ നിന്നില്ല!

''ഇവൻ പുൽക്കൂട്ടിൽ കിടക്കുന്ന പട്ടിയെപ്പോലാണല്ലോ!'' അയാാം ഉണ്ണികൃഷ്ണനെ ഒന്ന് തറപ്പിച്ചു നോക്കി.

''നോക്കാനൊന്നുമില്ല. താൻ പാട്ടത്തിനെടുത്തതൊന്നുമല്ലല്ലോ.''

അയാാം അതു കേട്ടതായി ഭാവിച്ചില്ല. ഇപ്പോാം ക്ഷമയാണ് നല്ലതു്. അതുമിതും പറഞ്ഞു് പടിക്കൽ കൊണ്ടുചെന്ന് കലം ഉടച്ചാൽ... കൂടുതൽ ചിന്തിച്ചില്ല. ജി. പി. എഫിൽ നിന്ന് ആയിരം രൂപ ലോണെടുത്തു് മാസ്റ്ററുടെ ബാദ്ധ്യതതീർത്തു് വീട് ഒഴിപ്പിക്കണം. കഴിവതുംവേഗം മൃദുലയെ അവിടേക്ക മാററണം. ഈ കത്തുന്ന സൗന്ദര്യത്തിനു മുന്നിൽ ഏതു തരത്തിലുള്ള കാലതാമസവും ദോഷമേ ചെയ്യൂ...നനച്ചിറങ്ങിപ്പോയി ഇനി കുളിച്ചു കേറുകതന്നെ. അയാാം മനസ്സിൽ വാചാലനായി.

പിറേറ ദിവസം ലോൺ എടുത്ത പൈസ എണ്ണിവാങ്ങുമ്പോാം അയാളുടെ മനസ്സ് ഒന്നു പിടഞ്ഞു. കർക്കിടകത്തിലെ തണുപ്പിൽ കാച്ചെണ്ണയുടെ മണം പരത്തിച്ചൂട് പകർന്നുകിടക്കുന്ന സുഭദ്രയുടെ സാന്നിദ്ധ്യം മനസ്സിനെ തൊട്ടുണർത്തി.

''ഇനി നമുക്ക് മോാംക്ക് ഒരു മാല വാങ്ങണം.''

''ആറുമാസം കഴിയട്ടെ. ഒരു ലോൺ എടുത്തിട്ട് മാല വാങ്ങാം.''

''എന്തിനാണെടെ ഇപ്പം ലോണെടുത്തതു്?''

കാഷ്യർ നാരായണൻകുട്ടിയുടെ നിർദ്ദോഷമായ ചോദ്യത്തിനു മുന്നിൽ അയാാം ഒന്നു പതുങ്ങി.

''മോാംക്ക് ഒരു ചെയിൻ പണിക്കണം.''

വൈകുന്നേരം പൈസ വാങ്ങുമ്പോാം മാസ്റ്ററുടെ മുഖത്തും ശബ്ദത്തിലും ഒരു ദയനീയത തളംകെട്ടി നിന്നിരുന്നു.

''ഞാനിപ്പം നെന്നോടും കടക്കാരനായി.''

''ഓ, അതൊന്നും സാരമില്ല മാഷെ.''

''ആട്ടെ ഞാനിനി എപ്പഴാ മാറണ്ടെ?''

''മാഷ്ടെ സൗകര്യംപോലെ.''

''നാളെത്തന്നെ ആയേക്കാം എന്താ?''

അയാളതിനു മറുപടി പറഞ്ഞില്ല. ഒരു നനുത്ത ചിരിയോടെ ഇറങ്ങി നടന്നു.



നേരെ കൽമണ്ഡപത്തേക്ക്. ഇനി കെട്ടിട ഉടമയ്ക്ക് അഡ്വാൻസ് കൊടുക്കണം!

നേരം വൈകി. ഇപ്പോാം വാതില്ക്കൽ ദുർമുഖം കാട്ടി സുഭദ്ര നില്പുണ്ടാവും. വീട്ടിലേക്ക നടക്കുമ്പോാം അയാാം ഓർത്തു.

''ദേ നോക്ക് മോാംക്ക് പൊള്ളുന്ന പനി. ആരെയാ കാണിക്കുക?''

അടുക്കളയിൽനിന്നും ഓടിയെത്തിയ സുഭദ്രയുടെ മുഖത്തു് അവ്യക്തമായ ഒരു ഭീതിയുടെ നിഴൽ വീണിരുന്നു. അയാാം കുട്ടിയുടെ അടുത്തേക്ക ചെന്നു. കട്ടിലിൽ വാടിയ ചേമ്പിൻതണ്ടുപോലെ അവാം തളർന്നു കിടക്കുന്നു.

''ഓ സാരമില്ല. ഇന്നത്തെ കഴിയട്ടെ, മാറിയില്ലെങ്കിൽ നാളെ ഡോക്ടറെ കാണിക്കാം.''

''നാളെയാക്കാൻ പററില്ല. ഇന്നുതന്നെ വേണം. ഇപ്പഴത്തെ പനിയാ. സൂക്ഷിക്കണം. തന്നെയല്ല ഉറക്കത്തിൽ അവാം പിച്ചും പേയും പറയുന്നുണ്ട്.'' ''നാളെയാവാം...ഇന്ന് നേരം ഇത്രേംആയില്ലെ'' അയാളുടെ വാക്കിലെ നിർവ്വികാരത അവാംക്ക സഹിച്ചില്ല.

''മൃദുല ഒന്നു തുമ്മിയാൽ നിങ്ങാം ഡോക്ടറുടെ അടുത്തേക്ക് ഓടുമല്ലൊ! അതിന്റെ പതിനാറിലൊന്ന് സ്നേഹമെങ്കിലും സ്വന്തം കുട്ടിയോട് കാണിക്ക്.''

''മിണ്ടരുതു്! എന്തു പറഞ്ഞാലും മൃദുല! മൃദുല! നിനക്കു് വേറൊന്നും പറയാനില്ലേ?...''

അയാളുടെ ശബ്ദം ക്രോധംകൊണ്ട് വിറച്ചിരുന്നു.

''വേറെന്താ...എനിക്ക പറയാൻ.''

സുഭദ്രയുടെ ശബ്ദം തേട്ടിവന്ന ഒരു തേങ്ങലിൽ മുങ്ങിപ്പോയി.

ഇത്തിരി കഴിഞ്ഞു. എന്തോ ഓർത്തിട്ടെന്നപോലെ സുഭദ്ര ചാടി എഴുന്നേററു. സാരി വലിച്ചു ചുററി. പിന്നെ കുട്ടിയെ വാരിയെടുത്തു് പടിയിറങ്ങി.

നാളെയാവട്ടെ എന്നു പറഞ്ഞതല്ലെ? പിന്നെ ഇപ്പോഴേ എടുത്തുകൊണ്ടു പോയതു് അവളുടെ അഹമ്മതികൊണ്ടല്ലേ? അമർഷം കത്തിയ അസ്വാസ്ഥതയോടെ അയാളോർത്തു.

സമയം വൈകി. കുന്നത്തൂർ മേടിനു മുകളിൽ മഞ്ഞു നനഞ്ഞുകൊണ്ട് സന്ധ്യ വീണു. പോയ സുഭദ്രയെ കാണുന്നില്ല. അയാാം വാതിൽ ചാരി വഴിയിലേക്കിറങ്ങി. അപ്പോഴുണ്ട് ഇരുട്ടിൽ തപ്പിത്തടഞ്ഞു് കുഞ്ഞിനെ ചുമലിലേററി സുഭദ്ര വരുന്നു. അവാംക്ക പിന്നാലെ അയാളും തിരിച്ചുവന്നു. വന്നപാടെ അവാം കുട്ടിയെ കിടത്തി. ഒപ്പം അവളും! എന്തോ ഓർത്തുകൊണ്ട് മുറിക്കകത്തുകൂടി അയാാം വട്ടം നടന്നു. പിന്നെ മൃദുലയുടെ വെള്ളിക്കൊലുസിന്റെ നേർത്ത ശബ്ദത്തിന് ചെവിയോർത്തു് അയാളും കിടന്നു.

പിറേറന്ന് വീടിന്റെ താക്കോലും വാങ്ങി അയാാം നേരത്തെ ഓഫീസിലേക്ക പുറപ്പെട്ടു. എത്തിപ്പിടിക്കാവുന്ന



അകലത്തിൽ മിന്നിനില്ക്കുന്ന മൃദുലയെക്കുറിച്ചുള്ള പുളകം ചുമക്കുന്ന സങ്കല്പങ്ങളോടെ അയാാം താക്കോൽ നീട്ടി.

''ഇതാ...ഒന്ന് എന്റെ കൈവശമുണ്ട്. അവിടമൊക്കെ ഒന്നു വൃത്തിയാക്കണ്ടേ?''

''രാജന് ഒരുപാട് ബുദ്ധിമുട്ടായി അല്ലേ?''

''ഇതാക്കെ ഒരു ബുദ്ധിമുട്ടാണോ? എപ്പഴാ മാറുന്നെ?''

''എന്തിനാ വൈകിക്കുന്നെ...ബുധനാഴ്ചയാവാം. നല്ല ദിവസോം ആണല്ലൊ ''

''എന്തിന് ബുധനാഴ്ചവരെ നീട്ടണം?

''ഇത്തിരി സാധനങ്ങളൊക്കെ വാങ്ങാനുണ്ട്.''

''രണ്ടു ജനത്തിനു കഴിഞ്ഞാൽ പോരെ. അതിനെന്തിത്ര വാങ്ങാനിരിക്കുന്നെ.''

''ഈ ചൂടു കാലത്തു് ഒരു ഫാൻ വേണ്ടേ? പിന്നെ അടുക്കളേലേക്ക് കുറച്ചു പാത്രങ്ങാം.''

''ഫാൻ വാങ്ങണ്ട. എന്റെ വീട്ടിൽ ഒരെണ്ണം വെറുതെയിരിപ്പുണ്ട് ''

സിമന്റു തറയിൽ ചെരിപ്പ് ഉരയുന്ന ശബ്ദം. പെട്ടെന്ന് വസുമതി. മുന്നിൽ.

''ഞാനിന്നും നാളെയും ലീവാ...കുട്ടിക്ക സുഖമില്ല.''

''കുട്ടിക്കെന്തുപററി?''

''പനിയാ. സാരമില്ല...പിന്നെ മാററനാളല്ലെ അവിടേക്ക വരുന്നുള്ളു.''

''അതെ.''

''ശരി എന്നാൽ ഞാൻ പോണു.''

യാത്ര പറഞ്ഞെങ്കിലും എന്തോ മറന്ന വച്ചവനെപ്പോലെ ഇത്തിരിനേരംകൂടി അവിടെ നിന്നു. പിന്നീട് ധൃതിയിൽ നടന്നു. മൃദുലയുടെ വീട് ഒന്ന് വൃത്തിയാക്കണം!

മുററത്തെ പുല്ലു മുഴുവൻ ചെത്തിവാരി. മുറികളും വരാന്തയും അടിച്ചുവാരി വൃത്തിയാക്കി. മച്ചിലെ മാറാലകാം തട്ടിക്കളഞ്ഞു. പിന്നെ മുററത്തിറങ്ങിനിന്ന് ആകെ ഒന്നു നോക്കി. മൃദുലയ്ക്ക് ഇഷ്ടപ്പെടാതെ വരില്ല! അയാാം വീടുപൂട്ടി വീട്ടിലേക്ക നടന്നു.

സുഭദ്ര അടുത്തില്ലാത്ത തക്കംനോക്കി അയാാം മോളെ വിളിച്ചു. അവളുടെ പനി മാറിയിരിക്കുന്നു. പഴയ ചിരിയും കളിയും അവാംക്കു് തിരിച്ച് കിട്ടിയിരിക്കുന്നു. പക്ഷേ, സുഭദ്രയുടെ മുഖം മാത്രം തെളിഞ്ഞിട്ടില്ല. അയാളതു കാര്യമാക്കിയില്ല. രണ്ടുദിവസംകൂടികഴിഞ്ഞാൽ! ഓർത്തപ്പോാം അയാളുടെ മനസ്സ നിറഞ്ഞു.

''നിങ്ങാംക്ക് വിശപ്പും ദാഹോം ഒന്നുമില്ലേ.'' നേരത്തെ കേറിക്കിടന്ന ഭർത്താവിനോട് സുഭദ്ര ചോദിച്ചു. അയാളതു കേട്ടില്ല.

പിറേറന്നു രാവിലെ തട്ടിൻപുറത്തു് മൂടിക്കെട്ടിവച്ചിരുന്ന ഫാനെടുത്തു് പൊടിതട്ടുന്ന ഭർത്താവിനെ വെറുപ്പ് കത്തിനില്ക്കുന്ന കണ്ണുകളോടെ ഉററുനോക്കിക്കൊണ്ട് സുഭദ്ര വാതിൽ ചാരിനിന്നു. പിന്നെ ഫാനും തോളിലേററി അയാാം നടന്നുനീങ്ങുന്നതു കണ്ടപ്പോാം വ്യക്തമല്ലാത്ത ഒരു അപകട സൂചനയിൽ അവളുടെ മനസ്സ് മരവിച്ചുപോയി.

അന്നു മുഴുവൻ അയാാം ആ വീടിനു ചുററും നടന്നു. വരച്ച ചിത്രത്തിന്റെ അവസാനത്തെ മിനുക്കുപണികാംപോലെ എന്തെങ്കിലുമൊക്കെ ചെയ്തുകൊണ്ട്. അവസാനം ജനലിലും വാതിലിലും കർട്ടൻ വാങ്ങിത്തൂക്കിയിട്ട് അയാാം വീട്ടിലേക്കുനടന്നു. ഇനിയുള്ള ദിവസങ്ങളിൽ ഒരു സന്ദർശകന്റെ മുഖാവരണത്തോടെ മൃദുലയെ സമീപിക്കേണ്ടതിനെക്കുറിച്ചായിരുന്നു അപ്പോാം അയാാം ചിന്തിച്ചതു്.

വീട്ടിലെത്തിയപ്പോാം സുഭദ്ര ഉറക്കം പിടിച്ചു കഴിഞ്ഞിരുന്നു. അയാാംക്ക് ആശ്വാസം തോന്നി. ഒരു കൊട്ടാരവിപ്ലവത്തിന്റെ ചീററലും പൊട്ടലുമൊക്കെ രാവിലെ തന്നെ തുടങ്ങിയിരുന്നു. വിവാഹസമ്മാനമായി അവാംക്ക കിട്ടിയ ഫാനുമെടുത്തു് പോയപ്പോാം സ്വാഭാവികമായും ഒരു പൊട്ടിത്തെറി അയാാം പ്രതീക്ഷിച്ചതാണ്. ഇപ്പ എല്ലാം ഭദ്രം! കത്തിയമർന്ന ഒരു ചിതപോലെ തികച്ചും ശാന്തം!

പിറേറന്ന് ഓഫീസിലെത്തിയ അയാാം സ്തംഭിച്ചുപോയി. മൃദുല രാജിവച്ചിരിക്കുന്നു. അയാാം നേരെ വസുമതിയുടെ അടുത്തേക്ക ചെന്നു.

''കേട്ടതു ശരിയാണോ?''

''അതെ. നിങ്ങാംക്ക തരാൻ ഒരു കത്തു് ഇവിടെ ഏല്പിച്ചിട്ടുണ്ട്.''

വസുമതി മേശവലിപ്പിൽ നിന്നും ഒരു കവർ പുറത്തെടുത്തു.

''ഹസ്ബൻഡിന്റെ കത്തു വന്നു. കൂടെ പ്ലെയിൻ ടിക്കററും. ജോലി രാജിവച്ച് അവിടേക്കു ചെല്ലാൻ. ഇവിടെ കിടന്ന് നരകിക്കണ്ടാപോലും! ഓർത്തപ്പോാം ശരിയാണെന്ന് എനിക്കും തോന്നി. ഞാനെന്തിന് ഈ നശിച്ച നാട്ടിൽ കിടന്നു നരകിക്കണം! ഇന്ന് വൈകിട്ടത്തെ ഫ്ളൈററിന് പോകുന്നു. വീടിനു വേണ്ടി പണം ചെലവാക്കാംത്തതു് നന്നായി അല്ലേ? പിന്നെ രാജന് എന്തെങ്കിലും ഫോറിൻ സാധനങ്ങാം വേണമെങ്കിൽ എഴുതു...ഞാൻ ലീവിൽ വരുമ്പോാം കൊണ്ടുവരാം...''

അയാളുടെ മനസ്സിൽ ഒരു മഞ്ഞുകട്ട വീണു. കത്തു മടക്കി കീശയിലാക്കി അയാാം റിക്കാർഡു റൂമിലേക്ക കയറി. മർമ്മത്തു് ചവിട്ടിനിന്ന് ഉണ്ണികൃഷ്ണൻ സംസാരിക്കുന്നു. അയാാം വാതിൽ ചാരി ചെവിയിൽ വിരലുകാം തിരുകി കുനിഴ്ന്നുകിടന്നു. വൈകുന്നേരം ഒടിഞ്ഞ കഴുത്തോടെ അയാാം വീട്ടിലേക്ക നടന്നു. മുററത്തെത്തിയപ്പോാം വാതിൽ പുറത്തുനിന്നും പൂട്ടിയിരിക്കുന്നതു് ഒരു ഉാംനടുക്കത്തോടെ അയാാം കണ്ടു.

പെട്ടെന്ന് അടുത്തവീട്ടിലെ കുട്ടി ഒരു താക്കോലുമായി മുന്നിൽനിന്ന് ചിരിക്കുന്നു.

അയാാം വാതിൽ തുറന്നു. വരാന്തയിലെ ടീപ്പോയിമേൽ മോളുടെ നോട്ടുബുക്ക് നിവർത്തിവച്ചിരിക്കുന്നു.

''ഞാൻ വീട്ടിലോട്ടു പോകുന്നു. മൃദുലയേയുംകൂട്ടി നിങ്ങാംക്കിവിടെ താമസിക്കാമല്ലൊ. ഇവിടിപ്പോാം എന്തിന്റെ കുറവാണുള്ളതു്?...''

സുഭദ്രയുടെ വാക്കുകാം ഒരു കുരുക്കുപോലെ കഴുത്തിൽവീണു മുറുകിയപ്പോാം അയാാം കട്ടിലിലേക്ക വീണു. അപ്പോാം



കാലത്തിന്റെ ഒഴുക്കിൽ അയാാംക്ക പിടികിട്ടാതെപോയ ഒരു സന്ധ്യ കുന്നത്തൂർ മേട്ടിനു മുകളിൽ മഞ്ഞുരുട്ടിക്കളിക്കുന്നതു് അയാാം കണ്ടു.

(അവസാനിച്ചു.)

# പാവം ഗലീലിയോ!

(19-ാം പേജിൽനിന്നു തുടർച്ച)

ദൈവവിശ്വാസത്തെ ചോദ്യംചെയ്യുന്നവൻ ഏതു വലിയവനായാലും രക്ഷപ്പെടില്ല എന്നൊരു തത്ത്വം മുറുകെപിടിക്കുക എന്നതു മാത്രമായിരിക്കാം ആ ലഘുശിക്ഷയുടെ പിന്നിലെ ചേതോവികാരം.

ഗലീലിയോ തന്റെ തെററുകാം എണ്ണിപ്പറഞ്ഞു കുമ്പസരിച്ചു.

''എഴുപതുവയസ്സായ ഞാൻ ഫ്ളോറൻസിലെ വിൻസെൻറാ ഗലീലിയുടെ മകൻ ഗലീലിയോ ഗലീലി ഇൻക്വിസിററർമാരും കർദ്ദിനാാംമാരും സാക്ഷിയായി സത്യം ചെയ്യുന്നു. ഞാൻ പരിശുദ്ധ കത്തോലിക്കാപള്ളി പറയുന്നതും പഠിപ്പിക്കുന്നതും പൂർണ്ണമായി വിശ്വസിക്കുന്നു...

...ഞാൻ ഈശ്വരവിശ്വാസത്തിനെതിരെ പറഞ്ഞതും എഴുതിയതുമെല്ലാം തള്ളിപ്പറയുന്നു. ഈ കുററങ്ങാം ആവർത്തിച്ചാൽ ലഭിക്കുന്ന ഏതു ശിക്ഷയും അനുഭവിക്കാൻ ഞാൻ തയ്യാറാണ്....

..സത്യത്തെ സാക്ഷിയാക്കി ഞാൻ, മുകളിൽ പറഞ്ഞ ഗലീലിയോ ഗലീലി എന്റെ കൈകൊണ്ട് ഈ ദിവസം 1633-ാമാണ്ട് ജൂൺ 22-ാംതീയതി, മിനർവാ കോൺവെൻറിൽവച്ച് ഈ പ്രമാണത്തിൽ ഒപ്പിടുന്നു.''

ആ നിമിഷങ്ങളിലും ആ ജീനിയസ്സിന്റെ ഹൃദയം ഒരു പക്ഷെ, മന്ത്രിച്ചുകാണും ''ഇല്ല എന്തൊക്കെ പറഞ്ഞാലും ഭൂമി ഭ്രമണം ചെയ്യുന്നുണ്ട്.'

എഴുപതു വയസ്സെത്തിയ കാഴ്ചശക്തി നഷ്ടപ്പെട്ടുതുടങ്ങിയ നിസ്സഹായനായ ആ മനുഷ്യനെ ഭീരു എന്നൊരിക്കലും പറയരുതു്. പിന്നെയുള്ള കാലം അദ്ദേഹം വീട്ടുതടങ്കലിലായിരുന്നു. അദ്ദേഹം പൂർണ്ണമായും അന്ധനായി. 1642-ൽ ഗലീലിയോ മരിച്ചു. അക്കൊല്ലംതന്നെ ഈ ചലനമററ ഭൂമി മറെറാരു ജീനിയസ്സിനു ജന്മം നൽകി—ഐസക് ന്യൂട്ടൻ.. പിന്നീട് ക്ലാസിക്കൽ സാഹിത്യംപോലെ ന്യൂട്ടോണിയൻ മെക്കാനിക്സും മൂന്നു ശതകങ്ങാംക്കുശേഷം ആധുനികതയ്ക്കു വഴിമാറിക്കൊടുത്തു. എങ്കിലും ആ ക്ലാസിക്പാരമ്പര്യത്തിലധിഷ്ഠിതമാണ് നമ്മുടെ ദൈനംദിന ജീവിതം.

(അടുത്തു പ്രസിദ്ധീകരിക്കുന്ന 16008 മഹദ്വ്യക്തികാം എന്ന ബൃഹദ് ഗ്രന്ഥത്തിൽ നിന്ന്. വളരെക്കുറച്ച് മാതൃകാമനുഷ്യരുടെ സ്ഥാനം ഒഴിവുണ്ട്, താല്പര്യമുള്ളവർ ലേഖകനുമായി ബന്ധപ്പെടുക.)



ഡോ: കെ. രാഘവൻപിള്ള

# കൃതിയൊരു കൃഷിഭൂമി

"അശ്രുക്കൾ കൊണ്ട് മറയ്ക്കപ്പെട്ടിരുന്ന ഹരിപഞ്ചാനനന്റെ ഇന്ദ്രനീല നേത്രങ്ങളിൽനിന്ന്, രാമയ്യന്റെ നേർക്ക് പുറപ്പെട്ടതായി, കേശവപിള്ള ശങ്കിച്ചതുപോലുള്ളതില്ല, തീക്ഷ്ണമായ ചില ജ്വാലാരശ്മികൾ ചന്ത്രക്കാരന്റെ നേർക്ക് പുറപ്പെട്ടു. ആ കൃതഘ്നരാക്ഷസന്റെ വദനത്തിൽനിന്ന് 'തുറകേററാതെ' എന്നുള്ള പദം പുറപ്പെട്ടപ്പോൾ യോഗീശ്വരന്റെ ദന്തങ്ങൾ അദ്ദേഹത്തിന്റെ അധരത്തെ ക്രൂരമായി ദംശനംചെയ്തു. മസ്തകധ്വംസത്തിന് യുക്തനായ കൊലയാനയെ കണ്ട കേസരിയെപ്പോലെ, താൻ ഇരുന്നിരുന്ന പീഠത്തിൽനിന്ന് ഹരിപഞ്ചാനനൻ താഴത്തുചാടി. ലാംഗൂലപിഞ്ഛത്തെ ചുഴററുന്നതിനു പകരം മുഷ്ടികൾ ചുരുട്ടിഞെരിച്ചുകൊണ്ട്, ആ മുറിയിൽ ക്രാന്തിവൃത്തലേഖനം ചെയ്യുംവണ്ണം ദ്രുതസഞ്ചരണം ചെയ്തു. ഇങ്ങനെ കുറച്ചുനേരം നടന്ന് കോപം ശമിപ്പിച്ചുകൊണ്ട്, ചന്ത്രക്കാരന്റെ മുഖത്തോടടുത്തുചേർന്ന്, അയാളെ ലോമകൂപംപ്രതി ദൃഷ്ടിസൂചികൾകൊണ്ട് ക്ഷതംചെയ്തു. അനന്തരം അയാൾ ഉദ്യോഗിക്കുന്ന വധത്തെക്കുറിച്ച്. ഇങ്ങനെ അപഹസനം ചെയ്തു. "രാജവധംകഴിഞ്ഞ് സ്ത്രീവധത്തിന് ആലോചനയായോ? അടുത്ത കൈ ഗുരുവധം ആയിരിക്കാം. എല്ലാം കഴിയട്ടെ. അപ്പോൾ രാജസ്ഥാനത്തിന് പരശുരാമനെപ്പോലെ രക്തതീർത്ഥസ്നാനം കഴിച്ചൊരുങ്ങാം" (ധർമ്മരാജാ. അദ്ധ്യായം 10).

"ഉണ്ടോ നീ?"

"ഉണ്ടു."

"എപ്പോൾ. വല്ല കൂട്ടത്തിലും ചെന്നിരുന്നാണോ തിന്നതു്?"

"ഊണുകഴിഞ്ഞ് ഒന്നു രണ്ടു നാഴികയായി. അമ്മാവൻ ഉണ്ട ഇലയിൽ അമ്മാവി വിളമ്പിത്തന്നു. ലക്ഷ്മിക്കുഞ്ഞിനും അവിടെത്തന്നെ ഇലവച്ചു."

"യക്ഷിക്കുഞ്ഞിന്റെ അടുത്തും മററും അങ്ങനെ ചെല്ലാത്തവും മററും വേണ്ട. ഞാനതിനൊരു തക്കവും തരവും നോക്കുന്നുണ്ട്. നീ നാലക്ഷരം പഠിച്ചവനല്ലയോ? നല്ലടത്തുവേണം ചേരാൻ. എപ്പോ തിരിച്ചു തിരുവനന്തപുരത്തുനു്..."

(ധർമ്മരാജാ. അദ്ധ്യായം 7)

വിവരണത്തിന്റെയും ആഖ്യാനത്തിന്റെയും ഭാഷണത്തിന്റെയും മുകളിൽ സൂചിപ്പിച്ച ലക്ഷണങ്ങൾ ഈ ഉദാഹരണങ്ങൾ ഒട്ടൊക്കെക്കാണിക്കുന്നു. ഇവിടത്തെ ആഖ്യാനത്തിലെയും ഭാഷണത്തിലെയും കർത്തൃസാന്നിദ്ധ്യം പ്രകടമാണ്.

മാർത്താണ്ഡവർമ്മ രാജാവിന്റെ ഹീനപ്രവൃത്തികളിൽ ഒന്നായ 'തുറകേററ'ത്തെക്കുറിച്ചുള്ളപരാമർശത്തിൽ ഹരിപഞ്ചാനനൻ മാത്രമല്ല, സി. വി. യും വായനക്കാരായ നമ്മളും ഒപ്പം പ്രക്ഷുബ്ധരാകുന്നു എന്നതു് പരമാർത്ഥമാണ്. ആ പ്രക്ഷോഭത്തിൽ ഇളകുന്ന ചോരയുടെ തുടിപ്പുകൾ ഈ ആഖ്യാനത്തിന്റെ കാലത്തെ അളക്കുന്നു. ഇങ്ങനെ നോക്കുമ്പോൾ ഒരു കൃതിയെ നാം ഗൗരവത്തിൽ എടുക്കുന്നെങ്കിൽ അതിന്റെ പ്രതലങ്ങളിൽരൂപം കൊണ്ടിരിക്കുന്ന ഘടനാരൂപങ്ങൾ (Patterns) നാം മനസ്സിലാക്കിത്തന്നെ തീരണം. രചനാകാലഗണന നോക്കിയാൽ വിവരണവും, ആഖ്യാനവും ഭാഷണവും അനുക്രമ വികസ്വരമായ കാലത്തിൽ ഉരുത്തിരിഞ്ഞുവീഴുന്നു എന്നും എനിക്കഭിപ്രായമുണ്ട്. അതായതു് പത്തുവരി വിവരണത്തിനെക്കാൾ കൂടുതൽ സമയം പത്തുവരി ആഖ്യാനത്തിനും, അതിനെക്കാൾ കൂടുതൽ പത്തുവരി ഭാഷണവും രചനകളും പാരായണത്തിനും എടുക്കുമെന്നു തോന്നുന്നു. അന്തർലീനമായ വികാരമാണ് ഈ അന്തരത്തിനു കാരണം. ഈ നിഗമനം ഒരു സ്റ്റോപ് വാച്ചിന്റെ സഹായത്തോടുകൂടി കൂടുതൽ പരിശോധന അർഹിക്കുന്നു.

കൃതിയുടെ രചനാകാലവും അതു് പ്രതിനിധാനംചെയ്യുന്ന കർതൃനുഭവത്തിന്റെ കാലവും നാം കണ്ടു. വിവരണാഖ്യാനഭാഷണങ്ങളിലെ കാലാംശത്തിന്റെ സ്വഭാവവും നാം കണ്ടു.

മൂന്നാമതൊരു കാലപരിഗണനയും കൃതിയുടെ പരിശോധനയിൽ ആവശ്യമുണ്ട്. കൃതി ഏതു കാലഘട്ടത്തിൽ പ്രതിഷ്ഠാപിതമായിരിക്കുന്നു എന്നതാണിതു്. ആ കാലഘട്ടത്തിന്റെ മൂല്യങ്ങളും കൃതിയുമായി പ്രതികരിക്കും. അല്ലെങ്കിൽ കൃതിതന്നെ ആ കാലഘട്ടത്തിന്റെ മൂല്യങ്ങൾ കർത്തൃമനസ്സുമായി പ്രതികരിച്ചതിന്റെ ഫലമായുണ്ടായതാണ്. അതിനാൽ ഈ കാലഘട്ടത്തെ അറിയാതെ കൃതിയെയും അറിയാനാവില്ല. കാലഘട്ടം കൃതിയിൽക്കൂടി അറിയാനാവുകയും ചെയ്യും. ഇപ്രകാരം കാലഘട്ടത്തിന്റെ കാലം കൃതിയുടെ അന്തഃഘടനയുടെ അംശമാകുന്നു.

കൃതികൾ പലവിധത്തിലായിരിക്കും അവ കുറിക്കുന്ന കാലഘട്ടത്തിന്റെ സൂചന നല്കുന്നതു്. ചിലപ്പോൾ കഥാപാത്രങ്ങളിൽക്കൂടി. സിംഹാസനാവകാശത്തിൽ കേന്ദ്രീകരിച്ച സി. വി. കൃതികളിലെ മിക്ക കഥാപാത്രങ്ങളും ആ കാലഘട്ടത്തെ കുറിക്കുന്നു. മറെറാരു വിധത്തിൽ പറഞ്ഞാൽ ആ കഥാപാത്രങ്ങളെക്കൊണ്ട് ആ കാലഘട്ടത്തെ അറിയാം. സൂരിനമ്പൂരിയും ഇന്ദുലേഖയും മററും ആ കാലഘട്ടത്തിന്റെ സന്തതികളാണ്. എം. ടി. യുടെ കഥാപാത്രങ്ങൾ പ്രതിനിധാനം ചെയ്യുന്ന കാലഘട്ടം ആ നോവലുകളുടെ ഘടനയിൽ പെടുന്നു. യക്ഷിക്കഥകൾക്കപോലും കാലഘട്ടത്തിൽ കാലുറപ്പിച്ചു നിൽക്കാനുള്ള പ്രവണതയുണ്ട്. ഇന്നത്തെ ഒരു നോവലിലെ യക്ഷി മുറുക്കി ചുണ്ടുചുവപ്പിച്ചുകൊണ്ടായിരിക്കുകയില്ല നിൽക്കുന്നതു്. മിക്കവാറും തൊലിയിൽ നിന്ന് വേറിട്ടു കാണാൻ വയ്യാത്ത ജീൻസുമിട്ട് സിഗററും വലിച്ചുകൊണ്ടായിരിക്കും. ഇന്ദുലേഖയെപ്പോലെയൊരു നോവലിലെ ഒടുവിലത്തെ നീണ്ടപ്രസംഗംപോലും ഈ കാലഘട്ടനിഷ്ഠകൊണ്ട് നോവൽശില്പത്തിന്റെ അഭംഗിയിൽക്കൂടി പ്രസക്തി നേടുന്നു. എന്നാൽ ശില്പത്തിന് കോട്ടം തട്ടാതെതന്നെ ഈ കാലഘട്ടഘടകം ഒരു നോവലിസ്റ്റിന് രക്ഷിക്കാൻ കഴിയണം.

കഥാപാത്രങ്ങൾ, സംഭവങ്ങൾ, സംഭാഷണം എന്നിവയിൽക്കൂടിയാണ് കാലഘട്ടസൂചന ഉണ്ടാകുന്നതു്. ചിലപ്പോൾ നേരിട്ടുള്ള പ്രസ്താവങ്ങളിൽക്കൂടിയുമാകാം. എന്നാൽ സംഭവങ്ങളിൽക്കൂടിയുണ്ടാകുന്ന കാലഘട്ടസൂചനയ്ക്ക് ഒരു പ്രത്യേകതയുണ്ട്. ചില സംഭവങ്ങൾ സാർവകാലികവും സാർവലൗകികവും ആകയാൽ അവ മാത്രംകൊണ്ട് കാലസൂചന നടക്കുകയില്ല. അവ ഓരോ കാലഘട്ടത്തിലും അണിയുന്ന വിഭാവാനുഭാവാദികൾ അല്ലെങ്കിൽ വേഷങ്ങൾ അറിഞ്ഞേതീരൂ. ഉദാഹരണം പ്രേമംതന്നെ. മനുഷ്യൻ ഉണ്ടായ കാലംമുതലുള്ള ഒരു പ്രതിഭാസമാണിതു്. പ്രേമത്തിന്റെ വിഭാവാദികളും വേഷങ്ങളും കാലഘട്ടംതോറും മാറിവരും. പുരുഷന്റെ എല്ലാ അഭിപ്രായങ്ങൾക്കും കീഴിലമർന്നുകഴിയുന്ന ഒരുവളല്ല, സ്വാഭിപ്രായധീരയായ ഒരു കാമുകിയായിരിക്കും ചില കാലഘട്ടത്തിന്റെ പ്രാതിനിധ്യം വഹിക്കുന്ന നായിക. ചിന്താവിഷ്ടയായ സീതയെ പതിനെട്ടാംശതകംവരെയെങ്കിലും കല്പെറിയുമായിരുന്നു. ഇരുപതാം ശതകത്തിലാകട്ടെ അവർക്ക് കുറെയെങ്കിലും പ്രാതിനിധ്യസ്വഭാവമുണ്ട്. മീനാക്ഷിയും സാവിത്രിയും ഒരു നോവലിലെ കഥാപാത്രങ്ങൾ ആയിരുന്നിട്ടും, അമ്മയും മകളുമായിരുന്നിട്ടും രണ്ടു കാലഘട്ടങ്ങളെ പ്രതിനിധാനം ചെയ്യുന്നു. തന്മൂലം താന്താങ്ങളുടെ പുരുഷന്മാരോട് അവർക്കുള്ള പ്രതികരണത്തിന്റെ സ്വഭാവവും മാറിയിരിക്കുന്നു.



## പിൻപിലെ പടവുകൾ

എന്നാൽ കൃതിയുടെ ഈ വർത്തമാനകാലം, കൃതിയെ സംബന്ധിച്ച കാലഘട്ടത്തിന്റെ ഇടയ്ക്കുള്ള ഒരു പടി മാത്രമേ ആകുന്നുള്ളു. ഈ വർത്തമാനകാലത്തിന്റെ പിൻപിൽ പടവുകളുടെ നീണ്ട ഒരു കയററമുണ്ട്. ഇതിനെ കൃതിയുടെ ചരിത്രപരമായ കാലം എന്ന് വർണ്ണിക്കാം. ഇതുപോലെതന്നെ പ്രധാനമാണ് കൃതിയുടെ മുൻപിൽ നീണ്ടുനീണ്ടു പോകുന്ന ഭാവിയിലേക്കുള്ള പടവുകൾ. ഏതുതരം കൃതിയായാലും അതിൽ ഒരു ചരിത്രകാലത്തിന്റെ ഘടകം ഉണ്ടായിരിക്കും. ഇവിടെ ചരിത്രം എന്നു പറഞ്ഞാൽ സാധാരണ ചരിത്രമല്ല; ചരിത്രമെന്നാൽ ചരിത്രപരതയാണ്. ഭൂതകാലത്തിന്റെ സാംസ്കാരിക വളക്കൂറോടുകൂടിയ ഏതുമണ്ണിൽ കൃതി ജനിച്ചിരിക്കുന്നുവോ, അതുതന്നെ കൃതിയുടെ ചരിത്രപരത. അത്തരം ഒരു സംസ്കാരത്തിന്റെയോ, സംസ്കാരങ്ങളുടെയോ പുത്തുനില്പാണ് കൃതി. അതേസമയം അതു് ഭാവിയുടെ ബീജം വഹിക്കുകയും ചെയ്യുന്നു. പ്രപഞ്ചത്തിൽ ഒന്നുംതന്നെ ശൂന്യതയിൽ നില്ക്കാത്തതുപോലെതന്നെ കൃതിയുടെ കഥയും. രണ്ടു സമകാലിക സംസ്കാരങ്ങൾ ദൂതിലും ദൂരത്തിലും എത്രമേൽ മാറിനിന്നാലും അവയിലെ ഉത്പന്നങ്ങൾക്ക് ഗതകാല ചരിത്രങ്ങളുടെ സമാന സ്വാധീനതകൾ കാണാം. ഇതിന് ഒരുദാഹരണം സി. വി. രാമൻപിള്ളയുടെയും ഗബ്രിയേൽ ഗാഴ്സ്യാ മാർകേസിന്റെയും കൃതികളുമാണ്. രാമരാജാബഹദൂറിലെ കുഞ്ചുക്കുട്ടിപ്പിള്ളക്കാര്യക്കാരുടെയും 'ഏകാന്തതയുടെ നൂറുവർഷങ്ങളിലെ' ഒറീലിന്യോയുടെയും അന്ത്യങ്ങൾ തമ്മിലുള്ള സാജാത്യം ഇംങ്ങനെയേ വിശദീകരിക്കാനാവൂ. നോവലിസ്റ്റിന്റെ ഹൃദയത്തിലും നോവലിന്റെ ശരീരഘടനയിലും ചരിത്രപാരമ്പര്യത്തിന്റെ ബീജങ്ങൾ പ്രവർത്തിക്കുന്നതിനാലാം... ഈ സമാനതകൾ. ലാററിനമേരിക്കൻ സമൂഹത്തിന്റെ പശ്ചാത്തലത്തിലുള്ള മായൻ—ഇങ്കസംസ്കാരങ്ങളുടെയും ഭാരതീയ സംസ്കാരത്തിന്റെയും കാലദർശനം, അനുഭവങ്ങളുടെ കാലനിരാസം അല്ലെങ്കിൽ ഭൂതവർത്തമാനഭാവികളുടെ അളവുകൾക്ക് വഴങ്ങാത്ത സ്വഭാവം, മായയുടെയും മന്ത്രങ്ങളുടെയും സ്വാധീനം തുടങ്ങിയ സമാനതകൾ ഇവിടെ ഓർമ്മിക്കാം. അപ്പോൾ ഒരു കൃതിയെ, പ്രത്യേകിച്ച് ഒരു നോവലിനെ ഘടനാപരമായി സമീപിക്കുമ്പോൾ ഈ ചരിത്രപാരമ്പര്യങ്ങളുടെയുംഅവയുടെ പുഷ്പിത ഫലങ്ങളുടെയും ഘടകങ്ങൾ വേർതിരിച്ചെടുക്കണം.

നോവലിലെ പാരമ്പര്യഘടകം പലപ്പോഴും ഇങ്ങനെ മിത്തുകളുടെ സംക്രമണത്തിൽക്കൂടി നെയ്തിരിക്കും. കുഞ്ചുക്കുട്ടിപ്പിള്ളയുടെയും ഒറിലിന്യോയുടെയും അന്ത്യനിമിഷങ്ങൾ മിത്തുകളുടെ ഇഴകളിട്ടു നെയ്തിരിക്കുന്നു. കുഞ്ചുക്കുട്ടിപ്പിള്ളയുടെ തലയുടെ ഊർദ്ധ്വഭാഗം പൊട്ടുമ്പോൾ തിരുവിതാംകൂറിന്റെ വടക്കുഭാഗങ്ങളിൽ വലിയ വെള്ളപ്പൊക്കം ഉണ്ടാകുന്നു.

ഒറിലിന്യോ, താൻ വായിക്കുന്ന കുടുംബജാതകം വലിച്ചെറിയുമ്പോൾ ഉഗ്രമായ കൊടുങ്കാററയന് അപ്രദേശമാകെ നശിക്കുന്നു. മിത്തിന്റെ സ്വഭാവമുള്ള സംഭവങ്ങളും, മനുഷ്യമനസ്സും പ്രകൃതിയും തമ്മിലുള്ള ബന്ധവുമാണ് ഇവിടത്തെ നോവൽകരുക്കൾ. മിത്ത്ഇവിടെ ഒരു കോഡാണ്. മനുഷ്യമനസ്സും പ്രകൃതിയും തമ്മിൽ അദൃഷ്ടമായ പരസ്പരസംവേദനം ഉണ്ടെന്നും, അവ പരസ്പരം പ്രതികരിക്കുന്നെന്നും ആ പ്രതികരണത്തിൽക്കൂടി മനസ്സിന്റെയും പ്രകൃതിയുടെയും ഇടയ്ക്കുള്ള വേലി പൊളിഞ്ഞു പോകുന്നെന്നും മററുമുള്ള ആശയസംവേദനങ്ങളെ (Conceptual Knowledge) സി. വി. യും മാർകേസിനും പ്രകാശിപ്പിക്കേണ്ടതുണ്ട്. ഈ പാരമ്പര്യാശയങ്ങളെ കേവലാശയങ്ങളായി അവതരിപ്പിക്കാതെ മിത്തുകളിൽക്കൂടി രണ്ടുപേരും ഗൂഢാഖ്യാനം നിർവഹിക്കുന്നു. ആധുനിക കൃതികളിൽ ഇത്തരം മിത്തുകളിൽക്കൂടിയുള്ള ആഖ്യാനം ഏറെക്കാണും. ഏഴാംമുദ്ര (കാക്കനാടൻ), രാവും പകലും (എം. മുകുന്ദൻ), ഖസാക്കിന്റെ ഇതിഹാസം (വിജയൻ) തുടങ്ങിയ കൃതികളുടെ വ്യാഖ്യാനത്തിൽ മിത്തുകളുടെ ലോകത്തെ അനാവരണം ചെയ്യേണ്ടതുണ്ട്.

(തുടരും)

എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**നാ**ല്പതിലേറെ വർഷങ്ങൾക്കു മുൻപ് ''അഞ്ചു ചീത്തക്കഥകൾ'' എന്നപേരിൽ ഒരു കഥാസമാഹാരഗ്രന്ഥം ആരോ പ്രസിദ്ധപ്പെടുത്തി. എസ്. കെ. പൊറ്റെക്കാട്ടിന്റെ ''കള്ളപ്പുഴു''. പൊൻകുന്നം വർക്കിയുടെ ''വിത്തുകാള'' ഈ കഥകളോടൊപ്പം കേശവദേവിന്റെ ''പതിവ്രത'' എന്ന കഥയും അതിലുണ്ടായിരുന്നു. കഥയുടെ വിശദാംശങ്ങൾ എന്റെ ഓർമ്മയിൽനിന്ന് ഓടിപ്പോയിരിക്കുന്നു. അരോഗദൃഢഗാത്രനായ ഭർത്താവും സുന്ദരിയായ ഭാര്യയും അവർക്ക് ഒരു മകനും. ഭർത്താവ് അകാലചരമം പ്രാപിക്കുന്നു. വളരെ വർഷങ്ങൾ കഴിഞ്ഞ്, ദൂരെയെവിടെയോ ആയിരുന്ന മകൻ അമ്മയുടെ വീട്ടിലെത്തുന്നു. ഭർത്താവിന്റെ അതേ ഛായയാർന്ന മകനെക്കണ്ട് അവർ ചലനംകൊള്ളുന്നു. മരിച്ചയാളിനോട് അക്കാലത്തുണ്ടായിരുന്ന കാമവികാരമാണ് മകനെ കണ്ടപ്പോൾ ആ മാതാവിന്റെ മനസ്സിൽ ഓളംതല്ലിയത്. അവൾ പണിപ്പെട്ട് സ്വയം നിയന്ത്രിച്ചു. രാത്രിയായി. അവൾക്ക് ഉറക്കം വരുന്നില്ല. എഴുന്നേറ്റു. മകൻ കിടന്നുറങ്ങുന്ന മുറിയുടെ വാതിലിൽ ചെന്നു തട്ടി. അയാളെഴുന്നേറ്റു വാതിൽ തുറക്കുന്നതിനു മുൻപ് സന്മാർഗ്ഗചിന്തയാൽ പ്രചോദിതയായി അവൾ 'ശാന്തം പാപം' എന്നു പറഞ്ഞുകൊണ്ട് തിരിച്ച് സ്വന്തം മുറിയിലേക്കു പോന്നു.

കഥാപാത്രങ്ങളുടെ മാനസികവും സദാചാരപരവുമായ അംശങ്ങൾക്ക് ഊന്നൽ നല്കാതെ ശാരീരികതലത്തിലേക്കു മാത്രം കഥയെ കൊണ്ടുചെല്ലുകയാണ് കേശവദേവ്. കാമവികാരോദ്ദീപനം എന്ന കൊടുംവിപത്തിൽ അമ്മയെന്ന കഥാപാത്രത്തിനു തകർന്നടിയാം; അല്ലെങ്കിൽ അതിനോടു മല്ലിട്ടു വിജയം വരിക്കാം. ബഹിർഭാഗസ്ഥതയിൽ അഭിരമിക്കുന്ന കേശവദേവിനു രണ്ടവസ്ഥകളും ചിത്രീകരിക്കാൻ കഴിയുന്നില്ല. മുതലാളിയോടു മര്യാദ ലംഘിക്കാതെ സംസാരിച്ചുകൊണ്ടിരിക്കുന്ന തൊഴിലാളി, വിചാരിച്ചിരിക്കാത്ത സന്ദർഭത്തിൽ ബനിയന്റെ ഉള്ളിൽ ഒളിച്ചുവച്ച ചുവന്ന തുണി പെട്ടെന്നെടുത്തു വീശി 'ഇങ്കിലാബ് സിന്ദാബാദ്' എന്നു വിളിക്കുന്നതുപോലെ കഥാകാരന്റെ കഥാപാത്രം ധൃതിയിൽ 'ശാന്തം പാപം' എന്നു പറഞ്ഞിട്ട് ഓടുന്നു നിഷ്ക്രമിക്കുകയാണ്. നിഷ്ക്രമിക്കട്ടെ. ഉപരിപ്ലവതയ്ക്ക് അതിൽക്കൂടുതൽ ഒന്നും സാദ്ധ്യമല്ലല്ലോ.

ആസ്ട്രോ-ഹംഗേറിയൻ സാഹിത്യകാരൻ ഗേസ ചേത്തിന്റെ (Ge'za Csa'th 1887–1919) ''Meeting Mother'' എന്ന കഥ ഞാൻ വായിച്ചു.

''എനിക്കു ജന്മംനല്കിക്കൊണ്ട് അമ്മ മരിച്ചു. മുറിയാകെ മരുന്നിന്റെ നാറ്റം. രക്തം അങ്ങിങ്ങായി ആവി പുറപ്പെടുവിച്ചു. ആളുകൾ മുറുമുറുത്തുകൊണ്ട് വിരലൂന്നിനടന്നു. പ്രഭാതം അങ്ങകലെ. വളരെയകലെ. എന്റെ സുന്ദരിയായ അമ്മ വേദനയിൽ ഏങ്ങിക്കൊണ്ടു പ്രാർത്ഥിച്ചു. അമ്മയ്ക്ക് ഇരുപതുവയസ്സേ ഉണ്ടായിരുന്നുള്ളു. ഞാൻ അമ്മയെ മറന്നു. അങ്ങനെ കാലം കഴിഞ്ഞു. അതിനുശേഷം ഞാനെത്ര ചെറുപ്പക്കാരികളെ കണ്ടു! അവർ തലമുടിയുടെ സൗരഭ്യംകൊണ്ട് എന്റെ വിവർണ്ണമായ മുഖമുഴിഞ്ഞു. എന്റെ മെലിഞ്ഞ കണംകൈ അവരുടെ മൃദുലവും അലസവും അരുണാഭവുമായ കൈകൾക്ക് ഉള്ളിലാക്കി. എന്റെ പുച്ഛമാർന്ന ചുണ്ടുകളെ മരണത്തിന്റെ ഹർഷങ്ങൾ പ്രസരിപ്പിക്കുന്ന ചുംബനങ്ങൾകൊണ്ടു മൂടി. പക്ഷേ വർഷങ്ങൾക്കുമുൻപ് ദീർഘനേരം ഏങ്ങിക്കൊണ്ട്, ചോരതെറിച്ച, മരുന്നിന്റെ നാറ്റമാർന്ന മുറിയിൽകിടന്ന് അന്ത്യശ്വാസം വലിച്ച അമ്മയുടെ ഓർമ്മയെ അതൊന്നും പ്രത്യാനയിച്ചില്ല.

കഴിഞ്ഞരാത്രിയിൽ അമ്മ എന്റെ മനസ്സിലെത്തി. ഞാൻ ഒരു സ്ത്രീയുടെ അടുത്തുനിന്ന് വൈകിയെത്തി ക്ഷീണിച്ച് ഉറക്കത്തിൽ വീണവനാണ്. അമ്മ അടുത്തടുത്തുവന്നു. ചെറുപ്പം. ഓജസ്സ് ഇവയാർന്ന അമ്മ. അമ്മയുടെ നീലക്കണ്ണുകൾ എന്നിലേക്കു താണു. ഓടിച്ചെന്ന് അമ്മയെ ഉമ്മവയ്ക്കാനും കെട്ടിപ്പിടിക്കാനും എനിക്കു കൊതി. പക്ഷേ, അമ്മയുടെ കൈ ചുംബിക്കാൻ പോലും അമ്മ അനുവദിച്ചില്ല. അതെനിക്ക് അദ്ഭുതമുളവാക്കി. ഞങ്ങൾക്കു ചുറ്റും മേമാസക്കാലം. വയലുകൾക്കപ്പുറത്തു പാടുന്ന പുല്ലാങ്കുഴൽ. ലില്ലിപ്പൂക്കൾ മാധുര്യമാർന്ന സുഗന്ധം ഞങ്ങൾക്കു വേണ്ടി മൂളുകയായിരുന്നു. എന്റെ അമ്മ എന്തു സുന്ദരി! അവർ എത്ര ചെറുപ്പം. എനിക്കു പാലു തരാത്ത അമ്മയുടെ കൊച്ചുമുലകളെ ഞാൻ ലില്ലിപ്പൂക്കൾ കൊണ്ടു മൂടി. നിശ്ശബ്ദമായ ചിരിയോടുകൂടി അമ്മ എന്നെ നോക്കി, എന്റെ കൈയിലെ പൂക്കൾ തീരുന്നതുവരെ. ഹാ, ഞങ്ങൾ നീലക്കാട്ടിലെത്തി. ഞങ്ങൾക്കു രണ്ടുപേർക്കും വിഷാദം. കൈകോർത്തുപിടിച്ചു ഞങ്ങൾ പുൽത്തകിടികളിൽ നടന്നു. കാട്ടിന്റെ അതിരിൽ വച്ച് ഞങ്ങൾക്കു പിരിയേണ്ടതാണ്. മരിച്ച സുന്ദരിയായ അമ്മയെ എനിക്കു കെട്ടിപ്പിടിക്കണമെന്നുണ്ടായിരുന്നു. പക്ഷേ. വേദനിപ്പിക്കപ്പെട്ട ഭാവത്തിൽ അമ്മ എന്നെ നോക്കി. മാപ്പുതരുന്ന എന്ന രീതിയിൽ അമ്മ എന്റെ കവിൾ തടവി. ധവളിമയാർന്ന മായാരൂപംപോലെ അവർ അപ്രത്യക്ഷയായി. നീലക്കാടിന്റെ അരികിൽ ഞാൻ നിന്നു: ദുഃഖിച്ച്, ആരാധിച്ച്. ഇപ്പോൾ ഞാനെന്നും അമ്മയെ ഓർമ്മിക്കുന്നു. കറുത്ത തലമുടിയുള്ള മധുര ശബ്ദമുള്ള യുവതികളെ ഞാൻ അമ്മയ്ക്കുവേണ്ടി ഉപേക്ഷിച്ചു. ഇപ്പോൾ എന്റെ സുന്ദരിയായ, ഇരുപതു വയസ്സുള്ള, ഒരിരുണ്ട പ്രഭാതത്തിൽ മരിച്ച അമ്മയെ ഞാൻ സ്വപ്നം കാണുന്നു; ദീർഘനേരം ഏങ്ങി മരിച്ച അമ്മയെ.'' കഥ തീർന്നു.

വേശ്യയുടെ അടുക്കൽനിന്നു തിരിച്ചെത്തിയ അയാൾക്ക് അന്നു രാത്രിയിൽ സ്വപ്നമുണ്ടാകുന്നു. സ്വപ്നത്തിൽ ആവിർഭവിച്ച അമ്മയോടുള്ള അഗമ്യ ഗമനാസക്തിയെ കഥാകരൻ പ്രഗല്ഭമായിസൂചിപ്പിക്കുന്നു. അമ്മ ആ ആസക്തി നിന്ദ്യമാണെന്നു വ്യക്തമാക്കിയതും അദ്ദേഹം ധ്വനിപ്പിക്കുന്നു. സ്വപ്നദർശനത്തിനുശേഷം അയാൾ എല്ലാ മലിന ചിന്തകളിൽ നിന്നും മുക്തനായി. കത്സിതമായ അഗമ്യ ഗമനാഭിലാഷം വിശുദ്ധമായ ആദ്ധ്യാത്മിക വികാരമായി മാറുന്നു. ഉദ്ഗ്രഥിതമായ ഭാവനാശക്തിയുടെ കഴിവാണിത്. കേശവദേവ് എവിടെ? ഗേസ ചേത്ത് എവിടെ? കേശവദേവ് എപ്പോഴും 'സൂപർഫിഷലായ' എഴുത്തുകാരനായേ എനിക്കു തോന്നിയിട്ടുള്ളു. നമ്മുടെ പല കഥാകാരന്മാരും ഇങ്ങനെതന്നെയാണ്.

## ഉമാമഹേശ്വരൻ

ഇതെഴുതുന്ന ആൾ തിരുവനന്തപുരത്തെ സയൻസ് കോളേജിലാണ് ഇന്റർമീഡിയറ്റിന് പഠിച്ചത്. തിങ്കളാഴ്ച കാലത്ത് ആദ്യത്തെ പീരിയെഡ് കഴിയാറാവുമ്പോൾ കുട്ടികളുടെ മുഖം മങ്ങും. കാരണം ഗോപാലകൃഷ്ണയ്യർസ്സാർ ബ്രൗണിങ്ങിന്റെ കവിത പഠിപ്പിക്കാൻ സെക്കൻഡ് പീരിയെഡിൽ വരുമെന്നതാണ്. ബ്രൗണിങ് ഗദ്യകവി. ചിന്താപ്രധാനമെങ്കിലും വികാരശൂന്യമായ കവിതയുടെ രചയിതാവ്. പഠിപ്പിക്കുന്ന സാറ് ഗോപാലകൃഷ്ണയ്യരും. വളരെ വിരസം. ഒരുദിവസം തിങ്കളാഴ്ച സെക്കൻഡ് പീരിയെഡിൽ ക്ലാസ്സിലേക്കു കയറിവന്നത് ഉമാമഹേശ്വരൻസാറാണ്. അദ്ദേഹം ചൊവ്വാഴ്ച രണ്ടാമത്തെ പീരിയെഡിൽ വരേണ്ട ഗുരുനാഥനാണ്. ആഴ്ച തെറ്റിപ്പോയതാകാമെന്നു വിചാരിച്ചു കുട്ടികൾ വിളിച്ചുപറഞ്ഞു: ''സാർ ക്ലാസ്സ് നാളെയാണ്'' ഉമാമഹേശ്വരൻസാറ് പറഞ്ഞു: ''ശരിതന്നെ. ഗോപാലകൃഷ്ണയ്യർ നാളെ രണ്ടാമത്തെ പീരിയെഡിൽ വരും. ഇതൊരു അഡ്ജസ്റ്റ്മെന്റ് ഈ ആഴ്ചത്തേക്കുമാത്രം.'' കുട്ടികൾ ആഹ്ലാദിച്ചു. ഉമാമഹേശ്വരൻ സാറിന്റെ ക്ലാസ്സിലിരുന്നാൽ സമയം പോകുന്നത് അറിയില്ല. അത്രയ്ക്കു രസമുണ്ട്. വിചാരിച്ചിരിക്കാതെയുണ്ടാകുന്ന ഈ ആഹ്ലാദവും അതിനോടുചേർന്ന അദ്ഭുതവുമുണ്ടല്ലോ അതാണ് കലയിൽ നിന്നുണ്ടാകേണ്ടത്. 'മാതൃഭൂമി' ആഴ്ചപ്പതിപ്പിൽ 'റെസ്റ്ററന്റ്' എന്ന കഥയെഴുതിയ അഷ്ടമൂർത്തിക്ക് രചനാവൈദഗ്ദ്ധ്യമുണ്ട്. അതു് ഇക്കഥയിലും കാണാം. റെസ്റ്റോറന്റിൽ കൂട്ടുകാരനെ കാത്തിരിക്കുന്നു ഒരുവൻ. അയാളുടെ മുൻപിൽ ഒരു യുവതിയും വേറൊരുത്തനും. ആ വേറൊരുത്തൻ പോകുമ്പോൾ അവൾ അയാളോടു കൂട്ടുകൂടിത്തുടങ്ങുന്നു. വരേണ്ടയാൾ വന്നപ്പോൾ യുവതിയും കാത്തിരുന്നത് അയാളെത്തന്നെയാണെന്നു വ്യക്തമാകുന്നു. ചെറുപ്പക്കാരി വേശ്യയാണെന്നു നമുക്കു ഗ്രഹിക്കാം. സർവസാധാരണമായ ഈ വിഷയം ഭംഗിയായി ആവിഷ്കരിച്ചിട്ടുണ്ട് കഥാകാരൻ. പക്ഷേ വായനക്കാരന് ആഹ്ലാദാനുഭൂതിയില്ല, അദ്ഭുതപ്രതീതിയില്ല. ഉമാമഹേശ്വരൻ സാറല്ല വരുന്നത് ഗോപാലകൃഷ്ണയ്യർസ്സാറാണ്.

* * *

ഗോപാലകൃഷ്ണയ്യർസ്സാർ ബ്രൗണിങ് കവിതയിൽ പാണ്ഡിത്യമുള്ള ആളായിരുന്നു. അദ്ദേഹം ആ കവിയെക്കുറിച്ച് പ്രബന്ധം തയ്യാറാക്കി ഇംഗ്ലീഷ് നിരൂപകൻ സേൻറ്സ്ബറിക്ക് അയച്ചുകൊടുത്തു പോലും. ഉടനെ സായ്പിന്റെ മറുപടി വന്നു. അതു് സാറ് ക്ലാസ്സിൽ കൊണ്ടുവന്നു കുട്ടികളെ വായിച്ചുകേൾപ്പിച്ചുവെന്നാണ് കഥ. സേൻറ്സ്ബറിയുടെ കത്ത് ഏതാണ്ട് ഇങ്ങനെയായിരുന്നു: You have not considerably added to the nonsense that has been written on Browning. യഥാർത്ഥമാണോ ഇതു്? അതോ സാറിന്റെ അതിരുകടന്ന ബ്രൗണിങ് കവിതാപ്രതിപത്തികണ്ട് വല്ല രസികനും നിർമ്മിച്ചു വച്ചതോ?

## ഗീയാൻ

ക്യൂബയിലെ സുപ്രധാനനായ കവിയാണ് നീകോലാസ് ഗീയാൻ (Nicolas Guillen–1902) മൂലറ്റോയാണ് അദ്ദേഹം. (അച്ഛനമ്മമാരിൽ ഒരാൾ ധവള വർഗ്ഗത്തിലും മറേറയാൾ കറുത്തവർഗ്ഗത്തിലും പെടുമ്പോൾ ആ സന്തതിയെ മൂലറ്റോ– mulatto—എന്നു വിളിക്കുന്നു) സങ്കരജാതിയിൽപ്പെട്ട ഗീയാൻ നീഗ്രോ കവിതയുടെ (poesia negra) ഉദ്ഘോഷകനായതിൽ വിസ്മയിക്കാനില്ല. ഇത്തരം കവിതയിൽ പ്രാകൃതിക ലൈംഗികത, ഹർഷോന്മാദം, ആഭിചാരം, ഗൂഢാത്മസ്വഭാവം, ഒരളവിലുള്ള നെഗ്രിറ്റ്യൂഡ് (negritude = ആഫ്രിക്കൻ ദേശീയത സാഹിത്യത്തിലും മാനവിക ശാസ്ത്രത്തിലും പ്രതിഫലിക്കണമെന്നവാദം) ഇവ കാണുമെന്നു നിരൂപകമതം. I am the son, the great grandson and the great-great-grandson of a slave എന്നു പ്രഖ്യാപിച്ച ഗീയാൻ കമ്മ്യൂണിസ്റ്റാണ്. അതുകൊണ്ട് ന്യാസീകൃത കവിതയുടെ (Committed Poetry) നേതാവുമാണ്. കവിതയ്ക്കു സമർപ്പിതസ്വഭാവം വരുമ്പോൾ പ്രചാരണ സ്വഭാവവും വാവദൂകതയും വന്നുകൂടും. ഗീയാന്റെ, ഞാൻ വായിച്ചിടത്തോളം കാവ്യങ്ങളിൽ ഈ ദോഷങ്ങളുണ്ട്. The troubled waters of the river are deep and hold their dead; turtle shells, heads of black children. At night the river sticks out its arms and tears the silence with its nails, which are the nails of a frenzied crocodile.—ഈ ഭാഗം ഗീയാന്റെ Ballad of the Little Black Dwarf എന്ന കാവ്യത്തിലെ ഒരു ഭാഗമാണ്. (ഛന്ദോബദ്ധമായ മൂലകാവ്യത്തിന്റെ ഗദ്യപരിഭാഷ) കലാപരമായ ആവശ്യകതയിൽക്കവിഞ്ഞ വാചാലത ഈ ഭാഗത്തിനുണ്ട്. അതു് ഗീയാന്റെ മാനസികനിലയുടെ സവിശേഷതയോടു ബന്ധപ്പെട്ടിരിക്കുന്നു. നീഗ്രോയുടെ പ്രശ്നങ്ങൾക്ക് (പ്രശ്നത്തിനു ചോദ്യമെന്നേ അർത്ഥമുള്ളൂ.) പരിഹാരം ലഭിക്കുമ്പോൾ ഇത്തരം കാവ്യങ്ങൾ വിസ്മരിക്കപ്പെടും.

''പോരാ പോരാ നാളിൽ നാളിൽ ദൂരദൂരമുയരട്ടെ ഭാരതക്ഷ്മാ ദേവിയുടെ തൃപ്പതാകകൾ'' എന്നു പണ്ടു വള്ളത്തോളെഴുതിയതു വായിച്ചു പുളകമനുഭവിച്ചവർ ഇന്ന് ആ കാവ്യം വായിക്കുമോ? വായിച്ചാൽ അവർക്കു പുളകമുണ്ടാകുമോ? പ്രചാരണസ്വഭാവമാർന്ന കാവ്യങ്ങൾക്കു ചിരസ്ഥായിത്വമില്ല. ഗീയാന്റെ ചില പദ്യങ്ങൾ അയ്യപ്പപ്പണിക്കർ തർജ്ജമ ചെയ്തിരിക്കുന്നു. ഉമിക്കരി ചവച്ചപോലെ വിരസങ്ങളായ ഇത്തരം തർജ്ജമകൾ കൊണ്ട് നമ്മൾ ഒന്നും നേടുന്നില്ല.

* * *

Native Son എന്ന നോവലെഴുതി വിശ്വവിഖ്യാതനായി ഭവിച്ച റിച്ചേഡ് റൈററ് അമേരിക്കയിലെ നീഗ്രോ സാഹിത്യകാരനാണ്. (1960–ൽ മരിച്ചു) അതുകൊണ്ട് അദ്ദേഹം Political poetry is proverbially bad poetry—രാഷ്ട്രവ്യവഹാരത്തെസ്സംബന്ധിച്ച കവിത കുപ്രസിദ്ധമായ വിധത്തിൽ അധമ കവിതയാണ്—എന്ന ചൊല്ലിന്റെ സത്യാത്മകത തെളിയിക്കുന്ന ആളുമാണ്. എങ്കിലും ചിലപ്പോൾ ശുദ്ധസൗന്ദര്യത്തിന്റെ ഉപാസകനായി പ്രത്യക്ഷനാകാറുണ്ട് അദ്ദേഹം.

In the falling snow
A laughing boy holds out his palms
Until they are white.

നീഗ്രോയുടെ വേദനവേണമെങ്കിൽ ഇതിലും കാണാം. പക്ഷേ സൗന്ദര്യത്തിനാണ് ഇവിടെ പ്രാധാന്യം.

## ഒ. എൻ. വി. കുറുപ്പ്

ഒ. എൻ. വി. കുറുപ്പിന്റെ ''സൂര്യഗീത''ത്തെ ഞാൻ ''സുപ്രീം എച്ചീവ്മെന്റ്'' Supreme achievement—പരമോന്നതമായ നേട്ടം) എന്നു വിശേഷിപ്പിക്കാൻ ആഗ്രഹിക്കുന്നു. (കലാകൗമുദി) വയലാർ രാമവർമ്മയെയും ഒ. എൻ. വി.യെയും താരതമ്യപ്പെടുത്തുന്ന ചില അപക്വമതികൾ രാമവർമ്മയ്ക്കാണ് സർഗ്ഗശക്തി കൂടുതലെന്നു പറയാറുണ്ട്. ആ താരതമ്യം ശരിയല്ല. ആ പ്രസ്താവവും ശരിയല്ല. ബഹുഭാഷിതയിലാണ് രാമവർമ്മയ്ക്കു കൗതുകം. മധുരപദങ്ങളുടെ സന്നിവേശം കൊണ്ടു ജനിപ്പിക്കുന്ന ബാഹ്യമായ താളമാണ് വയലാർക്കവിതയുടെ സവിശേഷത. മിതവും സാരവത്തുമായ വാക്കാണ് വാഗ്മിത എന്നു വിശ്വസിക്കുന്ന ഒ. എൻ. വി. ആന്തരലയത്തിൽ അഭിരമിക്കുന്ന കവിയാണ്. സൂര്യഗീതത്തിന്റെ കർത്തൃത്വംകൊണ്ട് അദ്ദേഹം വയലാർ രാമവർമ്മയെ മാത്രമല്ല

ഇന്നത്തെ പല കവികളെയും ബഹുദൂരം അതിശയിച്ചിരിക്കുന്നു.

സൗരയൂഥത്തിന്റെ കേന്ദ്രസ്ഥാനത്തു നില്ക്കുന്ന ആ മഹാഗോളത്തിനു ചുററും മററു ഗോളങ്ങളും ഉപഗ്രഹങ്ങളും ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു. ആ മഹാഗ്രഹമൊന്നു കണ്ണടച്ചാൽ മററു കോടാനുകോടി ഗ്രഹങ്ങൾ അന്ധകാരത്തിൽ വീഴും. തന്റെ ഉജ്ജ്വലകാവ്യത്തിന്റെ കേന്ദ്രസ്ഥാനത്തു് സൂര്യനെ പ്രതിഷ്ഠിച്ചിട്ടു് കവി ഈ ലോകത്തുള്ള ചരാചരങ്ങളെയാകെ ഭ്രമണം ചെയ്യിക്കുന്നു. അപ്പോൾ അനുവാചകൻ കാണുന്നതു് ഔജ്ജ്വല്യം, കേൾക്കുന്നതു് ഗ്രഹങ്ങളുടെ ഉദാത്തസംഗീതം. ക്ഷുദ്രങ്ങളായ വസ്തുക്കളിൽപ്പോലും ഈ മഹാചൈതന്യം പ്രസരിക്കുന്നതു് കവിയുടെ വാക്കുകളിൽക്കൂടിത്തന്നെ ദർശിച്ചാലും:

... ... ... ... ... തില<br>മണികളിലെഴും സ്നേഹകണികകൾ<br>കുറന്നെടു<br>ത്തൊരു മൺചിരാതിന്റെ തിരിയിൽ-<br>ലിററിച്ചതിൻ<br>തിരുമിഴിതിളക്കവേ, ഇരുൾ<br>വിറക്കൊൾകവേ<br>നീയതിലുയിർക്കുന്നു സൂര്യ!...<br>പാറിപ്പറന്നുവന്നായിരം ഖദ്യോത<br>ജാലങ്ങളാരണ്യ ശാഖികളിൽ<br>സൗവർണ്ണ<br>കേസരമെഴുന്ന പൂങ്കുലകളായുലയവേ<br>നീയതിലുയിർക്കുന്നു സൂര്യ!...''

ഗോളങ്ങൾക്കു ചാക്രികചലനം ഉള്ളതുപോലെ ഈ കാവ്യത്തിനും ചാക്രികചലനമുണ്ടു്. ആന്തരലയമാണു് അതുളവാക്കുന്നതു്. ഈ ചലനം സ്നേഹത്തിന്റെ ചലനശക്തിയോടു ബന്ധപ്പെടുത്തിയിരിക്കുന്നു കവി. ആ സ്നേഹത്തിന്റെ പ്രതിരൂപം സൂര്യനും. സൂര്യനോടുബന്ധപ്പെട്ടവയെല്ലാം സ്നേഹത്തിന്റെ പ്രതിരൂപങ്ങളും. അങ്ങനെ എല്ലാം സ്നേഹമയം. സൂര്യനെക്കുറിച്ചുള്ള ഈ ഗീതം വിശ്വസ്നേഹത്തെക്കുറിച്ചുള്ള ഗീതമായി ഭവിക്കുന്നു. മഹനീയമായ അനുഭവമത്രേ ഈ കാവ്യത്തിന്റെ പാരായണം.

## ആൻറി ക്ലൈമാക്സ്

പ്രിൻസിപ്പൽ വിദ്യാർത്ഥിയെ സസ്പെൻഡ് ചെയ്യുന്നു. അതിന്റെ പേരിൽ ക്ലാസ്സിലെ വിദ്യാർത്ഥികളാകെ പണിമുടക്കുന്നു. സസ്പെൻഷൻ പിൻവലിക്കാൻ പ്രിൻസിപ്പലിനു ഭാവമില്ല. അടുത്തദിവസം കോളേജ് മുഴുവൻ സ്ട്രൈക്കിലേർപ്പെടുന്നു. പട്ടണത്തിലെ കോളേജുകൾ എല്ലാം അതിനടുത്തദിവസം പണിമുടക്കുന്നു. പിന്നെ സ്റ്റേററിലെ കോളേജുകളാകെ സ്ട്രൈക്കിൽ. സർക്കാർ വക ബസ്സുകൾ കത്തിക്കുന്നു. വലിയ ബഹളം. വെടിവയ്പു്. മരണങ്ങൾ. ഇതാണു് ക്രമാനുഗതമായ പരമകോടിയിലേക്കുള്ള കയററം. ഇനി മറെറാരു സംഭവം.

പഠിക്കുന്നകാലത്തു് തെമ്മാടിയായി നടന്നവൻ കോൺഡക്ട് സർട്ടിഫിക്കററിനായി പ്രിൻസിപ്പലിന്റെ അടുക്കലെത്തുന്നു. പ്രിൻസിപ്പൽ:— ''ആരെടാ, രാമകൃഷ്ണനോ? നിനക്കു സ്വഭാവസർട്ടിഫിക്കറേറാ? പൊയ്ക്കോ. തെമ്മാടികൾക്കു ഗുഡ് കോൺഡക്ട് സർട്ടിഫിക്കററു് ഞാൻ തരില്ല'' രാമകൃഷ്ണൻ നെഞ്ചു ഞെളിച്ചുപിടിച്ചുനിന്നു് പറയുന്നു:— ''സാറേ സർട്ടിഫിക്കററ് തന്നേ തീരു. വാങ്ങിയേ ഞാൻ പോകൂ.'' പ്രിൻസിപ്പൽ: ''പ്യൂൺ, ഇവനെപിടിച്ചു് വെളിയിലാക്കു''. വെളിയിലാക്കി, പഴയ വിദ്യാർത്ഥി പ്രിൻസിപ്പലിന്റെ മുറിയുടെവാതില്ക്കൽ നീണ്ടു നിവർന്നു് കിടക്കുന്നു. അയാളുടെ കക്ഷിയിൽപ്പെട്ട വിദ്യാർത്ഥികൾ തടിച്ചുകൂടുന്നു. 'പ്രിൻസിപ്പൽ നീതി! പാലിക്കുക, സർട്ടിഫിക്കററ് കൊടുത്തില്ലെങ്കിൽ കൊടുപ്പിക്കും' എന്നൊക്കെ തുടങ്ങുന്ന മുദ്രാവാക്യങ്ങൾ എടാ...മോനേ സർട്ടിഫിക്കററ് കൊടുക്കെടാ എന്ന നിലവിളിയിൽ അവസാനിക്കുമ്പോൾ പ്രിൻസിപ്പൽ കസേരയിൽ നിന്നെഴുന്നേല്ക്കുന്നു. രാമകൃഷ്ണന്റെ തോളിൽ മൃദുലമായി തട്ടുന്നു. ''രാമകൃഷ്ണാ, എഴുന്നേല്ക്കു്, ഞാൻ നിനക്കു സർട്ടിഫിക്കററ് തരില്ലെന്നു പറഞ്ഞോ. ഞാൻ ഇവിടെ ഇരിക്കുന്നതു് അതിനല്ലേ? വാ. നിനക്കു് എത്ര സർട്ടിഫിക്കററ് വേണം?'' എന്നു മൊഴിയുന്നു. വെപ്രാളത്തോടുകൂടി എഴുതുന്നു: The Character of Mr Ramakrishnan is excellent.'' പഠിച്ച കാലത്തു് കോളേജ് തീവച്ചവനും പ്രതിയോഗിനേതാവിന്റെ മുഖത്തു് സൾഫ്യൂറിക് ആസിഡ് ഒഴിച്ചവനുമായ രാമകൃഷ്ണൻ മുണ്ടിന്റെ ഒരു വശം പൊക്കി മുഷ്കനുദ്ധിയുള്ളവനെപ്പോലെ കവച്ചുകവച്ചു നടന്നുപോകുന്നു. പ്രിൻസിപ്പൽ ക്ഷീണിച്ചവശനായി കസേരയിൽ ഇരിക്കുന്നു. (യഥാർത്ഥസംഭവം. പ്രിൻസിപ്പൽ പിന്നീടു് ഡെപ്യൂട്ടി കോളീജിയേററ് ഡയറക്ടറായി. പെൻഷൻ പററി. മരിച്ചു. മേഹിസ് സോൾ റെസ്റ്റ് ഇൻ പീസ്) ഇതു് ആൻറി ക്ലൈമാക്സ്. ക്രമാനുഗതമായ ഈ falling off ദയനീയമാണു്. ഇതു തന്നെയാണു് ഹരികുമാർ കലാകൗമുദിയിലെഴുതിയ ''വെറുമൊരു ബ്ലാക്ക് മെയ്ലർ'' എന്ന കഥയുടെ മുദ്ര. സ്ത്രീയുടെയും പുരുഷന്റെയും ലൈംഗികവേഴ്ച അവരറിയാതെ ഫോട്ടോ എടുത്ത ഒരുത്തൻ പുരുഷനെ കൊള്ളയടിക്കാൻ ശ്രമിക്കുന്നു. ഇരുപത്തയ്യായിരം രൂപ ചോദിച്ച അയാൾ വെറു. ഒന്നു രൂപയ്ക്കുവേണ്ടി ഒടുവിൽ യാചിക്കുന്നു. അതിലെ ആൻറി ക്ലൈമാക്സ് തന്നെ കഥയിലുമുണ്ടു്. വർണ്ണോജ്ജ്വലങ്ങളായ ആയിരമായിരം കൊച്ചുഗോളങ്ങളായി അന്തരീക്ഷത്തിൽ ചിതറിവീഴേണ്ട അമിട്ടു് 'ശ്ശൂ' എന്ന ശബ്ദം കേൾപ്പിച്ചുകൊണ്ടു് കെട്ടുപോകുന്ന പ്രതീതി. സത്യം പറഞ്ഞാൽ പോരാ കഥാകാരൻ. സത്യം അതിന്റെ തീക്ഷ്ണതയിൽ ആവിഷ്കരിക്കണം.

## പച്ചയായ അനുഭവം

വിഖ്യാതനായ നരവംശശാസ്ത്രജ്ഞനാണു് ക്ലോദ് ലെവി സ്ട്രൗസ് (Claude Levi-Straauss) ഇറച്ചി പൊരിക്കുന്നതു് സാംസ്കാരിക പ്രവർത്തനവും അരി വെള്ളത്തിലിട്ടു തിളപ്പിച്ചു് ചോറാക്കുന്നതു സാംസ്കാരിക പ്രവർത്തനവുമാണെന്നു് അദ്ദേഹം പറഞ്ഞിട്ടുണ്ടു്. പൊരിച്ച ഇറച്ചി ഭാഗികമായിമാത്രം പാകപ്പെടുത്തിയതാണു്. വെള്ളമോ വായുവോ വേണ്ട അതിനു്. തീ മതി. അതുകൊണ്ടു് അതൊരു ഭാഗിക പ്രവർത്തനമത്രേ. (ചീനച്ചട്ടിയിലോ മറേറാ ഇടാതെ നേരെ തീയിലേക്കു മാംസം ഇടുന്നതിനെയാണു് ലേവി (സ്റ്റൗസ് ലക്ഷ്യമാക്കുന്നതു്) അരി വേവിക്കുമ്പോൾ വെള്ളംവേണം. സംസ്കാരത്തിന്റെ ഒരു ഭാഗമായ പാത്രം വേണം. അതുകൊണ്ടാണു് ചോറുണ്ടാക്കുന്നതു സാംസ്കാരിക പ്രവർത്തനമായതു്.

ഇതു മനുഷ്യനെസ്സംബന്ധിച്ച കാര്യം. മൃഗത്തിനെ സംബന്ധിച്ചാണെങ്കിൽ? പച്ചമാംസംതന്നെ കടുവയുടെ കൂട്ടിലേക്കു് എറിയണം. പൊരിച്ച ഇറച്ചി അവൻ തൊട്ടില്ലെന്നുവരും. മനുഷ്യന്റെ അനുഭവങ്ങളും പച്ചമാംസക്കഷണങ്ങൾതന്നെ. അവ പൊരിച്ചാലേ, വേവിച്ചെടുത്താലേ കഴിക്കാനാവൂ. സർഗ്ഗശക്തിയുള്ള കലാകാരന്മാർ ഭാവനയുടെ അഗ്നിയിൽ അതു വേവിച്ചെടുക്കുന്നു; നമുക്കു ഭക്ഷിക്കാനായി. മനോരാജ്യത്തിൽ 'കറുത്തസായാഹ്നങ്ങൾ' എന്ന കഥയെഴുതിയ തുളസി കോട്ടുക്കലിന്റെ വിചാരം വാരികകൾ വായിക്കുന്ന നമ്മളെല്ലാം കൂട്ടിൽകിടക്കുന്ന വ്യാഘ്രങ്ങളാണെന്നാണു്. അനുഭവത്തിന്റെ പച്ചയിറച്ചി അദ്ദേഹം നമ്മുടെ നേർക്കെറിയുന്നു. നമ്മൾ കടുവകളല്ലാത്തതുകൊണ്ടു് അതു തൊടുന്നതേയില്ല. രവിയെ ഭാര്യവീട്ടുകാരും സ്വന്തം വീട്ടുകാരും അലട്ടുന്നു. സഹോദരിയെ വിവാഹം കഴിച്ചയയ്ക്കാൻ ഭാര്യവീട്ടുകാർ തടസ്സം. ചുമതലയെന്ന നിലയിൽ അതു ചെയ്യേതീരൂ എന്നു രവിയുടെ അച്ഛൻ. രണ്ടു വികാരങ്ങളും തമ്മിൽ സംഘട്ടനം. ''ദശാവിശേഷാൽ സാമർത്ഥ്യമാന്ു് ഒടുവിലത്തെ താൻ ജയിച്ചു.'' പക്ഷേ ഇതു കഥയുമല്ല, സാഹിത്യവുമല്ല. ഇറച്ചി എറിയലാണു്.

## ജോവാന്നി

വളരെയൊന്നും വായിക്കാതെ ധാരാളം വായിച്ചുവെന്നു് നടിക്കുന്ന ആളുകളുണ്ടു്. ധാരാളം വായിച്ചാലും അതു പ്രകടിപ്പിക്കാതെ കഴിയുന്നവരുമുണ്ടു്. പി. സി. കുട്ടിക്കൃഷ്ണൻ ചില പുസ്തകങ്ങൾ വായിക്കും. അതിനെക്കുറിച്ചു പറയുകയും ചെയ്യും. ഒരുദിവസം മീററിങ്ങിനു പോകുമ്പോൾ അദ്ദേഹം എന്നോടു ചോദിച്ചു. ''മൊറേവ്യായുടെ The Two of us എന്ന നോവൽ നിങ്ങൾ വായിച്ചോ?'' ഞാൻ: ''വാങ്ങി വച്ചിട്ടുണ്ടു്. വായിച്ചില്ല.'' പി. സി: ''എന്നാൽ വായിക്കൂ. സ്വന്തം ജനനേന്ദ്രിയം ഒരുത്തനെ പീഡിപ്പിക്കുന്നതിന്റെ കഥയാണിതു്.'' കുട്ടിക്കൃഷ്ണൻ പറഞ്ഞതുകൊണ്ടു് ഞാനതു വായിച്ചു. മഹാനായ കലാകാരനാണു് മൊറേവ്യാ എന്നു് നിരൂപകർ പറയുന്നുണ്ടെങ്കിലും എനിക്കു് ആ നോവൽ ഇഷ്ടപ്പെട്ടില്ല. അതിന്റെ പ്രമേയം— ലൈംഗികമായ സമ്മർദ്ദം കൂടുമ്പോൾ റോമാക്കാരായ ചെറുപ്പക്കാർ സ്വന്തം ജനനേന്ദ്രിയത്തെ നോക്കിക്കൊണ്ടു പറയുംപോലും: ഹാ ജോവാന്നി നീ എന്നെ പററിച്ചല്ലോ. ഇതു വഞ്ചനയാണു്.'' റോമാക്കാരനെ പററിക്കുന്ന ജോവാന്നിയെപ്പോലെ സുകുമാർ കൂർക്കാംചേരി ''മലയാളനാട്ടു''കാരെ പററിക്കുന്നു. അടുത്ത വീട്ടിലെകുറുമ്പിപ്പെണ്ണ്തന്തയ്ക്കു് ജനിച്ചവളല്ല,മറെറാരുത്തനുണ്ടായവളാണെന്നു് ഒരു മെഡിക്കൽ റെപ്രിസെൻറേററീവ് കണ്ടുപിടിച്ചുപോലും. കണ്ടുപിടിക്കട്ടെ. അതു സാഹിത്യമാണെന്നു് അയാളും സുകുമാറും പറയാതിരുന്നാൽ മതി. അത്യാവശ്യമായി ഡോക്ടറെ കാണാൻ ചെന്നിരിക്കുകയും മൂന്നു മണിക്കൂറിനുശേഷം നമ്മുടെ ഊഴം വരികയും ചെയ്യുമ്പോൾ ഇറുകിപ്പിടിച്ച സൂട്ടിനകത്തു സ്വന്തം ശരീരം കടത്തിവിട്ടു് ഒരു കറുത്ത ബാഗുമായി വടിപോലെ ഡോക്ടറുടെ മുറിയിലേക്കു കയറിപ്പോയി ഒന്നു് ഒന്നരമണിക്കൂർ നേരം അദ്ദേഹത്തോടു സംസാരിക്കുന്ന, അത്രയും നേരം നമ്മെ ഡോക്ടറെ കാണാൻ സമ്മതിക്കാത്ത മെഡിക്കൽ റെപ്രിസെൻറേററീവിനെക്കാൾ എത്രയോ നല്ലവനും പരോപകാര തൽപരനുമാണു് സുകുമാറിന്റെ കഥയിലെ മെഡിക്കൽ റെപ്രിസെൻറേററീവ്. അയാൾ അയൽ വീട്ടിലെ പെണ്ണിന്റെ അർദ്ധനഗ്നമേനി കണ്ടുരസിക്കുന്നവൻ മാത്രമാണല്ലോ. അവളുടെ തന്തയാരാണെന്നു കണ്ടുപിടിക്കുന്നവൻ മാത്രമാണല്ലോ.





* * *

ഡോക്ടറെക്കുറിച്ചു് ഇവിടെ എഴുതിയപ്പോൾ ഫ്രഞ്ച്സാഹിത്യനായകൻ അലക്സ്സാണ്ട്രെ ദ്യൂമ ഒരു ഡോക്ടറെക്കുറിച്ചെഴുതിയതു് ഓർമ്മയിൽവരുന്നു. പ്രസിദ്ധനായ ഡോക്ടർ ഷീസ്റ്റയുടെ അതിഥിയായിച്ചെന്നു ദ്യൂമ. ഡിന്നറിനുശേഷം ഡോക്ടർ അദ്ദേഹത്തോടു് അഭ്യർത്ഥിച്ചു തന്റെ ആൽബത്തിൽ എന്തെങ്കിലും എഴുതാൻ. ദ്യൂമ പുഞ്ചിരി തൂകിക്കൊണ്ടു് എഴുതി:—''ഡോക്ടർ ഷീസ്ത രോഗികളെ ചികിത്സിക്കാൻ നമ്മുടെ പട്ടണത്തിൽ വന്നതിനുശേഷം ആശുപത്രി ഇടിച്ചുപൊളിച്ചുകളഞ്ഞു.'' ഡോക്ടർ അതുകണ്ടു സന്തുഷ്ടനായി, ''മുഖസ്തുതിക്കാരാ'' എന്നു ദ്യൂമയെ വിളിച്ചു. ദ്യൂമ തുടർന്നു് എഴുതിക്കൊണ്ടിരുന്നു: ''എന്നിട്ടു് അതിന്റെ സ്ഥാനത്തു് വലിയൊരു ശവപ്പറമ്പു് ഉണ്ടാക്കി.''

* * *

ആസ്ട്രേലിയൻ സാഹിത്യം മറെറാരു സാഹിത്യത്തിന്റെയും പിറകിലല്ല. നോവൽരചനയ്ക്കു പല സമ്മാനങ്ങളും നേടിയ David Malouf എഴുതിയ Child's Play ഉജ്ജ്വലമായ നോവലാണു്. ''I am what the newspapers call a terrorist'' എന്നു തന്നെ വിശേഷിപ്പിക്കുന്ന ഒരു ഭീകര പ്രവർത്തകൻ മഹായശസ്കനായ ഒരു സാഹിത്യകാരനെ കൊല്ലാൻവേണ്ടി തയ്യാറെടുക്കുന്നു. വധം കഴിഞ്ഞാൽ അയാൾക്കു് അവിടം വിട്ടുപോകാം. ഭീകരപ്രവർത്തകൻ സാഹിത്യകാരന്റെ മുൻപിൽചെന്നു...വരട്ടെ നോവൽ വായിക്കാൻ താല്പര്യമുള്ളവരുടെ രസത്തിനു് ഞാൻ ഭംഗം വരുത്തുന്നില്ല. അസാധാരണമായ ശക്തിയുള്ള നോവലാണിതു്. ആസ്ട്രേലിയയിലെ പെൻഗ്വിൻ ബുക്ക്സാണു് ഇതു പ്രസാധനം ചെയ്തതു്. And in the miraculous assurance of being safe at last, walk on under the early blossoms എന്നു നോവലിന്റെ അവസാനം. ഈ നോവലിസ്റ്റിന്റെ മുമ്പിൽ നമ്മുടെ കലാബോധവും സുരക്ഷിതമത്രേ.

## ജങ്കൾ സന്താൾ

(22–ാം പേജിൽനിന്ന തുടർച്ച)

അതിലും ഒരു മകളുണ്ട്. ഇനി കുടുംബത്തിനവേണ്ടിയുള്ള സമരം നടത്താതെ പററില്ലല്ലൊ.

''അപ്പോഴ ഇനി വിപ്ലവത്തിലേക്കില്ല അല്ലേ?'' ഞാൻ മുഖത്തടിച്ച മട്ടിൽ ത്തന്നെ ചോദിച്ചു.

''തീർച്ചയായും...വിപ്ലവം ഇനിയും വരും—ഞാൻ അതിൽ പങ്കെടുക്കുകയും ചെയ്യും.''

''അതെങ്ങനെ?''

''വിപ്ലവം സൃഷ്ടിക്കുന്നതു് നേതാക്കളല്ല—ജനങ്ങളാണ്.''

ഘനഗംഭീരമായ ശബ്ദം. മുഖത്തു് പാകത വന്ന ഒരു നേതാവിൻെറ ഭാവം.

സമയം കൃത്യം 2 മണി. ഒരു അംബാസിഡർ കാർ വന്ന ഞങ്ങളെ ബഹുമാനിച്ചിട്ടെന്നപോലെ മുമ്പിൽ നിന്നു.

''എനിക്കു സമയമായി. പോകാൻ അനുവദിക്കണം.''

ജങ്കാം എഴുന്നേററു.

''ഇവർ കേരളത്തിൽ നിന്നു വന്നവരാണ്.'' കാറിലിരിക്കുന്ന മാന്യനു ഞങ്ങളെ പരിചയപ്പെടുത്തി. ആ മാർവാഡി യാവണം— അന്വേഷിച്ചില്ല.

'നമസ്തേ' പറഞ്ഞു് ജങ്കാം കാറിൽ കയറിയിരുന്നു; കൈ വീശി—ഹൃദയം തുറന്ന ആ ചിരി കാറിൽ അകന്നുപോകുന്നു—സ്വന്തം കുടുംബത്തിനു വേണ്ടിയുള്ള സമരത്തിലേക്കു്—?!



ജൂൺ 1984

### ഈ ലക്കത്തിൽ കഥ എഴുതുന്നവർ


ശ്രീ. യു. കെ. കുമാരൻ
ഡോ: ജെ. കട്ടയ്ക്കൽ
ശ്രീ. മാങ്ങോട്ട്‌രി മുകുന്ദൻ
ശ്രീ. എം. സുധാകരൻ
ശ്രീ. ഒതയോത്ത് ബാലകൃഷ്ണൻ
ശ്രീ. വടയാർ വിജയകുമാർ
ശ്രീ. സൂര്യഗോപൻ
ശ്രീ. ആർ. മുരളീധരൻ
ശ്രീ. വി. പി. മനോഹരൻ
ശ്രീ. എം. സി. രാജനാരായണൻ
ശ്രീ. കളിയലിൽ രാധാകൃഷ്ണൻ
ശ്രീ. മണമ്പൂർ രാജൻബാബു
ശ്രീ. കെ. ബാലകൃഷ്ണൻനായർ
ശ്രീ. നല്ലില ഗോപിനാഥ്
ശ്രീ. ജി. ഇ. അബ്രഹാം
ശ്രീ. മുണ്ടൂർ അരവിന്ദൻ
ശ്രീ. പി. സുരേന്ദ്രൻ
ശ്രീമതി സവിതാമേനോൻ

എഡ്ഗർ അല്ലൻപോ
പരിഭാഷ: ശ്രീ. എം. ഗംഗാധരൻ
ഹൈൻറിഹ് ബോയ്ൽ
പരിഭാഷ: ശ്രീ. എം.




16–ാം പേജിൽനിന്നും തുടർച്ച

ങ്ങൾ നല്കുന്ന വിമോചന ദൈവശാസ്ത്രമാണ് അവരുടെ പിൻബലം. ജനങ്ങളോടൊപ്പംനിന്ന് പെരുമാറുന്നവരായ വൈദികർക്കും കന്യാസ്ത്രീകാക്കും രാഷ്ട്രീയത്തിൽനിന്ന് മാറിനില്ക്കാൻ കഴിയില്ല എന്നാണ് ലാററിനമേരിക്കയിലെയും ഫിലിപ്പൈൻസിലെയുമൊക്കെ അനുഭവങ്ങാ അവരെ പഠിപ്പിച്ചതു്. പാവപ്പെട്ടവരോട് പക്ഷംചേർന്നതിന് ലാററിനമേരിക്കയിൽ നിരവധി വൈദികരും കന്യാസ്ത്രീകളും രക്തസാക്ഷികളായിട്ടുണ്ട്. ഒരു കൈയിൽ ബൈബിളും മറേറകൈയിൽ തോക്കുമായി ജനങ്ങാക്കൊപ്പംനിന്ന പൊരുതുന്ന പാതിരിമാർ ആ രാജ്യങ്ങളിൽ ഒട്ടേറെപ്പേരുണ്ട്. എന്നാൽ കൊന്തയും കുരിശും പിടിക്കുന്ന കരങ്ങാ പാവങ്ങളുടെ അവകാശസമരത്തിൻെറ കൊടിയേന്തുന്നതു് കേരളത്തിൽ മാത്രം കാണുന്ന കാഴ്ചയാണെന്ന പറയാം. കേരളത്തിലെ പൊരുതുന്ന പാതിരിമാരും കന്യാസ്ത്രീമാരും ഒരു അനിഷേധ്യശക്തിയായി മാറിക്കഴിഞ്ഞിരിക്കുന്നു. ഫാദർ തോമസ് കോച്ചേരി, ഫാദർ ജോസ് കളീയ്ക്കൽ, ഫാദർ ജയിംസ് കലാസ്, ഫാദർ ജോസഫ് തോമസ്, ഫാദർ ഡൊമിനിക് ജോർജ്, ഫാദർ ലൂയിസ് പാനിക്കളങ്ങര, ഫാദർ അഗസ്റ്റിൻ എസ്. ജെ. തുടങ്ങി വിവിധ സന്യാസസഭകളിൽപ്പെട്ട ഒട്ടനവധി വൈദികർ ഇപ്പോഠ പ്രക്ഷോഭരംഗത്തു് ഇറങ്ങിയിട്ടുണ്ട്. ഇതോടെ വിമോചനത്തിൻെറ ദൈവശാസ്ത്രം കേരളത്തിലും ഒരു പ്രസ്ഥാനമായി മാറിക്കഴിഞ്ഞിരിക്കുന്നു. ഹിന്ദുക്കളും മുസ്ലിങ്ങളും ക്രിസ്ത്യാനികളും മതഭേദം മറന്ന് ഈ വൈദികരുടെ സമര നേതൃത്വം അംഗീകരിച്ചുകൊണ്ട് ഒരുമയോടെ രംഗത്തിറങ്ങുന്നു. വിമോചനത്തിൻെറ ദൈവശാസ്ത്രം ഞങ്ങളെ സംബന്ധിച്ചിടത്തോളം വ്യക്തിപരമായ വിശ്വാസത്തിൻെറ കാര്യമാണ്. എന്നാൽ തൊഴിലാളിവർഗ്ഗസംഘടനാ പ്രവർത്തനം ഒരു മതേതര യാഥാർത്ഥ്യമാണ്. പൊതു ലക്ഷ്യം തിരിച്ചറിയുകയും അതിനുവേണ്ടി തൊഴിലാളികാ വർഗ്ഗവികാരത്തോടെ ഒത്തൊരുമിക്കുകയുമാണ് ചെയ്യുന്നതു്— ഫാദർ തോമസ് കോച്ചേരി പറഞ്ഞു. ഇന്ത്യയിലെ പത്തിലേറെ മത്സ്യത്തൊഴിലാളി യൂണിയനുകളുടെ സംയുക്തവേദിയായ നാഷണൽ ഫിഷർമെൻ ഫോറത്തിൻെറ ചെയർമാനാണ് ഫാദർ കോച്ചേരി.

കേരളത്തിൽ മാത്രമല്ല ഇന്ത്യയിലെ തീരസംസ്ഥാനങ്ങളിലെല്ലാംതന്നെ പരമ്പരാഗത മത്സ്യത്തൊഴിലാളികാ പ്രക്ഷോഭത്തിലാണ്. കഴിഞ്ഞ നാലഞ്ചുവർഷത്തിനുള്ളിൽ തീരക്കടലിൽവച്ച് പരമ്പരാഗത മത്സ്യത്തൊഴിലാളികളും ട്രോളിങ്ബോട്ടുകാരും തമ്മിൽ നിരവധി സംഘട്ടനങ്ങാ നടന്നിട്ടുണ്ട്. സംഘട്ടനങ്ങളിൽപ്പെട്ട് അമ്പതോളം പേർ കൊല്ലപ്പെടുകയും ഇരുനൂറിലേറെപ്പേർക്കു് പരിക്കേൽക്കുകയും ചെയ്തിട്ടുണ്ട്. കടൽ ഇങ്ങനെ ചോരക്കളമാവുന്നതു് സമുദ്രനിയമങ്ങാ നടപ്പിലാക്കുന്നതിൽ സംസ്ഥാന സർക്കാരുകളും കേന്ദ്രസർക്കാരും അനുവർത്തിച്ചുവരുന്ന അലംഭാവം ഒന്നുകൊണ്ടു മാത്രമാണ്.

സർക്കാരും യാഥാസ്ഥിതിക പള്ളിയും മത്സ്യത്തൊഴിലാളി പ്രക്ഷോഭണത്തെ ...ാണ്ടൊരുപോലെയാണ് വീക്ഷിക്കുന്നതു്. വൈദികരെയും കന്യാസ്ത്രീകളെയും രാഷ്ട്രീയ ദുരുദ്ദേശത്തോടെ പ്രക്ഷോഭരംഗത്തിറക്കുന്നതു് നല്ലതിനല്ല എന്നാണ് മുഖ്യമന്ത്രിയുടെ ഭീഷണി കലർന്ന താക്കീതു്. മത്സ്യത്തൊഴിലാളികളുടെ പ്രശ്നങ്ങാ പരിഹരിക്കുന്നതിന് വൈദികരും കന്യാസ്ത്രീകളും സമരരംഗത്തു വരുന്നതിനെതിരെ വിലക്ക് കല്പിക്കാൻ മുഖ്യമന്ത്രി കരുണാകരന് എന്തു് അവകാശമെന്ന് വൈദികരും ചോദിക്കുന്നു. വൈദികർ രംഗത്തിറങ്ങിയതു് തൊഴിലാളികളുടെ പ്രശ്നങ്ങാക്കുതന്നെ ഹാനികരമായിരിക്കുമെന്ന പറഞ്ഞ ഒരു മുഖ്യമന്ത്രി രാജ്യത്തിനു് കളങ്കമാണെന്നും അവർ പറയുന്നു. കഷ്ടപ്പെടുന്നവരുടെ കണ്ണീരൊപ്പുകയാണ് ഞങ്ങളുടെ ലക്ഷ്യം. വൈദികർ ഈ സമരത്തിൻെറ അന്ത്യം വരെ മത്സ്യത്തൊഴിലാളികളോടൊപ്പം ഉണ്ടാകും—പൊരുതുന്ന പാതിരിമാർ പ്രഖ്യാപിക്കുന്നു.

മത്സ്യത്തൊഴിലാളികളുടെ ആവശ്യങ്ങാ എല്ലാം എന്നേ അനുവദിച്ചുകഴിഞ്ഞു എന്ന മട്ടിലാണ് സർക്കാർ. എല്ലാതൊഴിലാളി സമരങ്ങളെയും തകർക്കാൻ പ്രയോഗിക്കുന്ന അടവുതന്നെയാണ്സർക്കാർ ഇക്കാര്യത്തിലും എടുത്തിരിക്കുന്നതു്. മത്സ്യസമ്പത്തു് സംരക്ഷിക്കണം. അതിലൂടെ മാത്രമേ മത്സ്യത്തൊഴിലാളികളുടെ പ്രശ്നങ്ങാക്കു പരിഹാരം നേടാനാവൂ. ഈ വസ്തുതയിലൂന്നിക്കൊണ്ടുള്ളതാണ് മത്സ്യത്തൊഴിലാളികാ മുന്നോട്ടുവച്ചിട്ടുള്ള പതിനേഴ് ആവശ്യങ്ങാ. ശാസ്ത്രീയമായഫിഷറീസ് മാനേജ്മെൻറും ഫിഷിങ് റെഗുലേഷനും കൊണ്ടു മാത്രമേ മത്സ്യസമ്പത്തു സംരക്ഷിക്കാനാവൂ. അതിന് അടക്കംകൊല്ലിവലകാ പാടെ നിരോധിക്കണം. ട്രോളിങ് നിയന്ത്രിക്കണം. കററവല, ചീനവല തുടങ്ങിയഅഴിമുഖത്തു് ഉപയോഗിക്കുന്നതു തടയണം. അഞ്ചൂറു കൗണ്ടിൽ കൂടുതലുള്ള ചെമ്മീൻകയററുമതി നിരോധിക്കണം. ജലമലിനീകരണം തടയണം. 1982–മേയിൽ കേരളസർക്കാരിനു സമർപ്പിക്കപ്പെട്ട ബാബുപോാ കമ്മിഷൻറിപ്പോർട്ടിൽ ഇങ്ങനെ നിരവധി നിർദ്ദേശങ്ങളുണ്ട്. കേരള സ്വതന്ത്ര മത്സ്യത്തൊഴിലാളിഫെഡറേഷൻ പ്രക്ഷോഭം സംഘടിപ്പിച്ചതിനെത്തുടർന്ന് 1981–ൽ കേരള ഗവണ്മെണ്ട് നിയോഗിച്ച പഠനസമിതിയായിരുന്നു ബാബുപോാ കമ്മിഷൻ. ബാബുപോാ കമ്മിഷൻനിർദ്ദേശങ്ങാ നടപ്പിലാക്കണമെന്നതാണ് മത്സ്യത്തൊഴിലാളികളുടെ ഒന്നാമത്തെ ആവശ്യം.

ജൂൺ, ജൂലൈ, ആഗസ്ററുമാസങ്ങാ ട്രോളിങ് പരിപൂർണ്ണമായും നിരോധിക്കണമെന്ന ആവശ്യത്തോട് കോൺഗ്രസ്—ഐ. യൂണിയൻ ഒഴികെ കേരളത്തിലെമറെറല്ലാ മത്സ്യത്തൊഴിലാളി യൂണിയനുകളും അനുകൂലിക്കുന്നുണ്ട്. നെറികെട്ടവണ്ണം ലാഭമുണ്ടാക്കാനുദ്ദേശിച്ചുകൊണ്ടുള്ള ട്രോളിങ്സമ്പ്രദായം 1957-ൽ നീണ്ടകരയിലെ ഇന്തോ–നോർവീജിയൻ പ്രോജക്ടിൽ ഏർപ്പെടുത്തുംമുമ്പുതന്നെ നോർവേയിൽ അതിന് കർശനമായ നിയന്ത്രണങ്ങളുണ്ടായിരുന്നു. ഫിലിപ്പൈൻസ്, ഇന്തോനേഷ്യ, പെറു തുടങ്ങി പല രാജ്യങ്ങളിലും പഴ്സീൻവല പാടെ നിരോധിച്ചിട്ടുണ്ട്. കടലിൻെറ അടിത്തട്ട് ആകെ ഇളക്കിമറിച്ച് മത്സ്യക്കുഞ്ഞുങ്ങളെയും മുട്ടകളെയും സസ്യങ്ങളെയും പാടെ നശിപ്പിക്കുന്നുവെന്നതാണ് ട്രോളിങ്ങിൻെറ ദൂഷ്യം. മൺസൂൺകാലത്താണ് നമ്മുടെ കടലിൽ പല മത്സ്യങ്ങളുടെയും പ്രജനനകാലം. ജൂൺ, ജൂലൈ, ആഗസ്റ്റ് മാസങ്ങളിൽ ട്രോളിങ് നിരോധിച്ചാൽ നമ്മുടെ മത്സ്യസമ്പത്തു നശിക്കാതെ സംരക്ഷിക്കാനാവുമെന്ന് മത്സ്യത്തൊഴിലാളികാ ചൂണ്ടിക്കാട്ടുന്നതു് അതുകൊണ്ടാണ്. ഈ മൂന്നു മാസക്കാലം ട്രോളിങ് നിരോധിച്ചുകൊണ്ട് 1981–ൽ കേരള ഗവണ്മെൻറ് ഉത്തരവ് പുറപ്പെടുവിച്ചതാണ്. പക്ഷേ, പിന്നെ ആ വിലക്കിൽ അയവു വന്നുവന്ന് അധികം കഴിയും മുമ്പേ, ആ ഉത്തരവുതന്നെ ഇല്ലെന്നായി. 1981–ലെ കടൽ പരിധി നിയമത്തിനും ആ ഗതിതന്നെ.

തീരക്കടലിൽ 22 കിലോമീററിനുള്ളിൽ അടക്കംകൊല്ലിവലകാ നിരോധിച്ചുകൊണ്ടുള്ള ആ പരിധിനിർണ്ണയം പിന്നീട് 10 കിലോമീറററായി ബോട്ടുടമകാ ഹൈക്കോടതിയിൽനിന്നു സ്റ്റേ വാങ്ങി. ഫലത്തിൽ ആ നിയമം ഇന്ന് ഇല്ലെന്നായിരിക്കുന്നു. സ്റ്റേ വെക്കേററ് ചെയ്യാനോ അപ്പീലിനു പോകാനോ നിയമസംരക്ഷകരായ ഗവണ്മെൻറ് ക്കൂട്ടാക്കുന്നില്ല. അടക്കംകൊല്ലിവലകളെറിഞ്ഞ് എവിടെ നിന്നും മീൻ പിടിക്കാൻ തങ്ങാക്കു് മൗലികാവകാശമുണ്ടെന്നാണ് ബോട്ടുടമകളുടെ വാദം. പക്ഷേ അന്നന്നത്തേക്കപ്പംതേടി ജീവിക്കാനുള്ള മത്സ്യത്തൊഴിലാളികളുടെ മൗലികാവകാശം ആരു സംരക്ഷിക്കും? നായനാർ ഗവണ്മെൻറ് നടപ്പിലാക്കിയ മത്സ്യത്തൊഴിലാളി ക്ഷേമപ്രവർത്തനങ്ങാ എല്ലാം തന്നെ ഇപ്പോഠ പാടെ നിലച്ചിരിക്കുന്നു.

കരുണാകരൻ ഗവൺമെൻറ് മത്സ്യത്തൊഴിലാളികാപോലുമല്ലാത്ത സ്വന്തക്കാരെ ഭരണസമിതികളിലേക്ക് നോമിനേററ്ചെയ്തു നിറച്ചിരിക്കുന്നു, നോമിനേഷൻ സമ്പ്രദായത്തിനെതിരെ മത്സ്യത്തൊഴിലാളികാ കൊടുത്തകേസ് ഹൈക്കോടതിയിൽനടന്നുവരികയാണ്. മത്സ്യത്തൊഴിലാളിക്ഷേമ പ്രവർത്തനങ്ങാക്കുവേണ്ടിഅടുത്തമൂന്നുകൊല്ലത്തേക്ക് 13.44 കോടിരൂപ ബഡ്ജററിൽ ഉാക്കൊള്ളിച്ചിട്ടുണ്ട്. ഇന്നത്തെപ്പോലെതന്നെ ''ക്ഷേമപ്രവർത്തനങ്ങാ'' തുടർന്നാൽ ഈ തുക ഉദ്യോഗസ്ഥന്മാർക്കു് ശമ്പളം കൊടുക്കാൻ മാത്രമേ തികയുകയുള്ളൂ. പരമ്പരാഗത മത്സ്യത്തൊഴിലാളികളുടെയടുത്തു് ക്ഷേമവും വന്നെത്തുന്നില്ല എന്നതു പോകട്ടെ അർഹമായ ആനുകൂല്യങ്ങാപോലും നിഷേധിക്കുകയാണ് സർക്കാർ.

(11-ാം പേജിൽനിന്ന തുടർച്ച)

ക്ഷണം. സിനിമയിലാക്കിയാലോ? അത്യഹത്യാപരമായിരിക്കും അത്താം ശ്രമങ്ങളെന്ന് അഭ്യുദയകാംക്ഷികൾ ഉപദേശിച്ചേക്കാം. ദശവർഷങ്ങളായി പരിചയിച്ചുപോന്ന പഴക്കങ്ങളിൽ നിന്ന വിട്ടുപോരാൻ സമൂഹമെന്ന സ്ഥാപനത്തിന കഴിയുമോ? പരീക്ഷിച്ചറിയേണ്ടതാണ്.

●

സ്വന്തം രചനയെ വിലമതിക്കുന്നഓരോ സിനിമാസ്രഷ്ടാവും അതിനെ കഴിയുന്നിടത്തോളമേറെ സഹൃദയജീവികളുടെ മുമ്പിലെത്തിക്കാൻ ആഗ്രഹിക്കുന്നവനെന്നാണ് ഞാൻ കരുതുന്നത്. ബോക്സോഫീസിന്റെ കേവലസമ്മർദ്ദത്തിൽ പ്രേരിതനായല്ല, താൻ പറയുന്നതു മററുള്ളവരിലേക്ക് എത്തിക്കാനുള്ള ആന്തരികപ്രേരണമൂലം. അതോടൊപ്പം ഏതു കലാകാരനും ഉള്ള നിറഞ്ഞാഗ്രഹിക്കുന്ന അംഗീകാരം, ധാരണ, ജനസമ്മതി എന്നിവയുംവേണ്ടിയുള്ള ആത്മതൃഷ്ണകൾ തൃപ്തിപ്പെടുത്തപ്പെടുകയും ചെയ്യാം.

●

പ്രതീക്ഷിക്കാവുന്ന ചേരുവകളുള്ള ഒരു കമ്പനിയുല്പന്നത്തിന്റെ സ്ഥാനത്ത് ഒരു കലാകാരന്റെ മുഖമുദ്രയുള്ള സിനിമാകൃതികൾ സ്വീകരിക്കാൻ പ്രേക്ഷകരുടെ ഭാഗത്തും ബുദ്ധിപരമായ തയ്യാറെടുപ്പ് വേണ്ടിവരുമെന്നുള്ളത് തീർച്ചയാണ്. തങ്ങളുടെ അവബോധത്തെ ഉപയോഗിക്കാൻ സന്നദ്ധരും പ്രാപ്തരുമായ സിനിമാപ്രേക്ഷകർക്ക മാത്രമേ കൂടുതൽ ആത്മനിഷ്ഠവും വ്യക്തിപരവുമായ ശൈലിയിലുള്ള പുതിയ തലമുറയുടെ ചലച്ചിത്രങ്ങൾ ആസ്വദിക്കാൻ കഴിയു. ചുരുക്കത്തിൽ, പുതിയ ശൈലിയുള്ള ചലച്ചിത്രങ്ങൾ ആസ്വദിക്കാൻ കാണികൾക്ക് കൂടുതൽ ഉയർന്ന സിനിമാസംസ്കാരം കൂടിയേതീരു.

●

ഏതു കലാസൃഷ്ടിക്കും ആദ്യമുണ്ടാകേണ്ടത് ജീവനാണ്. അതായത്. ആ കൃതിയാകെ തുളുമ്പിത്തുളുമ്പി നില്ക്കുന്ന ആശയത്തിന്റെ ചൈതന്യം, അതിന്റെ സ്രഷ്ടാവ് ഉള്ളിനൊന്ന് ഊതിപ്പകർന്ന പ്രാണൻ—തടിയിലും ശിഖരത്തിലും ഇലയിലും ചില്ലയിലുമെല്ലാം അതു നിറഞ്ഞുനില്ക്കണം. പ്രമേയത്തിന്റെ ആത്മാവ് കുടിയിരിക്കാത്ത കൃതിയാകട്ടെ അചേതനമായി അധപ്പതിക്കുകയും അങ്ങനെ ആസ്വാദകനുമായുള്ള സംവാദത്തിന് അശക്തമാവുകയും ചെയ്യുന്നു.

●

സ്വഭാവത്തിലും സ്വരൂപത്തിലുമുള്ള സ്ഥിരതയില്ലായ്മയാണ് നമ്മുടെ പുതിയ സിനിമയിലൊരുവിഭാഗം. ഇതിനകം സമാർജ്ജിച്ചു കഴിഞ്ഞിട്ടുള്ള ഏററവും വലിയ ദോഷം.

സാങ്കേതികജ്ഞാനവും കലാമർമ്മജ്ഞതയും ഉത്തമമായ മാത്രകളിൽ ചേരുമ്പോഴുണ്ടാവുന്ന സർഗസംയോഗത്തിൽ നിന്നുവേണം ഉത്കൃഷ്ടമായ ചലച്ചിത്രസൃഷ്ടി പിറക്കാൻ. അതാകട്ടെ, യാദൃച്ഛികമായി സംഭവിക്കുന്ന ഒരദ്ഭുതമല്ല. അതിന്റെ പിന്നിൽ അനേകനാളത്തെ ക്ഷമാപൂർവമായ പഠനനിരീക്ഷണങ്ങളും പരിശ്രമവും പരിത്യാഗവും അർപ്പണബദ്ധമായ അക്ഷീണമനസ്സും എല്ലാററിനുമുപരി സാക്ഷാൽകരിക്കപ്പെടേണ്ട ദർശനത്തിന്റെ വ്യക്തമായ രൂപകല്പനയും അതിനുവേണ്ടി ചെയ്യുന്ന ഏകാഗ്രതീവ്രമായ തപസ്യയുമുണ്ടാകണം. അത്തരമൊരു സൃഷ്ടികർത്താവാരായാകട്ടെ, മററുള്ളവർ ഔദാര്യപൂർവം തയ്യാറാക്കുന്ന വ്യാഖ്യാനഭാഷ്യങ്ങളിലൂടെയല്ല സ്വന്തം കൃതിയുടെ സത്ത കണ്ടെത്തുന്നത്. ഒരു പക്ഷേ, മററാരേക്കാളും ആഴത്തിൽ തന്റെ സൃഷ്ടിയെപ്പററി അറിയുന്നത് അയാൾതന്നെയായിരിക്കും. ചുരുക്കിപ്പറഞ്ഞാൽ, കരുവറിഞ്ഞവൻ കരുതിക്കൂട്ടിത്തന്നെ ചെയ്യുന്ന കർമ്മമാണ് ഉൽകൃഷ്ടമെന്നു വിശേഷിപ്പിക്കപ്പെടുന്ന ഓരോ ചലച്ചിത്രകൃതിയുടെയും സൃഷ്ടി. കുറുക്കുവഴികൾ തേടുന്ന ഭാഗ്യാന്വേഷികൾക്ക് ഈവഴി എത്ര ഇടുക്കം, ദുർഘടം!

●



നല്ല ചലച്ചിത്രകൃതികൾ കണ്ടാസ്വദിക്കുവാൻ നാടകത്തെപ്പററിയോ സംഗീതത്തെപ്പററിയോ അല്ലെങ്കിൽ മറേറതെങ്കിലും കലകളെപ്പററിയോ ഉള്ള ധാരണകൾക്കുപരിയായി ചലച്ചിത്രമാധ്യമത്തെപ്പററി തന്നെയുള്ള വ്യക്തവും വിശദവുമായ വിജ്ഞാനം ഉണ്ടാവണം. തുടർച്ചയായുള്ള ദർശനപരിചയമാണ് ഏററവും പ്രധാനം. ചലച്ചിത്രത്തിന് തനതായ വ്യക്തിത്വവും അസ്തിത്വവുമുള്ള അനന്യസിദ്ധമായ ഒരു ഭാഷയുണ്ട്. അതിൽ അനുദിനം പുതിയ വാക്കുകളും സംജ്ഞകളും ശൈലികളും പ്രയോഗരീതികൾതന്നെയും വാർന്നു ചേർന്നുകൊണ്ടിരിക്കുന്നു. (മികച്ച ചലച്ചിത്രകൃതികളുള്ള ദേശീയ അവാർഡുനേടിയ അടൂർ ഗോപാലകൃഷ്ണന്റെ 'സിനിമയുടെ ലോകം' എന്ന ഗ്രന്ഥത്തിൽ നിന്ന്.)




## സമരം മത്സ്യത്തൊഴിലാളികൾക്കു ദ്രോഹകരമായിത്തീരുമെന്ന് കരുണാകരൻ

തിരുവനന്തപുരം:

മത്സ്യത്തൊഴിലാളികളുടെ അവകാശവാദങ്ങളുടെ പേരിൽ പുരോഹിതന്മാരെയും കന്യാസ്ത്രീകളെയും രാഷ്ട്രീയ ലക്ഷ്യത്തോടെ സമരരംഗത്തേക്കു വലിച്ചിഴയ്ക്കുന്നത് നിർഭാഗ്യകരമാണെന്ന് മുഖ്യമന്ത്രി കെ. കരുണാകരൻ അഭിപ്രായപ്പെട്ടു.

ഇത്തരം നടപടികൾ മത്സ്യത്തൊഴിലാളികൾക്കുതന്നെ ദ്രോഹകരമായിത്തീരുമെന്ന് അദ്ദേഹം പത്രലേഖകരോടു പറഞ്ഞു...നിരാഹാര സത്യഗ്രഹവും പിക്കറ്റിംഗും നടത്തിയതുകൊണ്ട് മത്സ്യത്തൊഴിലാളികളുടെ പ്രശ്നങ്ങൾ പരിഹരിക്കപ്പെടുമോ—കരുണാകരൻ ചോദിച്ചു.

[മലയാളമനോരമ—ഒന്നാംപുറം—1984 മേയ് 30.]

## കരുണാകരന്റെ പ്രസ്താവന ദീപികയുടെ ദൃഷ്ടിയിൽ

സംസ്ഥാനത്തെ മത്സ്യത്തൊഴിലാളികളിൽ വലിയൊരു വിഭാഗത്തെ പ്രതിനിധാനം ചെയ്യുന്ന സ്വതന്ത്ര മത്സ്യത്തൊഴിലാളി ഫെഡറേഷൻ കഴിഞ്ഞ ഏപ്രിൽ 9 മുതൽ സമരത്തിലാണ്. ഫലമൊന്നും ഉണ്ടാകാത്തതിനാൽ സെക്രട്ടേറിയറ്റുപടിക്കൽ അവർ നിരാഹാര സത്യഗ്രഹം ആരംഭിക്കുവാൻ തീരുമാനിച്ചിരിക്കുകയാണ്. കാര്യങ്ങൾ ഇത്രയെല്ലാം പുരോഗമിച്ചിട്ടും ഗവൺമെന്റ് ഇതൊന്നും അറിഞ്ഞ ഭാവമേ കാണിക്കുന്നില്ല. കഴിഞ്ഞദിവസം പത്രക്കാർ പ്രശ്നം മുഖ്യമന്ത്രിയുടെ ശ്രദ്ധയിൽപ്പെടുത്തിയപ്പോൾ അദ്ദേഹം പറഞ്ഞത്, വൈദികരെയും കന്യാസ്ത്രീകളെയും എല്ലാം ഉൾപ്പെടുത്തി സമരം നടത്തിയതുകൊണ്ട് ഒന്നും നേടാൻ സാധിക്കുകയില്ലെന്നാണ്. മത്സ്യത്തൊഴിലാളികളുടെ വീർപ്പുമുട്ടിക്കുന്ന പ്രശ്നങ്ങൾക്കെങ്കിലും പരിഹാരം കണ്ടെത്താൻ അവരെ സഹായിക്കാനാണ് ചില വൈദികരും കന്യാസ്ത്രീകളും രംഗത്തുവന്നിട്ടുള്ളത്. രാഷ്ട്രീയക്കാരായ തൊഴിലാളിനേതാക്കളുടെ രാഷ്ട്രീയസമരങ്ങളിൽ തൊഴിലാളികളെ തളച്ചിടാതെ അവരുടെ ന്യായമായ അവകാശങ്ങൾ നേടിയെടുക്കാൻ സഹായിക്കാനാണ് അവർ ശ്രമിക്കുന്നത്. ഇതിനുമുമ്പും അവർ സമരത്തിനു നേതൃത്വം കൊടുത്തിട്ടുണ്ട്...ഇതൊന്നും പരിഗണിക്കാതെ വൈദികരും കന്യാസ്ത്രീകളും മത്സ്യത്തൊഴിലാളികളുടെ സമരം സംഘടിപ്പിക്കുന്നതിൽ പ്രതിഷേധിച്ചിട്ടു കാര്യമില്ല. ആരുടെയും സഹായമില്ലാത്ത, തനിച്ച് സംഘടിച്ച് അവകാശങ്ങളും ആവശ്യങ്ങളും നേടിയെടുക്കാൻ കഴിയാത്ത ഇവരെ സഹായിക്കുക മാത്രമാണ് സമരത്തിലേർപ്പെട്ടിരിക്കുന്ന വൈദികരും കന്യാസ്ത്രീകളും ചെയ്യുന്നത്. ഇവരുടെ സാന്നിദ്ധ്യം പ്രശ്നം ചർച്ചചെയ്തു പരിഹരിക്കാൻ സഹായിക്കുകയാണു വേണ്ടത്. പക്ഷേ, എന്തോ കാരണത്താൽ മുഖ്യമന്ത്രിക്കതത്ര രസിച്ചിട്ടില്ല.

[ദീപിക—എഡിറ്റോറിയലിൽനിന്ന്. മേയ് 31 വ്യാഴം.]

## കരുണാകരൻ ചൊടിക്കേണ്ടെന്ന് പുരോഹിതന്മാർ

തിരു: മേയ് 31– മത്സ്യത്തൊഴിലാളികളുടെ അവകാശങ്ങൾ നേടിയെടുക്കുന്നതിന് കേരള സ്വതന്ത്ര മത്സ്യത്തൊഴിലാളി ഫെഡറേഷൻ നടത്തിവരുന്ന സമരത്തിന്റെ ഭാഗമായി ''മൂന്നു കന്യാസ്ത്രീകൾ ഉൾപ്പെടെ'' മത്സ്യത്തൊഴിലാളി നേതാക്കൾ ഇന്നു രാവിലെ സെക്രട്ടേറിയറ്റ് പടിക്കൽ അനിശ്ചിതകാല നിരാഹാര സത്യഗ്രഹം ആരംഭിച്ചു. ഇവരിൽ ഫിലമൻ മേരി, പടീഷ്യാ കുരുവിനാക്കുന്നേൽ, തെരേസ പ്രായിക്കുളം എന്നിവർ കന്യാസ്ത്രീകളാണ്. ഫാദർ ജയിംസ് കലാസ് സത്യഗ്രഹം ഉദ്ഘാടനംചെയ്തു. പുരോഹിതന്മാരും കന്യാസ്ത്രീകളും മത്സ്യത്തൊഴിലാളികളുടെ അവകാശ സംരക്ഷണത്തിനായി ഇറങ്ങിയതിൽ മുഖ്യമന്ത്രി ചൊടിക്കേണ്ട കാര്യമൊന്നുമില്ലെന്ന് അദ്ദേഹം പറഞ്ഞു. വിമോചന സമരകാലത്ത് കരുണാകരന് പുരോഹിതന്മാരെയും ബിഷപ്പുമാരെയും കന്യാസ്ത്രീകളെയും ആവശ്യമായിരുന്നില്ലേ—അദ്ദേഹം ചോദിച്ചു.

[കേരളകൗമുദി—ഒന്നാം പുറം]

തിരുവനന്തപുരം: കന്യാസ്ത്രീകളും പുരോഹിതന്മാരും മെത്രാന്മാരും വിമോചനസമരത്തിൽ പങ്കെടുത്തതിനെ സ്വാഗതം ചെയ്ത കരുണാകരൻ, അവർ മത്സ്യത്തൊഴിലാളികൾക്കു വേണ്ടിയുള്ള സമരത്തിൽ പങ്കെടുക്കുന്നതിൽ കുറ്റം കാണുന്നത് വിചിത്രമായിരിക്കുന്നുവെന്ന് നാഷനൽ ഫിഷർമെൻ ഫോറം ചെയർമാൻ ഫാ: തോമസ് കോച്ചേരി ഇവിടെ പത്രസമ്മേളനത്തിൽ പറഞ്ഞു. 1981-ൽ ഇടതുപക്ഷ സർക്കാരിനെതിരെയും ഞങ്ങൾ സമരം ചെയ്തു; ഫാ: കോച്ചേരി ചൂണ്ടിക്കാട്ടി. സമരത്തിന് നേതൃത്വം നല്കുന്ന പുരോഹിതന്മാർക്ക് അന്യരാജ്യങ്ങളുമായി ബന്ധമുണ്ടെന്ന മുഖ്യമന്ത്രിയുടെ ആക്ഷേപത്തെ അദ്ദേഹം പുച്ഛിച്ചുതള്ളി.

[ദീപിക 1-ാം പുറം—ജൂൺ 1 വെള്ളി]

## മത്സ്യത്തൊഴിലാളികളുടെ ആവശ്യങ്ങളെപ്പറ്റി ചർച്ച നടത്താമെന്ന് കരുണാകരൻ

തിരുവനന്തപുരം: മത്സ്യത്തൊഴിലാളികളുടെ ആവശ്യങ്ങളെക്കുറിച്ച് ജൂൺ 7-ന് ബന്ധപ്പെട്ടവരുമായി ചർച്ച നടത്തുമെന്ന് മുഖ്യമന്ത്രി കെ. കരുണാകരൻ ഇവിടെ അറിയിച്ചു. പുരോഹിതന്മാരോടും കന്യാസ്ത്രീകളോടും വളരെ ബഹുമാനമുള്ള വ്യക്തിയാണ് താനെന്നും കരുണാകരൻ പറഞ്ഞു.

[ദീപിക8-ാം പുറം—ജൂൺ 1 വെള്ളി]